ത്തിന് ഉത്തമാധികാരിയാണ് നാണുവെന്ന് പ്രഥമദർശനത്തിൽ ത്തന്നെ ചട്ടമ്പിസ്വാമികൾക്കു ബോധ്യമായി. അതുകൊണ്ട് ശിഷ്യത്വം നൽകി അനുഗ്രഹിച്ചു. ക്രിസ്തു വർഷം 1883ൽ (കൊല്ല വർഷം 1058) ആയിരുന്നു ഈ സംഭവം നടന്നത്. അന്നു ചട്ടമ്പി സ്വാമികൾക്ക് മുപ്പതും നാണുഗുരുവിന് ഇരുപത്തിയേഴും വയസ്സായിരുന്നു പ്രായം. മുപ്പതാമത്തെ വയസ്സിൽ ശിഷ്യർക്ക് മഹാവാകൃതത്ത്വോപദേശം നൽകത്തക്കവണ്ണം ചട്ടമ്പിസ്വാമികളുടെ ബ്രഹ്മജ്ഞാനം പൂർണ്ണത പ്രാപിച്ചിരുന്നു എന്നാണ് ഈ സംഭവം വ്യക്തമാക്കുന്നത്. ഈ ഒരു ജന്മം കൊണ്ടു മാത്രം നേടിയെടുത്ത ഒരു സിദ്ധിവിശേഷമല്ല അത്. കഴിഞ്ഞ പല ജന്മങ്ങളിൽ തുടർന്നു പോന്ന മനസ്സിന്റെ ഋഷിത്വം ഈ ജന്മത്തിൽ മൂന്നു പതിററാണ്ടുകൂടി കഴിഞ്ഞപ്പോൾ പൂർണ്ണത നേടി എന്നു വിശ്വസിക്കുന്നതാവും ശരി. അതുകൊണ്ടുതന്നെയായിരിക്കണം, ചട്ടമ്പിസ്വാമികളുടെ സമാധിയെ അനുസ്മരിച്ച്, ശ്രീനാരായണഗുരു 'ശുകവർത്മനാ ആഭാതി, പരമവ്യോമ്നി' എന്ന് രേഖപ്പെടുത്തിയത്. ചട്ടമ്പി സ്വാമികൾ ശ്രീ നാണുഗുരുസ്വാമിയെ തന്റെ സന്തതസഹചാരിയാക്കി. ശിഷ്യനോട് അതീവ സ്നേഹവാത്സല്യങ്ങളാണ് ഗുരുവിനുണ്ടായിരുന്നത്.'നാണൻ' എന്ന ഓമനപ്പേരിലായിരുന്നു അദ്ദേഹം ശ്രീനാരായണനെ വിളിച്ചിരുന്നതും. ഏതാനും മാസങ്ങൾക്കുശേഷം നാണന് ബാലാസുബ്രഹ്മണ്യ മന്ത്രം നൽകി അനുഗ്രഹിച്ചു. യോഗാഭ്യാസ മുറകളും പഠിപ്പിച്ചു. ഖേചരീമുദ്രയും ശീലിപ്പിച്ചു. ചട്ടമ്പിസ്വാമികൾ തന്റെ പ്രഥമ ശിഷ്യനെ വത്സലശിഷ്യനായിത്തന്നെ അംഗീകരിച്ചു. ഗുരുചരണ പരിചരണത്തിൽ തത്പരനായി അഞ്ചു സംവത്സരക്കാലം നാണു ഗുരുവും ചട്ടമ്പിസ്വാമിയോടൊപ്പം വാണു. വർഷങ്ങൾക്കുശേഷം കൊല്ലവർഷം 1073 മീനമാസം 16-ാം തീയതി ബുധനാഴ്ച പ്രഭാതത്തിൽ ശ്രീ തീർത്ഥപാദ സ്വാമികൾക്ക് ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ച സമയത്ത്, "ഇത് നമ്മുടെ പരമ്പരയിലെ ഏററവും രഹസ്യവും പ്രാധാന്യമേറിയതുമായ ഒരു സിദ്ധമന്ത്രമാണ്. ഞാൻ ഇത് അധികം ആളുകൾക്ക് ഉപദേശിച്ചിട്ടില്ല. ആദ്യം നാണന് ഇത് ഉപദേശിച്ചു കൊടുത്തു. അയാളിൽ അതു വളരെ ഫലിച്ചു" എന്ന് ചട്ടമ്പിസ്വാമികൾതന്നെ ഇക്കാര്യത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ട്. ചട്ടമ്പിസ്വാമികൾ പോകുന്നിടത്തെല്ലാം ശിഷ്യനെക്കൂടി കൊണ്ടുപോകുക പതിവായിരുന്നു. നെയ്യാററിൻകരയിലും അരുവിപ്പുറത്തും രണ്ടു പേരും

വിശ്രമിക്കാറുണ്ടായിരുന്നു. അരുവിപ്പുറത്തു വച്ചാണ് സ്വാമികൾ നാരായണഗുരുവിന് ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചത്. കൊല്ലവർഷം 1063ൽ അരുവിപ്പുറത്തു ശിവപ്രതിഷ്ഠ നടത്തിയ ശേഷം "എനിക്ക് ഗുരു ഉപദേശം നൽകിയ സ്ഥാനത്ത് ഗുരുവിനെ ശിവനായി സങ്കല്പിച്ച് നാം ശിവപ്രതിഷ്ഠ നടത്തി" എന്ന് ശ്രീനാരായണഗുരുദേവൻ തന്നെ അരുളിച്ചെയ്തതായിപ്പറയുന്ന സംഭവം ഇതിനു തെളിവാണ്. ചട്ടമ്പിസ്വാമികളും നാണുഗുരുസ്വാമികളും പലപ്പോഴും വിശ്രമിക്കാറുള്ള സ്ഥലത്ത് ക്ഷേത്രം പണിയാനുള്ള സ്ഥലം ചട്ടമ്പിസ്വാമികൾ കാണിച്ചു കൊടുക്കുകയും ക്ഷേത്രം പണിയേണ്ട രീതി ഗുരുദേവനു പറഞ്ഞു കൊടുക്കുകയും ചെയ്ത സംഭവങ്ങൾ തനിക്കു നേരിട്ടറിയാവുന്നതാണെന്ന് രണ്ടു പേരിലും ഭക്തി വിശ്വാസങ്ങളുണ്ടായിരുന്ന കൃഷ്ണനാശാൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതും, മഹാവാക്യോപദേശദാനം നടന്നത് അരുവിപ്പുറത്തു വച്ചാണെന്ന വസ്തുതയെ ബലപ്പെടുത്തുന്നു. 1883ൽ ആരംഭിച്ച ഈ ഗുരുശിഷ്യ ബന്ധം ചട്ടമ്പിസ്വാമികളുടെ സമാധിപര്യന്തമുള്ള നാല്പത്തിയൊന്നു വർഷവും യഥാവിധി തുടർന്നു. ചട്ടമ്പിസ്വാമികളോട് അളവററ ഭക്ത്യാദരങ്ങളാണ് ഗുരുദേവനുണ്ടായിരുന്നത്. 1924ൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ ബ്രഹ്മവിലയം പ്രാപിച്ചപ്പോൾ പ്രഥമ ശിഷ്യനായ നാരായണഗുരു ശിവഗിരി മഠത്തിൽ വിശ്രമിക്കുകയായിരുന്നു. വിവരം അറിഞ്ഞപ്പോൾ ഗുരുസമാധിയെക്കുറിച്ച്

സർവ്വജ്ഞഃ ഋഷിരുത്ക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ കലാനിധിഃ
ലീലയാ കാലമധികം
നീത്വാന്തേ സഃ മഹാപ്രഭുഃ
നിസ്വം വപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

എന്ന് രണ്ട് അനുഷ്ടുപ് ശ്ലോകമെഴുതി അയച്ചു. ഒരു ഋഷിയെക്കുറിച്ച് മറെറാരു ഋഷി എഴുതിയ ഒരു സംക്ഷിപ്ത ജീവചരിത്രം! ചട്ടമ്പിസ്വാമികളുടെ മഹത്ത്വാതിശയങ്ങളെക്കുറിച്ച് എത്ര അഗാധമായി ഗുരുദേവൻ മനസ്സിലാക്കിയിരുന്നു! ഗുരുവിനോടുള്ള ഭക്ത്യാദരങ്ങളും ഇവിടെ വ്യക്തമാണ്. ഗുരുവിന്റെ സമാധിക്കു

ശേഷം അഞ്ചു സംവത്സരം കൂടി ജീവനലീല തുടർന്നശേഷം കൊല്ലവർഷം 1104 കന്നി 5-ാം തീയതി ശ്രീനാരായണഗുരു ദേവൻ മഹാസമാധി പ്രാപിച്ചു.

ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളാണ് ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യൻ. 1893ൽ സ്വാമി തിരുവടികൾ, മൂവാററുപുഴയിൽ മുൻസിഫ് കോർട്ട് ക്ലാർക്കായിരുന്ന തൈലോത്തു നാരായണപിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്ന കാലം. അന്നാണ് നീലകണ്ഠതീർത്ഥപാദർ ആദ്യമായി സ്വാമിയെ കാണുന്നത്. മൂവാററുപുഴയിൽ മാറായി ഗ്രാമത്തിലുള്ള വാളാനിക്കാട്ട് എന്ന പ്രസിദ്ധ നായർ തറവാട്ടിൽ കൊല്ലവർഷം 1047 ഇടവം 13-ാം തീയതി നീലകണ്ഠതീർത്ഥപാദർ ഭൂജാതനായി. നീലകണ്ഠപിള്ള എന്നായിരുന്നു പിതാവിന്റെ പേര്. അമ്മയുടെ പേര് കല്യാണി അമ്മ. ഈ ദമ്പതികൾക്ക് നാലു പെൺമക്കളും മൂന്ന് ആൺമക്കളും ഉണ്ടായിരുന്നു. ആൺമക്കളിൽ ഇളയ ആളായിരുന്നു നീലകണ്ഠ തീർത്ഥപാദർ. സന്ന്യസിക്കുന്നതിനു മുൻപ്, കൊച്ചു നീലകണ്ഠ പിള്ള എന്നായിരുന്നു നാമധേയം. വിഷവൈദ്യം, മർമ്മവിദ്യ, ജ്യോതിഷം എന്നിവയിൽ പ്രസിദ്ധിയാർജ്ജിച്ച ഒരു കുടുംബമായിരുന്നു അച്ഛന്റേത്. പിതാവിൽനിന്നും വിഷവൈദ്യവും ജ്യോതിഷവും കൊച്ചു നീലകണ്ഠപിള്ള വശമാക്കിയിരുന്നു. കൂടാതെ ചില മന്ത്രങ്ങളും പഠിച്ച് സിദ്ധി വരുത്തിയിരുന്നു. പുറപ്പെട്ടു പോയവരെ മന്ത്രശക്തി കൊണ്ട് തിരിച്ചു വരുത്തുക, കടിച്ച പാമ്പിനെ വരുത്തി വിഷമിറക്കുക തുടങ്ങി പല അദ്ഭുതകാര്യങ്ങളും യൗവ്വനകാലാരംഭത്തിൽ അദ്ദേഹം ചെയ്തിരുന്നു. വിഷവൈദ്യത്തിൽ കൂടുതൽ പരിജ്ഞാനം നേടാനാണ് അദ്ദേഹം ചട്ടമ്പിസ്വാമിയെ കാണാൻ പോയത്. പല സംശയങ്ങളും കൊച്ചു നീലകണ്ഠപിള്ള സ്വാമിതിരുവടികളോടു ചോദിച്ചു. എല്ലാ ചോദ്യത്തിനും ശാസ്ത്രീയമായ വിശദീകരണം ലഭിക്കുകയും ചെയ്തു. വിഷവൈദ്യത്തിൽ ചട്ടമ്പിസ്വാമിക്കുണ്ടായിരുന്ന അസാധാരണ വൈദുഷ്യം കൊച്ചു നീലകണ്ഠപിള്ളയെ വിസ്മയപരതന്ത്രനാക്കി. ചട്ടമ്പിസ്വാമിയെക്കുറിച്ച് കേട്ടറിവുമാത്രമേ കൊച്ചുനീലകണ്ഠപിള്ളയ്ക്ക് ഉണ്ടായിരുന്നുള്ളൂ. എന്നാൽ സ്വാമിയെ നേരിട്ടു കണ്ട് സംസാരിച്ചപ്പോൾ അദ്ദേഹത്തിന് സ്വാമിയോടുള്ള ഭക്ത്യാദരങ്ങൾ ശതഗുണീഭവിച്ചു. കൊച്ചുനീലകണ്ഠപിള്ളയുടെ ജീവിതത്തിന് ഒരു വഴിത്തിരിവായിരുന്നു സ്വാമികളുടെ സന്ദർശനം.

സ്വാമിയുടെ തിരുവായ്മൊഴികൾ കൊച്ചു നീലകണ്ഠപിള്ളയെ മറെറാരാളാക്കി മാററി. വിഷവൈദ്യത്തിലെ ഉപരിപാഠ രഹസ്യ ങ്ങൾ മനസ്സിലാക്കാൻ വന്ന അദ്ദേഹം സ്വാമിയോടു പല സംശയ ങ്ങളും ചോദിച്ചു. തന്റെ മുൻപിൽ നിൽക്കുന്ന നീലകണ്ഠപിള്ള യുടെ മുഖത്തു സൂക്ഷിച്ചു നോക്കിക്കൊണ്ട് സ്വാമികൾ പറഞ്ഞു:- "സർപ്പവിഷം എത്രയോ നിസ്സാരം. അത് നിസ്സാരമായി പരിഹരി ക്കുകയും ചെയ്യാം. അതു സാരമില്ല. എന്നാൽ പരിഹരിക്കാൻ പ്രയാസമുള്ള മറെറാരു വിഷമുണ്ട്. സംസാരവിഷം. അതു പരി ഹരിക്കാനുള്ള മന്ത്രങ്ങളാണ് പഠിക്കേണ്ടത്." സ്വാമികളുടെ ഈ വാക്യങ്ങൾ ഇരുപത്തി ഒന്നു വയസ്സു മാത്രം പ്രായമുള്ള നീല കണ്ഠപിള്ളയുടെ മനസ്സിൽ ആഴത്തിൽ തറച്ചു. അതിനുശേഷം അദ്ദേഹം സ്വാമിയെ ചെന്നു കാണുകയും ആ സാമീപ്യസൗഖ്യം അനുഭവിക്കുകയും ചെയ്യുക പതിവായി. ഒരു ദിവസം സ്വാമി തിരുവടികൾ കൊച്ചു നീലകണ്ഠപിള്ളയുടെ ചെവിയിൽ മന്ത്രോ പദേശം ചെയ്ത്, ശിഷ്യത്വം നൽകി അനുഗ്രഹിച്ചു. അന്നുമുതൽ കൊച്ചു നീലകണ്ഠപിള്ള നീലകണ്ഠതീർത്ഥപാദരായി. ചില യോഗസാധനകൾ സ്വാമി അദ്ദേഹത്തിനു പറഞ്ഞു കൊടുത്തു. തമിഴിലും സംസ്കൃതത്തിലുമുള്ള ചില പ്രാമാണികഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു.

അതിവിനയം, അമിത ഗുരുഭക്തി, മേധാബലം, തത്ത്വാവ ബോധ ജിജ്ഞാസ, ശ്രദ്ധ, യമനിയമ ജപമനനം തുടങ്ങിയ ഗുണ ങ്ങൾ ശിഷ്യനിൽ കണ്ട് ഗുരു അത്യധികം സന്തോഷിച്ചു. വിജ്ഞാന നിധിയായ ഒരു പണ്ഡിതസന്ന്യാസിയായിരുന്നു നീലകണ്ഠ തീർത്ഥപാദർ. അദ്ദേഹത്തിൻെറ സംസ്കൃതഗ്രന്ഥങ്ങൾ വിദേശ ങ്ങളിൽപ്പോലും മാനിക്കപ്പെടുന്നു. ഗുരുവിനെപ്പോലെ സർവ്വ ജ്ഞനായിരുന്നു ശിഷ്യനും. ചട്ടമ്പിസ്വാമികൾ സമാധിയടയുന്ന തിന് മൂന്നുവർഷംമുമ്പ് 1921ൽ നാല്പത്തി ഒൻപതാമത്തെ വയ സ്സിൽ നീലകണ്ഠതീർത്ഥപാദർ സമാധിയായി. കരുനാഗപ്പള്ളി യിൽ താഴത്തോടത്തു വീട്ടിലാണ് അദ്ദേഹം സമാധിയടഞ്ഞത്. സമാധിയിരുത്തലിൻെറ ചടങ്ങുകൾ ചട്ടമ്പിസ്വാമികളാണ് നട ത്തിയത്. മററാർക്കും കിട്ടാത്ത ഭാഗ്യമാണ് ഈ ശിഷ്യനു ലഭിച്ചത്.

മൂന്നാമത്തെ സന്ന്യാസശിഷ്യൻ ബ്രഹ്മശ്രീ തീർത്ഥപാദപരമ ഹംസസ്വാമികളാണ്. സന്ന്യസിക്കുന്നതിനു മുമ്പ് നാണുക്കുറുപ്പ്

എന്നായിരുന്നു നാമം. വടക്കൻ പറവൂരിൽ വടക്കേക്കരമഠം എന്നൊരു സുപ്രസിദ്ധമായ നായർ തറവാടുണ്ട്. പ്രതാപവും സമ്പൽസമൃദ്ധിയും വേണ്ടുവോളമുള്ള ആ തറവാട്ടിലാണ് തീർത്ഥപാദ സ്വാമികൾ ജനിച്ചത്. ക്രിസ്തുവർഷം 1881 ഒക്ടോബർ 19-ാം തീയതിയാണ് നാണുക്കുറുപ്പിന്റെ ജനനം. ബാല്യം മുതൽക്കുതന്നെ ശരീരശുദ്ധിയിലും പൂജാദികാര്യങ്ങളിലും നാണുക്കുറുപ്പ് അതീവതത്പരനായിരുന്നു. കൗമാരകാലത്ത് അദ്ദേഹം ചേന്നമംഗലത്തായിരുന്നു പഠിച്ചിരുന്നത്. അവിടെവച്ച് പല മഹാവ്യക്തികളെയും പരിചയപ്പെടാൻ അദ്ദേഹത്തിനു കഴിഞ്ഞു. അക്കൂട്ടത്തിൽ ഒരാളായിരുന്നു കൊച്ചി വേലുപ്പിള്ള എന്ന അഭിഭാഷകൻ. നാണുക്കുറുപ്പ് ചില ദിവസങ്ങളിൽ കൊച്ചി വേലുപ്പിള്ളയുടെ വീട്ടിൽ താമസിച്ചിരുന്നു. പല വിഷയങ്ങളെക്കുറിച്ചും അവർ സംസാരിക്കുമായിരുന്നു. അക്കൂട്ടത്തിൽ ഒരിക്കൽ വേലുപ്പിള്ള ചട്ടമ്പിസ്വാമിയുടെ സിദ്ധിവിശേഷങ്ങളെക്കുറിച്ച് വർണ്ണിച്ചു പറഞ്ഞു. സ്വാമിയുടെ ഒരു ഭക്തനായിരുന്നു വേലുപ്പിള്ള. അങ്ങനെയാണ് നാണുക്കുറുപ്പ് ചട്ടമ്പിസ്വാമികളെക്കുറിച്ച് കേൾക്കാൻ ഇടയായത്. ഒരു ദിവസം രാത്രി പതിവുപോലെ അത്താഴം കഴിഞ്ഞ് നാണുക്കുറുപ്പ് വേലുപ്പിള്ളയുടെ വീട്ടിൽ ഉറങ്ങാൻ കിടന്നു. ഉറങ്ങാൻ തുടങ്ങിയപ്പോൾ കണ്ണിൽ ഒരു വെട്ടമടിക്കുന്നു. നാണുക്കുറുപ്പ് കണ്ണുതുറന്നുനോക്കിയപ്പോൾ കൈയ്യിൽ ഒരു റാന്തലുമായി ഒരാൾ വിനയഭാവത്തിൽ മുൻപേ നടക്കുന്നു. ഒരു വെള്ളവസ്ത്രം ഉടുത്ത് മറെറാരു വെള്ളവസ്ത്രം പുതച്ച് ശാന്തഗംഭീരനായ ഒരാൾ വിളക്കിനു പുറകേ നടന്നു വരുന്നു. പിന്നിൽ നിൽക്കുന്ന ആൾ താൻ കേട്ടിട്ടുള്ള ചട്ടമ്പിസ്വാമികൾ തന്നെയാണെന്ന് കുറുപ്പിനു തോന്നി. കുറുപ്പ് ആ ഗംഭീരപുരുഷനെ സാഷ്ടാംഗം പ്രണമിച്ചു. തന്നെ നമിക്കുന്ന ആ ബാലനെ പിടിച്ചെഴുന്നേൽപ്പിച്ച് നെറുകയിൽ തടവിക്കൊണ്ട് ആ മഹാപുരുഷൻ ചോദിച്ചു, "അപ്പനേ! നീ എന്നെ അറിയുമോ"! എന്ന്. "കണ്ടിട്ടില്ലെങ്കിലും ഞാൻ അറിയും" എന്നായിരുന്നു മറുപടി "എങ്ങനെ അറിയും" എന്ന് ആഗതൻ ആരാഞ്ഞു. "കുടൽ വെളിയിലെടുത്ത് കഴുകുകയും, ചോവന്മാരെ തൊട്ടുണ്ണുകയും ചെയ്യുന്ന ചട്ടമ്പിസ്വാമിയാണെന്നറിയാം" എന്ന് നാണുക്കുറുപ്പ് മടിച്ചു മടിച്ച്, നിറുത്തി നിറുത്തി പറഞ്ഞു. "ചോവന്മാരെ തൊടാതെതന്നെ ഉണ്ണാം, ആർക്കും എവിടെനിന്നും ആഹാരം കഴിക്കാം" എന്ന് സ്വാമികൾ ചിരിച്ചു

കൊണ്ടു പറഞ്ഞു. ഭക്തിബഹുമാനങ്ങൾ കൊണ്ടും ലജ്ജകൊണ്ടും മരവിച്ചു നിന്നതല്ലാതെ നാണുക്കുറുപ്പ് മറുപടി ഒന്നും പറഞ്ഞില്ല. "നീ എൻെറ കൂടെ പോരുന്നുണ്ടോ?" എന്ന് സ്വാമികൾ ചോദിക്കേണ്ട താമസം "ഇതാ പോന്നിരിക്കുന്നു" എന്നു പറഞ്ഞ് നാണുക്കുറുപ്പ് സ്വാമിയോടൊപ്പം പോകാൻ തയ്യാറെടുത്തപ്പോൾ "ഇപ്പോൾ പഠിക്കൂ, നിന്നെ പിന്നീട് ഒരിക്കൽ ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം" എന്ന് സ്വാമിതിരുവടികൾ പറഞ്ഞു. അന്നു നാണുക്കുറുപ്പിന് പതിനാറുവയസ്സാണുപ്രായം. സന്ന്യാസദാനത്തിന് സർവ്വഥാ സമർഹനാണ് ആ ബാലനെന്ന് പ്രഥമദർശനത്തിൽത്തന്നെ സ്വാമികൾക്കു തോന്നിയിരിക്കണം. നാണുക്കുറുപ്പിൻെറ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു ഈ കൂടിക്കാഴ്ച. അന്നുമുതൽ സ്വാമിയുമായുള്ള സന്തതസഹവാസത്തിന് അദ്ദേഹത്തിൻെറ മനസ്സുകൊതിച്ചു. സ്വാമി എവിടെ ഉണ്ടെന്നറിഞ്ഞാലും അവിടെ ചെന്ന് സ്വാമിയെ കാണുക പതിവാക്കി. ഒരനുകൂല സാഹചര്യത്തിൽ ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ച് സ്വാമികൾ അദ്ദേഹത്തെ അനുഗ്രഹിച്ചു. കൊല്ലവർഷം 1073 മീനമാസം 16-ാം തീയതി പ്രഭാതത്തിലായിരുന്നു ഈ സംഭവം. അന്നുമുതൽ നാണുക്കുറുപ്പ് ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച് 'തീർത്ഥപാദസ്വാമി' എന്ന സന്ന്യാസനാമം സ്വീകരിച്ചു. ചട്ടമ്പിസ്വാമികളോട് അതീവ ഭക്ത്യാദരങ്ങളുള്ള ഒരു ശിഷ്യനായിരുന്നു തീർത്ഥപാദ പരമഹംസസ്വാമികൾ. സ്വാമിതിരുവടികൾക്ക് ശിഷ്യനോടും നിറഞ്ഞ വാൽസല്യമായിരുന്നു. "തീർത്ഥനെ കണ്ടാൽ ഞാൻ നല്ല സ്ഥലത്തേക്ക് മാറിനിൽക്കു"മെന്ന് സ്വാമികൾ പറയാറുണ്ടായിരുന്നു. കാരണം ചട്ടമ്പിസ്വാമികൾ എവിടെ നിന്നാലും അവിടെ വീണു കിടന്ന് തീർത്ഥപാദസ്വാമികൾ നമസ്കരിക്കും. ചെളിയിലായാലും വെള്ളത്തിലായാലും കല്ലിലായാലും- എവിടെയായാലും. ചട്ടമ്പിസ്വാമികളുടെ ആദർശങ്ങളും സന്ദേശങ്ങളും നാടു മുഴുവൻ പ്രചരിപ്പിക്കാൻ അനവരതം പ്രയത്നിച്ച മഹാത്മാവാണദ്ദേഹം. തീർത്ഥപാദ സമ്പ്രദായത്തിന് പ്രചാരണം നൽകിയതും, തീർത്ഥപാദാശ്രമങ്ങൾ സ്ഥാപിച്ചതും ഇദ്ദേഹംതന്നെയായിരുന്നു. ചട്ടമ്പിസ്വാമികളിൽനിന്നും പ്രചോദനം ഉൾക്കൊണ്ട് സാമൂഹികോന്നമനപരമായ പല നല്ല കാര്യങ്ങളും അദ്ദേഹം ആസൂത്രണം ചെയ്ത് നടപ്പാക്കിയിട്ടുണ്ട്. ചട്ടമ്പിസ്വാമിതിരുവടികളുടെ അവസാന ശിഷ്യൻ എന്ന പദവിക്കർഹനായ

തീർത്ഥപാദസ്വാമികൾ കൊല്ലവർഷം 1114 ചിങ്ങമാസം 26-ാം തീയതി മഹാസമാധി പ്രാപിച്ചു.

## സാമൂഹിക രംഗത്തേക്ക്

സന്ന്യാസിമാർ സർവ്വസംഗപരിത്യാഗികളാണെങ്കിലും അവർക്ക് സമൂഹത്തോട് കടപ്പാടും പ്രതിബദ്ധതയുമുണ്ട്. മനുഷ്യസമൂഹത്തിൻെറ ഉന്നമനമാണ് അവരുടെ ലക്ഷ്യം. വർഗ്ഗീയ സമൂഹങ്ങളെ അവർ കാര്യമായി ഗൗനിക്കാറില്ല. മനുഷ്യസമൂഹത്തിൻെറ ഉന്നതിക്കുവേണ്ടി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യാറുണ്ട്. നാം ഇന്നനുഭവിക്കുന്ന എല്ലാ സാമൂഹിക നന്മകൾക്കും ഉത്തരവാദികൾ സത്യത്തിൽ അവർതന്നെയല്ലേ? മനുഷ്യസമൂഹത്തിൻെറ നന്മയ്ക്കുവേണ്ടി ശ്രീചട്ടമ്പിസ്വാമികളും പലതും പ്രവർത്തിച്ചിട്ടുണ്ട്. കേരളീയ സമൂഹത്തിൻെറ, പ്രത്യേകിച്ച് ഹിന്ദുസമൂഹത്തിൻെറ പരിവർത്തന ചരിത്രത്തിന് അദ്ദേഹം നൽകിയ സംഭാവനകൾ വിലപ്പെട്ടവയാണ്. ഒരു സമൂഹത്തിൻെറയും നേതൃത്വം അദ്ദേഹം ഏറെറടുത്തിട്ടില്ല. എങ്കിലും ഹിന്ദുസമൂഹത്തിൻെറയും ഹൈന്ദവസംസ്കാരത്തിൻെറയും നവോത്ഥാനത്തിന് മാർഗ്ഗദർശനം നൽകിയത് അദ്ദേഹമാണ്. ചട്ടമ്പിസ്വാമികൾ ജീവിച്ചിരുന്ന കാലത്ത് ഹൈന്ദവസമൂഹത്തിൽ ആകെ ഒരു ജീർണ്ണത പടർന്നു പിടിച്ചിരുന്നു. ഹിന്ദുക്കളിൽത്തന്നെ അവർണ്ണരെന്നും സവർണ്ണരെന്നും രണ്ടുവിഭാഗം. അവർണ്ണരെ മനുഷ്യരായിപ്പോലും പരിഗണിച്ചിരുന്നില്ല. അവർണ്ണർക്ക് സവർണ്ണഗൃഹങ്ങളിൽ കയറിക്കൂടാ. സവർണ്ണരോടൊപ്പമിരുന്ന് പഠിച്ചുകൂടാ. സവർണ്ണരെ തൊട്ടുകൂടാ; തീണ്ടിക്കൂടാ. അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണ് അന്ന് സമൂഹത്തെ ഭരിച്ചിരുന്ന ശക്തികൾ. ആംഗലവിദ്യാഭ്യാസത്തിൻെറ പ്രചാരവും ക്രിസ്തീയ മിഷണറിമാരുടെ ആസൂത്രിത തന്ത്രങ്ങളും കൊണ്ട് ഹിന്ദുമത സിദ്ധാന്തങ്ങളും പാരമ്പര്യവും നിരാകരിക്കപ്പെട്ടിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച യുവാക്കൾതന്നെ ഹിന്ദുമതാചാരങ്ങളെ അവഗണിക്കുകയും അപവദിക്കുകയും ചെയ്തു. സവർണ്ണഹിന്ദുക്കളുടെ പീഡനം സഹിക്കാനാവാതെ ഈഴവരുൾപ്പെടെയുള്ള അവർണ്ണഹിന്ദുക്കളിൽ ഒരു വിഭാഗം ക്രിസ്തുമതം സ്വീകരിക്കാൻ തയ്യാറായി. അതിനുള്ള ശ്രമവും തുടങ്ങി. എല്ലാ മനുഷ്യർക്കും ധാർമിക ജീവിതത്തിന് അത്യന്താപേക്ഷിതമായ വേദ

പഠനം ഒരു വിഭാഗക്കാരുടെ കുത്തകയായി വഴിമാറിക്കഴിഞ്ഞിരുന്നു. പൂണുനൂൽ ധരിക്കാത്തവരാരും വേദം പഠിച്ചുകൂടാ; ചൊല്ലിക്കൂടാ. ഇതിനൊക്കെ പുറമെ എല്ലാ മണ്ഡലങ്ങളിലും ബ്രാഹ്മണാധിപത്യം വളരാനും കൊടികുത്തിവാഴാനും തുടങ്ങി. ഇവയ്ക്കെതിരെ പ്രതികരിക്കാൻ തന്നെ സ്വാമികൾ തീരുമാനിച്ചു. ഹിന്ദുക്കൾ ജാതി തിരിഞ്ഞും വർണ്ണം തിരിഞ്ഞും വിഘടിച്ചു നിൽക്കുന്നത് ശരിയല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അവിടുന്ന് നേരിട്ടിറങ്ങി ഇതൊക്കെ പ്രഖ്യാപിക്കുകയും പ്രവർത്തിക്കുകയുമല്ല ചെയ്തത്. തൻെറ ഗൃഹസ്ഥ ശിഷ്യരും വാഗ്മികളുമായ കാളിയാങ്കൽ നീലകണ്ഠപിള്ള, കരുവാ കൃഷ്ണനാശാൻ മുതലായവർ മുഖാന്തിരം തൻെറ ആശയങ്ങൾ പ്രചരിപ്പിക്കുകയാണ് ചെയ്തത്. നായർ, ഈഴവർ, നാടാർ, പുലയർ, പറയർ മുതലായ എല്ലാ ഹിന്ദുവിഭാഗങ്ങളെയും ഒരുമിച്ചുചേർത്ത് ഒരു ഹൈന്ദവ സമൂഹമുണ്ടാക്കുകയായിരുന്നു സ്വാമിയുടെ ലക്ഷ്യം. അർത്ഥശൂന്യമായ ജാതിചിന്തകൾക്ക് അതീതനായിരുന്നു സ്വാമികൾ. മനുഷ്യൻ ഒരു ജാതിയാണെന്നായിരുന്നു അവിടുത്തെ അഭിപ്രായം. സ്വന്തം ജീവിതശൈലികൊണ്ട് സ്വാമികൾ അതു തെളിയിക്കുകയും ചെയ്തു. നായരെന്നോ ഈഴവനെന്നോ അദ്ദേഹത്തിന് വ്യത്യാസമില്ല. പുലയനെന്നോ പറയനെന്നോ ഭേദമില്ല. അവിടുത്തെ സുഹൃത്തുക്കളിൽ പലരും ഈഴവരായിരുന്നു. അന്യ ജാതിക്കാരെ തൊട്ടുണ്ണാൻ പാടില്ലാ എന്ന് വിലക്കുള്ള ആ കാലഘട്ടത്തിൽ അവിടുന്ന് ഈഴവ ഭവനങ്ങളിൽ താമസിക്കുകയും അവിടെനിന്നും ആഹാരം കഴിക്കുകയും ചെയ്യുമായിരുന്നു. നായന്മാരിൽ പലരും ഇതിൽ പ്രതിഷേധിച്ചു. അന്നത്തെ ചില പത്രങ്ങൾ സ്വാമിതിരുവടികളെ വിമർശിക്കുകപോലും ചെയ്തു. പേട്ടയിൽ രാമൻപിള്ള ആശാനും ഇക്കാര്യത്തിൽ സ്വാമികളെ എതിർത്തു. “പെരുന്നെല്ലിയുടെ വീട്ടിൽനിന്നും ഊണുകഴിച്ചെന്നു കേട്ടല്ലോ” എന്ന് ആശാൻ ചോദിച്ചപ്പോൾ, “ഞാൻ ആശാൻെറ വീട്ടിൽനിന്നും ഊണു കഴിച്ചിട്ടുണ്ടല്ലോ” എന്നായിരുന്നു സ്വാമികളുടെ മറുപടി. ഈഴവനായ പെരുന്നെല്ലിയും നായരായ ആശാനും അവിടുത്തേയ്ക്ക് ഒരുപോലെയാണ്. രണ്ടുപേരും മനുഷ്യരാണ്. “നായന്മാരും ഈഴവരും ഒന്നായിച്ചേർന്ന് ഒരു സമുദായമായിത്തീരണം” എന്നായിരുന്നു സ്വാമികളുടെ ആഗ്രഹവും അഭിപ്രായവും. ഈ രണ്ടു മഹാസമുദായങ്ങളും ഒന്നിച്ചാൽ മററ് ഹിന്ദു സമൂഹങ്ങൾ

അതിൽ ലയിച്ചു കൊള്ളുമെന്നും സ്വാമിതിരുവടികൾ പ്രത്യാശിച്ചു. അത്തരത്തിലുള്ള ശക്തമായ ഒരു ഹിന്ദുസമൂഹം വാർത്തെടുക്കുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം. ജാതിചിന്ത മാററിയെടുക്കാൻ അവിടുന്ന് ആസൂത്രണം ചെയ്ത ഒരു പരിപാടിയായിരുന്നു അത്. ഈ ആശയം ഫലപ്രദമായി പ്രായോഗികമാക്കാൻ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും കുറേക്കാലം പ്രയത്നിക്കുകയും ചെയ്തു. ആ ഋഷീശ്വരന്മാരുടെ സങ്കല്പം യാഥാർത്ഥ്യമായി രൂപാന്തരപ്പെട്ടിരുന്നെങ്കിൽ ഇന്നത്തെ ജാതിമത്സരങ്ങളുടെ സ്ഥാനത്ത് അഖണ്ഡമായ ഒരു ഹിന്ദുമാനവികത വളർന്നു വരുമായിരുന്നു. ജാതീയമായി ഭിന്നിച്ചുനിന്ന ആ ഹിന്ദുശക്തി ഈ രാജ്യത്തെ ഏററവും വലിയ രാഷ്ട്രീയ ശക്തിയായി മാറുകയും ചെയ്യുമായിരുന്നു. വർഗ്ഗീയ ശക്തിയെ വളർത്തിയെടുക്കാനല്ല അവർ യത്നിച്ചത്. മറിച്ച് "ലോകാഃ സമസ്താ സുഖിനോ ഭവന്തു" എന്നു വിശ്വസിക്കുന്ന യഥാർത്ഥ മാനവസംസ്കാരത്തെ അരക്കിട്ടുറപ്പിക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അതു ഫലിച്ചിരുന്നെങ്കിൽ ഈ നാടിന്റെ ശാപമായ ജാതിചിന്ത അന്നേ പമ്പകടന്നേനെ.

അനന്തരകാലത്ത് 'ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്' എന്ന മാനവമഹാമന്ത്രം ഉദ്ഘോഷിക്കാൻ നാരായണ ഗുരുദേവനെ പ്രേരിപ്പിച്ചത് ചട്ടമ്പിസ്വാമികളുടെ ഈ പ്രവർത്തനമായിരിക്കണം. ഹിന്ദുമതത്തിലെ അനാചാരങ്ങൾ ദൂരീകരിക്കാനും സദാചാരങ്ങൾ ഏകീകരിക്കാനും തന്റെ ശിഷ്യനായ നീലകണ്ഠതീർത്ഥപാദരെക്കൊണ്ട് "ആചാരപദ്ധതി" എഴുതിച്ചതും സ്വാമികൾ തന്നെയായിരുന്നു. ബ്രാഹ്മണരുടെ കുത്തകക്കോട്ട തകർത്ത് അവരുടെ തന്ത്രപരമായ അടിച്ചമർത്തലിൽനിന്ന് അബ്രാഹ്മണഹിന്ദുക്കളെ മോചിപ്പിക്കാനും അവിടുന്ന് ബോധപൂർവ്വം യത്നിച്ചു. വേദം സാർവ്വജനീനമാണെന്നും, അതു പഠിക്കുവാനും പഠിപ്പിക്കുവാനും ഏതു മനുഷ്യനും അവകാശമുണ്ടെന്നും അവിടുന്ന് സയുക്തികം തെളിയിച്ചു. ധർമ്മാധർമ്മങ്ങളെ തിരിച്ചറിയാനുള്ള ഉപാധിയാണ് വേദമെങ്കിൽ, ജിജ്ഞാസുവായ ഏതു മനുഷ്യനും അതു പഠിക്കാൻ അർഹതയുണ്ട്. അവിടെ ശൂദ്രനെന്നോ, ബ്രാഹ്മണനെന്നോ, സ്ത്രീയെന്നോ, പുരുഷനെന്നോ വേർതിരിക്കേണ്ട കാര്യമില്ല. ശൂദ്രത്വവും ബ്രാഹ്മണത്വവും ജന്മജമല്ലെന്നും അതു തികച്ചും കർമ്മജം മാത്രമാണെന്നും

സ്വാമികൾ ഉറക്കെ പ്രസ്താവിച്ചു. സ്വാമികളുടെ ബോധപൂർവ്വമായ ഇത്തരം പരിശ്രമങ്ങളുടെ പരിണതഫലമായി ഹിന്ദുസമൂഹത്തിൽ ഒരു നവോത്ഥാനം തന്നെ സംജാതമായി. തന്മൂലം ഹിന്ദുക്കളുടെ ഇടയിലുണ്ടായിരുന്ന അനൈക്യവും, ക്രിസ്തുമതം സ്വീകരിക്കാനുള്ള ശ്രമവും ഒരുപരിധിവരെ നിയന്ത്രിക്കപ്പെട്ടു. 1942ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ സ്വാമികളുടെ ഈ വഴിയ്ക്കുള്ള ശ്രമങ്ങളുടെയും സേവനങ്ങളുടെയും മഹത്ത്വം ആദരപൂർവ്വം പ്രകീർത്തിക്കപ്പെട്ടിട്ടുമുണ്ട്.

## ഗവേഷകൻ, ഗ്രന്ഥകർത്താവ്

ഒരു മഹാജ്ഞാനി എന്നതിനു പുറമേ, മികച്ച ഗവേഷകൻ കൂടിയായിരുന്നു സ്വാമിതിരുവടികൾ. അവിടുത്തെ ഗവേഷണശ്രമങ്ങളെ ദേശചരിത്രഗവേഷണം, ഭാഷാശാസ്ത്ര ഗവേഷണം, മതതത്ത്വ ഗവേഷണം, ആദ്ധ്യാത്മിക ഗവേഷണം എന്നിങ്ങനെ നാലായി തരംതിരിക്കാം. ചരിത്രം, ഭാഷ, മതം, വേദേതിഹാസങ്ങൾ, സംസ്കാരം എന്നിങ്ങനെ പല സരണികളിലും അവിടുത്തെ ഗവേഷണബുദ്ധി സഞ്ചരിച്ചിട്ടുണ്ട്. കേരളചരിത്രത്തെക്കുറിച്ചും സമുദായചരിത്രത്തെക്കുറിച്ചും സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലമാണ് 'പ്രാചീനമലയാളം' എന്ന ഗ്രന്ഥം. കേരളചരിത്രത്തെക്കുറിച്ചുള്ള ഏററവും ആധികാരികമായ ഗ്രന്ഥമാണിത്. ചരിത്രഗവേഷണം കേരളത്തിൽ ആരംഭിക്കുന്നതിനും എത്രയോ മുമ്പാണ് സ്വാമികൾ ഈ കേരള ചരിത്രഗവേഷണം നടത്തിയതെന്ന വസ്തുത ശ്രദ്ധേയമാണ്. കേരളോത്പത്തി, കേരള മാഹാത്മ്യം എന്നിവയിലെ പല പരാമർശങ്ങളും വെറും നുണക്കഥകളാണെന്നും, പരശുരാമൻ കേരളത്തിൽ വരുകയോ കേരളം സൃഷ്ടിക്കുകയോ ചെയ്തിട്ടില്ലെന്നും സയുക്തികം അദ്ദേഹം സ്ഥാപിച്ചിരിക്കുന്നു. പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ അനവധി പ്രാചീന തമിഴ്ഗ്രന്ഥങ്ങളിൽനിന്ന് അദൃഷ്ടപൂർവ്വങ്ങളായ എത്രയെത്ര വസ്തുതകളാണ് അദ്ദേഹം അതിൽ ഉദ്ധരിച്ചിരിക്കുന്നത്. നായന്മാരുടെ പൂർവ്വചരിത്രവും 'പ്രാചീനമലയാള'ത്തിൽ അദ്ദേഹം അനാവരണം ചെയ്യുന്നു. പ്രാചീന കേരളത്തെയും കേരള സംസ്കാരത്തെയും കുറിച്ച് നിരവധി നൂതന ഗവേഷണങ്ങൾക്ക് ഒരവലംബഗ്രന്ഥം കൂടിയാണിത്. പരശുവാൽ രാമനുണ്ടാക്കിയ പാരിടമല്ലാ ഈ കേരളമെന്നും,

ജീവിതം തേടി അലഞ്ഞു വന്ന സേവകരാണ് ബ്രാഹ്മണരെന്നും, അവർക്ക് ഈ കേരള ഭൂവിൽ ഒരധികാരവുമില്ലെന്നും സ്വാമി ഉറക്കെ പ്രസ്താവിക്കുന്നു. ഈ കേരളത്തിൻെറ അധികാരികൾ 'നായകരാണെന്നും' ഈ 'നായകനാണ്' 'നായരായി' രൂപാന്തരപ്പെട്ടതെന്നും സ്വാമികൾ ഉദ്ഘോഷിക്കുന്നു. നായന്മാർ പാദജരല്ലെന്നും അവരും ബാഹുജരാണെന്നും, കേരളത്തിൻെറ തുടിക്കുന്ന രേഖകൾ നിരത്തിവച്ചുകൊണ്ട് പൂജ്യപാദരായ ഭട്ടാരക സ്വാമികൾ സയുക്തികം സ്ഥാപിക്കുന്നു. ചുരുക്കത്തിൽ കേരള ചരിത്രത്തെ സംബന്ധിച്ചുള്ള ഏററവും ആധികാരികമായ ഒരു വിശിഷ്ടഗ്രന്ഥമാണ് 'പ്രാചീന മലയാളം'.

**'ആദിഭാഷ'**

ഭാഷാശാസ്ത്രപരമായി സ്വാമികൾ തുടർന്ന ഗവേഷണങ്ങളുടെ ഫലമാണ് 'ആദിഭാഷ' എന്ന ഗ്രന്ഥം. ഇത് തമിഴിലാണ് രചിക്കപ്പെട്ടിരിക്കുന്നത്. മലയാളത്തിൽ ഭാഷാശാസ്ത്ര ഗവേഷണശാഖ അതിൻെറ അങ്കുരാവസ്ഥയിൽപ്പോലും അല്ലാതിരുന്ന കാലത്താണ് സ്വാമികൾ ആ വഴിക്ക് ഗവേഷണം ആരംഭിച്ചത് എന്നത് പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. മലയാളത്തിൻെറ ആദിമസ്വരൂപം തമിഴുതന്നെയാണെന്നാണ് സ്വാമികൾ സ്ഥാപിച്ചിരിക്കുന്നത്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ 'തായ്മൊഴി' യാണ് തമിഴായത്. തായ്മൊഴി എന്നാൽ 'മാതൃഭാഷ'യെന്നർത്ഥം. ദ്രാവിഡസംസ്കാരമെന്നും ആര്യസംസ്കാരമെന്നും രണ്ടു സംസ്കാരം ഭാരതത്തിലുണ്ട്. ഇവയിൽ ഏററവും പ്രാചീനമായത് ദ്രാവിഡസംസ്കാരമാണെന്നാണ് ചട്ടമ്പിസ്വാമികൾ 'ആദിഭാഷ' എന്ന സ്വകൃതിയിൽ പ്രസ്താവിച്ചിരിക്കുന്നത്. സർ ജോൺമാർഷൽ ഹാരപ്പ, മോഹൻജദാരൊ മുതലായ ദേശങ്ങളിൽ ഭൂഖനനഗവേഷണം നടത്തി ഭാരതത്തിലെ ചിര പുരാതനമായ സംസ്കാരം ദ്രാവിഡസംസ്കാരമാണെന്ന് തെളിയിച്ചിട്ടുണ്ട്. അത് ലോകചരിത്രകാരന്മാർ അംഗീകരിച്ചിട്ടുമുണ്ട്. അതിനും എത്രയോ മുൻപുതന്നെ ചട്ടമ്പിസ്വാമികൾ ഇതേ അഭിപ്രായം അവതരിപ്പിച്ചിരിക്കുന്നു. മുത്തമിഴ് എന്നാൽ മൂലത്തമിഴ്. ചേരം, ചോളം, പാണ്ഡ്യം എന്ന് മൂന്നു രാജവംശങ്ങളാണല്ലോ പണ്ട് തെക്കേ ഇന്ത്യ ഭരിച്ചിരുന്നത്. ഈ മൂന്നു രാജ്യങ്ങളിലും

ഉപയോഗിച്ചിരുന്ന തമിഴായതുകൊണ്ടാണ് 'മുത്തമിഴ്' എന്നു പറയുന്നത്. ഈ തമിഴിനെ അഗസ്ത്യമുനി പരിഷ്കരിച്ചതിനെയാണ് ചെന്തമിഴ് എന്നു പറയുന്നത്. ചെന്തമിഴ്, പണ്ഡിതഭാഷയായി, സാഹിത്യഭാഷയായി മാറി. സംസ്കരിക്കാത്ത തമിഴ് അതായത് നാട്ടുകാർ സംസാരിച്ചു വന്ന തമിഴ്– കൊടും തമിഴ്– കൊടുവായ തമിഴ്, പരിഷ്കരിക്കാത്ത ഭാഷയെന്നർത്ഥം. അങ്ങനെ ചെന്തമിഴ് എന്നും കൊടുന്തമിഴ് എന്നും മുത്തമിഴ് രണ്ടായി തിരിഞ്ഞു. അതിൽ കൊടുന്തമിഴിൽ നിന്നാണ് മലയാള ഭാഷ ഉണ്ടായത്.

**'വേദാധികാരനിരൂപണം'**

'ക്രിസ്തുമതഛേദനം', 'ക്രിസ്തുമതസാരം' 'സർവ്വമതസാരസ്യം' എന്നീ ഗ്രന്ഥങ്ങൾ മതപരമായ വിഷയത്തിൽ അവിടുന്നു നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലങ്ങളാണ്. വേദേതിഹാസങ്ങൾ, മാനവസംസ്കാരം എന്നിവയിൽ സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ ഫലമായി നമുക്കു ലഭിച്ച വിശിഷ്ട ഗ്രന്ഥമാണ് 'വേദാധികാർനിരൂപണം'. ഈ ഗ്രന്ഥത്തിൻെറ രചനയ്ക്കുവേണ്ടി സ്വാമിതിരുവടികൾ, അനേകവർഷം ഗവേഷണം തുടർന്നിരുന്നതായി, അവിടുത്തെ ദ്വിതീയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. പ്രകാശിതങ്ങളും അപ്രകാശിതങ്ങളും ആയ എല്ലാ ഉപനിഷത്തുകളും വേദങ്ങളും സുസൂക്ഷ്മം പരിശോധിച്ചെടുത്ത തെളിവുകളുടെ സർവ്വസാമഗ്രികളും ഈ ഗ്രന്ഥരചനയ്ക്കുവേണ്ടി അദ്ദേഹം ഉപയോഗപ്പെടുത്തിയിട്ടുണ്ട്. സ്വാമികൾക്ക് നാല്പതു വയസ്സു പ്രായമുള്ള കാലത്താണ് ഈ മഹത് ഗ്രന്ഥം രചിച്ചത്. എങ്കിലും അതിന് അച്ചടിശാല കാണാൻ പിന്നെയും ഇരുപത്തിയാറു വർഷം കാത്തിരിക്കേണ്ടിവന്നു. ക്രിസ്തുവർഷം 1921ൽ (കൊ:വ: 1096) ആണ് 'വേദാധികാരനിരൂപണം' ആദ്യമായി പുസ്തകരൂപത്തിൽ പ്രകാശിതമാകുന്നത്. വേദവേദാംഗങ്ങൾ മാത്രമല്ല, വിജ്ഞാന സംബന്ധമായ ഏതു കാര്യവും ജാതി, മത, വർണ്ണ വർഗ്ഗഭേദമെന്യേ ആർക്കും പഠിക്കാനും പഠിപ്പിക്കാനും അർഹതയുണ്ടെന്ന് 'വേദാധികാരനിരൂപണ'ത്തിൽ സ്വാമികൾ സയുക്തികം, സപ്രമാണം സ്ഥാപിച്ചിരിക്കുന്നു. സ്വാമിതിരുവടികളുടെ പരമപ്രധാനമായ കൃതിയും ഇതുതന്നെയാണ്. ശൂദ്രർക്കും സ്ത്രീകൾക്കും

വേദജ്ഞാനം പാടില്ലെന്നാണ് പഴയകാലത്ത് ബ്രാഹ്മണരുണ്ടാക്കിയ ആചാരം. 'ന സ്ത്രീ ശൂദ്രൗ വേദമധീയാതാം' എന്നായിരുന്നു അന്നത്തെ പ്രമാണവാക്യം. ബ്രാഹ്മണന് വേദം പഠിക്കാം, പഠിപ്പിക്കാം; ക്ഷത്രിയവൈശ്യന്മാർക്ക് പഠിക്കാം, പക്ഷേ പഠിപ്പിച്ചുകൂടാ; ശൂദ്രന് വേദം കേൾക്കാൻപോലും പാടില്ല- എന്നിങ്ങനെയുള്ള ബ്രാഹ്മണാചാരങ്ങൾകൊണ്ട് വേദസംസ്കാരത്തിന് അപചയം സംഭവിച്ചപ്പോൾ, വേദം സാർവ്വജനീനമാക്കിത്തീർക്കാൻ വേണ്ടി ചട്ടമ്പിസ്വാമികൾ വേദാധികാരത്തെക്കുറിച്ച് നിരൂപണം നടത്തി. വേദം ദേവകൃതമാണെന്നും, അപൗരുഷേയമാണെന്നും ഒരുകാലത്ത് വിശ്വസിച്ചിരുന്നു. വേദം ദൈവകൃതമല്ലെന്നും മനുഷ്യകൃതമാണെന്നുമാണ് ചട്ടമ്പിസ്വാമികൾ സമർത്ഥിച്ചിരിക്കുന്നത്. ധർമ്മത്തെയും അധർമ്മത്തെയും തിരിച്ചറിയാനുള്ള അറിവാണ് വേദം. മോക്ഷമാർഗ്ഗത്തിലേക്കുള്ള ഈ അറിവ് ലോകത്തുള്ള എല്ലാവർക്കും ഒരുപോലെ ആവശ്യമാണ്. വേദം സാർവ്വലൗകികമാണ്, സാർവ്വജനീനമാണ് എന്നുറക്കെ പ്രഖ്യാപിച്ച വിപ്ലവകാരിയാണ് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ.

ഇവ കൂടാതെ അദ്വൈതചിന്താപദ്ധതി, നിജാനന്ദവിലാസം, അദ്വൈതപഞ്ജരം, ചിദാകാശലയം എന്നിങ്ങനെ നിരവധി ഗ്രന്ഥങ്ങൾ അവിടുന്ന് രചിച്ചിട്ടുണ്ട്. ഇവയെല്ലാം വേദാന്തഗ്രന്ഥങ്ങളാണ്.

**'അദ്വൈതചിന്താപദ്ധതി'**

സാധാരണക്കാർക്കുപോലും വേദാന്തം പഠിക്കാൻ വേണ്ടി ലളിതശൈലിയിൽ എഴുതപ്പെട്ടിരിക്കുന്ന ഒരു ഗ്രന്ഥമാണ് 'അദ്വൈതചിന്താപദ്ധതി'. ത്രിഗുണാദികളുടെ ഉദ്ഭവം, ത്രിമൂർത്തികൾ, ജീവാത്മാക്കൾ, ആകാശാദിഭൂതങ്ങൾ, സൂക്ഷ്മസ്ഥൂലാദി ശരീരോത്പത്തിസ്ഥിതി, ദശഗുണങ്ങൾ, പ്രപഞ്ചോത്പത്തി, തത്ത്വമസ്യാദി മഹാവാക്യവിവരണം എന്നീ വേദാന്തകാര്യങ്ങൾ ഇതിൽ അതിസരളമായി വിവരിച്ചിട്ടുണ്ട്. സ്വാമിജിയുടെ ആശ്രിതനായ ഒരു ഭക്തൻെറ അപേക്ഷ അനുസരിച്ചാണ് അവിടുന്ന് 'അദ്വൈതചിന്താപദ്ധതി' എന്ന ഗ്രന്ഥം രചിച്ചത് ബ്രഹ്മജ്ഞാനികൾക്കും ബ്രഹ്മത്തെ അറിയുവാൻ ആഗ്രഹമുള്ളവർക്കും വളരെ പ്രയോജനപ്പെടുന്ന ഒന്നാണ് പ്രസ്തുത ഗ്രന്ഥം. അദ്വൈതസിദ്ധാന്തത്തെ സാധാരണക്കാർക്കു മനസ്സിലാവുന്ന രീതിയിൽ പ്രായോഗികമായി വിശദീകരിക്കുന്ന ഈ പുസ്തകം

ബ്രഹ്മജിജ്ഞാസുക്കളെ സംബന്ധിച്ചിടത്തോളം ഒരു പ്രമാണ ഗ്രന്ഥമെന്നുതന്നെ പറയാം.

**'മോക്ഷപ്രദീപ ഖണ്ഡനം'**

ആലത്തൂർ ശിവയോഗിയുടെ 'മോക്ഷപ്രദീപ'ത്തിന് സ്വാമികളെഴുതിയ നിരൂപണമാണ് 'മോക്ഷപ്രദീപഖണ്ഡനം'. ക്ഷേത്ര പ്രതിഷ്ഠ, വിഗ്രഹാരാധന, വേദാന്തശാസ്ത്രഗ്രന്ഥങ്ങൾ മുതലായവയെ ശിവയോഗിയുടെ പക്ഷത്തുള്ളവർ ആക്ഷേപിച്ചു. ഒരു നിരൂപണം എന്നതിനെക്കാൾ ആദ്ധ്യാത്മിക തത്ത്വങ്ങൾ അടങ്ങിയ ഒരു പ്രമാണഗ്രന്ഥമാണ് ഇതെന്നു പറയാം.

**'ജീവകാരുണ്യനിരൂപണം'**

കൊല്ലത്തുള്ള അതിപ്രഖ്യാതമായ കോട്ടൂർ വീട്ടിലെ കാരണവർ സ്വാമിതിരുവടികളുടെ ഒരു വലിയ ഭക്തനായിരുന്നു. അദ്ദേഹത്തിന്റെ അഭ്യർത്ഥനയനുസരിച്ച് സ്വാമിതിരുവടികൾ തന്റെ ശിഷ്യന്മാരോടുകൂടി അവിടെ എത്തി. സ്വാമി വന്നതറിഞ്ഞ് പണ്ഡിതമന്നവനായ പന്നിശ്ശേരിയും അവിടെ എത്തി. സ്വാമിജിയുടെ വാക്യാമൃതം ആസ്വദിച്ച് എല്ലാവരും രസിച്ചിരുന്നപ്പോൾ ഗൃഹനാഥൻ ഊണുകാലമായ വിവരം അറിയിച്ചു. ഭട്ടാരകസ്വാമിയും ഒന്നിച്ച് എല്ലാവരും ഉണ്ണാൻ ഇരുന്നു. ആ സമയം ഒരു മാർജ്ജാരൻ ആഹാരത്തിലാർത്തിപൂണ്ട് അവിടെ സമീപത്തെത്തി. ഭക്ഷണത്തിനു കൊതിച്ച് നിർഭയനായി ഇരിക്കുന്ന ആ പൂച്ചയെ പന്നിശ്ശേരി കാലുകൊണ്ട് ചവിട്ടി ഓടിച്ചു. ഇതുകണ്ട് വേദനയോടുകൂടി മുനിനായകൻ, പൂച്ചയെ നിർദ്ദയം തല്ലിയോടിച്ചത് അനീതിയല്ലേ എന്ന് പന്നിശ്ശേരിയോടു ചോദിച്ചു. വിശപ്പ് എല്ലാ പ്രാണികൾക്കും ഒരുപോലെയാണെന്ന് സ്വാമികൾ വേദനയോടുകൂടി പറഞ്ഞു. ആഹാരം കൊടുക്കാനിഷ്ടമില്ലെങ്കിൽ കൊടുക്കണ്ടാ. അതിന് ആ പ്രാണിയെ ചവിട്ടണോ? മനുഷ്യനും പ്രാണിവർഗ്ഗത്തിനും പ്രാണനെന്നുള്ളത് ഒരുപോലെയാണ്. പ്രാണികളോട് മനുഷ്യർക്ക് അലിവാണു വേണ്ടത്. ഒരു ജീവിക്ക് നമ്മൾ വേദന ഉണ്ടാക്കിയാൽ ഈ പ്രപഞ്ച മനസ്സു മുഴുവൻ വേദനിക്കും. ജീവകാരുണ്യമുറച്ചാൽ മാത്രമേ മർത്യജീവിതത്തിന് അർത്ഥവും വിലാസവും ഉണ്ടാവുകയുള്ളൂ. ജന്തുകാരുണ്യ നിരൂപകനായ സ്വാമിതിരുവടികളുടെ വാക്കുകൾ ആദരവോടെ പന്നിശ്ശേരി

കേട്ടെങ്കിലും താർക്കികനായ അദ്ദേഹം തർക്കത്തിനുവേണ്ടി വാദമുഖങ്ങൾ ഉന്നയിച്ചു. പണ്ഡിതനായ പന്നിശ്ശേരിയുടെ വാദങ്ങളെല്ലാം പുഷ്പംപോലെ ശ്രീവിദ്യാധിരാജസ്വാമികൾ കശക്കി എറിഞ്ഞു. ഒരു മറുപടിയും പറയാൻ കഴിയാതെ ആ തർക്കപണ്ഡിതൻ തളർന്നു പിൻവാങ്ങി. വാദങ്ങൾ തീർന്നെങ്കിലും കാരുണ്യവാനായ ആ മഹർഷിയുടെ ഉള്ളിൽ ജീവകാരുണ്യം നീറിപ്പുകഞ്ഞു കൊണ്ടിരുന്നു. ആ ചിന്തകളാണ് അക്ഷരരൂപങ്ങളായി, മഹാതത്ത്വവാക്യങ്ങളായി, തത്ത്വസാരമായി, "ജീവകാരുണ്യനിരൂപണ"ഗ്രന്ഥമായി പരിണമിച്ചത്. തിര്യക്കു മുതൽ മനുഷ്യൻ വരെ നിറഞ്ഞു കിടക്കുന്ന ഈ ജീവപ്രപഞ്ചത്തെ ഏകമായി കണ്ട ആ സ്നേഹസ്വരൂപൻെറ ചിത്തസരസ്സിൽനിന്നും അഹിംസാസിദ്ധാന്തമല്ലേ ഒഴുകുകയുള്ളു! സമസ്ത ജീവജാലങ്ങളെയും സ്വന്തം പ്രാണനെപ്പോലെ സ്നേഹിച്ച കാരുണ്യവാനായിരുന്നു ചട്ടമ്പിസ്വാമികൾ. 'ജീവകാരുണ്യനിരൂപണം' പുസ്തകരൂപത്തിൽ പ്രകാശനം ചെയ്തത് 1978ലാണ്.

### "ക്രിസ്തുമതച്ഛേദനം"

ഏററുമാനൂരിനടുത്ത് ഒരു ഭക്തൻെറ വീട്ടിൽ ഭട്ടാരകസ്വാമികൾ കുറച്ചുദിവസം താമസിച്ചു. ഒരു ദിവസം അദ്ദേഹം സായന്തന സവാരിയ്ക്കിറങ്ങി. വൈകീട്ട് ആറുമണി മുതൽ സഞ്ചരിക്കുന്നത് സ്വാമിക്ക് വളരെ ഇഷ്ടമായിരുന്നു. സ്വാമിയുടെ ആകെ ഒരു ശത്രു സൂര്യാതപം ആയിരുന്നു. അങ്ങനെ രാജമാർഗ്ഗത്തിൽക്കൂടി നടക്കുമ്പോൾ അമ്പലത്തിന് അടുത്തായി, ഒരു പറമ്പിൽ അഞ്ചാറു പാതിരിമാർ വേദപുസ്തകങ്ങളുമായി നില്ക്കുന്നത് ചട്ടമ്പിസ്വാമികൾ കണ്ടു. ക്രിസ്തുമതപ്രചാരണത്തിനുവേണ്ടി അവർ വിളിച്ചു കൂവുകയായിരുന്നു. യേശുദേവൻെറ വിശുദ്ധ തത്ത്വങ്ങളെക്കുറിച്ചു പറയുന്നതിനു പകരം, മതവിദ്വേഷമുണ്ടാക്കുന്ന കാര്യങ്ങളാണ് അവർ ഗർജ്ജിച്ചുകൊണ്ടിരുന്നത്. ഹിന്ദുമതത്തെ ഇടിച്ചു താഴ്ത്തിക്കൊണ്ട് അവർ എന്തൊക്കെയോ പുലമ്പുന്നു. ഹിന്ദു എന്ന വാക്കിൻെറ അർത്ഥം മനസ്സിലാക്കാതെ മതവിദ്വേഷം വളർത്താൻ ശ്രമിക്കുന്ന അവരെക്കണ്ട് സ്വാമി ദുഃഖിച്ചു. 'ഹിന്ദു' എന്ന പദം ജാതിത്വ സംബന്ധമായ വാക്കല്ലെന്ന് ഈ മൂഢർ അറിയുന്നില്ല. ഹിന്ദു എന്ന പദത്തിന് മതവുമായി ഒരു ബന്ധവുമില്ല. സജ്ജന ധർമ്മമറിഞ്ഞവനാണ്

ഹിന്ദു. ദുഷ്ടകർമ്മങ്ങളനുഷ്ഠിച്ചിടാത്തവനാണ് ഹിന്ദു. ധർമ്മം വിട്ടു ജീവിക്കാതെ, സന്മാർഗ്ഗജീവിതം നയിച്ച്, സത്യമറിഞ്ഞ്, യഥാർത്ഥ തത്ത്വബോധത്തോടെ ജീവിക്കുന്നവനാണ് ഹിന്ദു. ബ്രഹ്മവിചാരസമേതനായി, സ്വന്തം കർമ്മം എന്താണെന്നറിഞ്ഞ് വിനീതനായി കർമ്മമനുഷ്ഠിക്കുന്ന സന്മതി ആരാണോ അവനാണ് ഹിന്ദു. ഹിന്ദു എന്ന പദത്തിൻെറ അർത്ഥം മനസ്സിലാക്കാതെയും, ബുദ്ധിവികാസമില്ലാതെയും, യഥാർത്ഥതത്ത്വം മനസ്സിലാക്കാതെയും സ്വന്തം മതത്തിന് ആൾ കൂട്ടുന്ന ആ മൂഢന്മാരെക്കണ്ട്, സർവ്വമതത്തിലും ആത്മരൂപത്തെ ദർശിക്കുന്ന ആ താപസവല്ലഭൻ അറിയാതെ ചിരിച്ചുപോയി. സ്വന്തം മതത്തിൽ അഭിമാനം കൊള്ളുന്നത് അഭികാമ്യമാണ്. എന്നാൽ അന്യമതത്തെ ഇടിച്ചുതാഴ്ത്തുന്നത് ശരിയല്ല. അന്യമത വിദ്വേഷമുണ്ടായാൽ മനുഷ്യർ മൃഗതുല്യരായിത്തീരും; അന്യോന്യം കടിച്ചുകീറും; മതമൈത്രി നശിക്കും. മാത്രമല്ല, ക്രിസ്തുവിൻെറ മതതത്ത്വം ആ മതഭ്രാന്തരിൽ ഉറപ്പിക്കുകയും വേണം. ഈ മതവിദ്വേഷം മുളയിലേ നുള്ളിക്കളയണമെന്ന് ആ സർവ്വമതജ്ഞനായ യോഗി തീരുമാനിച്ചു. തൂലിക പടവാളാക്കി മാററാൻ ചട്ടമ്പി സ്വാമികൾ വെമ്പൽകൊണ്ടു. അങ്ങനെ 'ക്രിസ്തുമതഛേദനം' എന്ന ഗ്രന്ഥം എഴുതി. ക്രിസ്തുമതഛേദനം എഴുതിയശേഷം അദ്ദേഹം, ക്രിസ്തുമതത്തിൻെറ തത്ത്വമാഹാത്മ്യം വിശദീകരിക്കാൻ 'ക്രിസ്തുമതസാരം' എന്നൊരു ഗ്രന്ഥം കൂടി രചിച്ചു.

'ചിദാകാശലയ'ത്തിൽ ചിദാനന്ദപ്രാപ്തിക്കുള്ള വഴികളെക്കുറിച്ചും ഉപദേശിക്കുന്നു.

ഇവയ്ക്കു പുറമേ ശരീരതത്ത്വശാസ്ത്രം, മനോനാശം, ഒഴുവിലൊടുക്കം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം, തമിഴകം, ബ്രഹ്മനിർഭാസം എന്നിങ്ങനെ ഒട്ടനേകം പ്രബന്ധങ്ങളും അവിടുത്തെ രചനകളായി നമുക്കു ലഭിച്ചിട്ടുണ്ട്. ഏതെല്ലാം ഗ്രന്ഥങ്ങൾ അവിടുന്ന് രചിച്ചിട്ടുണ്ടെന്ന് പറയുക സാധ്യമല്ല. അവിടുത്തെ തൃക്കൈവിളയാട്ടം കൊണ്ട പല ഗ്രന്ഥങ്ങളും നമുക്കു കിട്ടിയിട്ടില്ല. കിട്ടിയവതന്നെ പലതും അപൂർണ്ണങ്ങളാണ്. അന്നത്തെ സഹൃദയരായ സ്വാമിഭക്തന്മാർ ആത്മാർത്ഥമായി ശ്രമിച്ചിരുന്നെങ്കിൽ വിലമതിക്കാനാവാത്ത ആ ഗ്രന്ഥസമ്പത്തു മുഴുവനും നമുക്കു ലഭിക്കുമായിരുന്നു. അക്കാര്യത്തിൽ നമ്മൾ

നിർഭാഗ്യരാണ്. ധാരാളം കവിതകളും സ്വാമി തിരുവടികൾ രചിച്ചിട്ടുണ്ട്. അധികവും നിമിഷകവിതകളാണ്. പുസ്തകരൂപത്തിൽ അവയൊന്നും കിട്ടിയിട്ടില്ല. ധാരാളം കൃതികൾ എഴുതുക, അവ എഴുതുന്ന സ്ഥലത്തുതന്നെ ഇട്ടിട്ടുപോവുക – ഇതായിരുന്നു സ്വാമികളുടെ പതിവ്. ഇങ്ങനെയൊരു സാഹിത്യകാരനെക്കുറിച്ച് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ? തൻെറ പ്രിയപ്പെട്ടവരായ പെരുന്നെല്ലി കൃഷ്ണൻ വൈദ്യനെയും, വെളുത്തേരി കേശവൻ വൈദ്യനെയും കവികളാക്കാനാണ് താൻ കവിവേഷം കെട്ടിയതെന്ന് സ്വാമികൾതന്നെ ഒരിക്കൽ അരുളിച്ചെയ്തിട്ടുണ്ട്. ഈഴവ സമുദായത്തിൽപ്പെട്ടവരായിരുന്നു വെളുത്തേരിയും പെരുന്നെല്ലിയും. രണ്ടുപേരും പ്രസിദ്ധവൈദ്യന്മാരും, ഈഴവ പ്രമാണികളും, ചട്ടമ്പിസ്വാമി ഭക്തരുമായിരുന്നു. ഇവരൊന്നിച്ചായിരുന്നു സ്വാമികൾ യാത്രചെയ്തിരുന്നത്. ഒരിക്കൽ നെയ്യാററിൻകരനിന്നും തിരുവനന്തപുരത്തേക്ക് ഇവർ കാൽനടയായി വരുമ്പോൾ ചോദ്യോത്തരരൂപത്തിൽ നിമിഷകവിതകൾ ചൊല്ലി രസിച്ചിരുന്നു. മഹാകവികളുടെ പദ്യനിർമ്മാണകൗശലത്തെ അതിശയിപ്പിക്കുന്നതും, അനുസ്മരിപ്പിക്കുന്നതുമായ അനവധി ശ്ലോകങ്ങൾ സ്വാമി തിരുവടികൾ രചിച്ചിട്ടുണ്ട്. അവയെല്ലാംതന്നെ ശബ്ദാർത്ഥ സൗഭാഗ്യങ്ങൾ ഒത്തിണങ്ങിയ ഒന്നാംതരം വാങ്മയങ്ങളായിരുന്നു.

## പരിപൂർണ്ണ കലാനിധി

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾക്ക് വശപ്പെട്ടിട്ടില്ലാത്ത കലകളോ വിദ്യകളോ ഇല്ല. ഏതു കലയും അവിടുത്തേയ്ക്കു ഒരുപോലെ വശഗമായിരുന്നു. സംഗീതത്തിലാണെങ്കിൽ, സംഗീതത്തിൻെറ ശാസ്ത്രീയമായ എല്ലാ കാര്യങ്ങളും അദ്ദേഹത്തിനറിയാമായിരുന്നു. ഏതു കൊടികെട്ടിയ സംഗീതജ്ഞനെയും നിഷ്പ്രഭനാക്കാൻ പോരുന്ന വൈദുഷ്യം സ്വാമിതിരുവടികൾക്കുണ്ടായിരുന്നു. സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യുന്ന കാര്യത്തിലും അദ്ദേഹം അദ്വിതീയൻ തന്നെ. ഉപകരണങ്ങൾതന്നെ വേണമെന്നില്ല. 'വല്ലഭന് പുല്ലുമായുധം' എന്നുപറയുന്നതുപോലെയായിരുന്നു സ്വാമികൾ. കൈയ്യിലിരിക്കുന്ന വിശറിയിൽ സംഗീതത്തിലെ സകല താളവും അദ്ദേഹം പ്രകടമാക്കും. സാഹിത്യത്തിൽ സ്വാമികൾക്കുള്ള പ്രാവീണ്യം അപാരമെന്നേ പറയാൻ സാധിക്കൂ. ഒരിക്കൽ കാളിദാസ മഹാകവിയുടെ "വാഗർത്ഥാവി

വസംപൃക്തൗ" എന്നു തുടങ്ങുന്ന ശ്ലോകം പലതരത്തിൽ വ്യാഖ്യാനിച്ച് സംസ്കൃതപണ്ഡിതന്മാരെപ്പോലും വിസ്മയപരതന്ത്രരാക്കി. ആ ശ്ലോകം സ്വാമിതിരുവടികൾ സാഹിത്യപരമായും, വേദാന്തപരമായും, തന്ത്രശാസ്ത്രപരമായും വ്യാഖ്യാനിച്ച് വാഗർത്ഥസംബന്ധവും, ശിവശക്തിയോഗവും അതിൽ വ്യക്തമാക്കി ശ്രോതാക്കളെ വിസ്മയിപ്പിച്ച സംഭവം ശ്രീതീർത്ഥപാദസ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. സാഹിത്യത്തിലും വേദാന്തത്തിലും സ്വാമിതിരുവടികൾക്കുണ്ടായിരുന്ന അസാധാരണ പാടവത്തിലേക്കാണ് ഈ സംഭവം വിരൽ ചൂണ്ടുന്നത്. ചിത്രരചനയിലും അസാധാരണമായ വൈഭവം സ്വാമികൾക്കുണ്ടായിരുന്നു. ഒരു സായിപ്പ് പുളിച്ചിമാങ്ങ കടിച്ചു തിന്നുന്നതിന്റെ ഒരു ചിത്രം സ്വാമികൾ ആലേഖനം ചെയ്തത് ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള പന്മന ആശ്രമത്തിൽ സൂക്ഷിച്ചു വച്ചിട്ടുണ്ട്. ചിത്രരചനയിൽ സ്വാമികൾക്കുള്ള നിസ്തുല്യമായ പാടവത്തിന് ഈ ഒരു ചിത്രം മതിയാകുന്നതാണ്. പുളിച്ചിമാങ്ങ കടിക്കുമ്പോൾ മുഖത്തിനുണ്ടാകുന്ന ഭാവവികാരങ്ങൾ യഥാതഥമായി അതിൽ പകർത്തിയിരിക്കുന്നു. വലതു കൈപ്പത്തിയിൽ വച്ച കുന്നിക്കുരു വീഴാതെ ചെണ്ട വായിച്ചുകേൾപ്പിച്ച കഥയും കേട്ടിട്ടുണ്ട്. സ്വാമിതിരുവടികളുടെ വിരലിൽ കിടക്കുന്ന ഇരുമ്പുമോതിരവും ഒരൊന്നാംതരം സംഗീതോപകരണമായി അദ്ദേഹം പ്രയോഗിച്ചിട്ടുണ്ട്. വേദാന്തം, തർക്കം, തന്ത്രവിദ്യ, വേദോപനിഷത്തുകൾ എന്നീ വിഷയങ്ങളിൽ അവിടുത്തേയ്ക്കുള്ള അവഗാഹം പ്രസിദ്ധമാണല്ലോ. ജ്യോതിഷം, മർമ്മശാസ്ത്രം, വിഷവൈദ്യം, ആയുർവ്വേദം എന്നിങ്ങനെയുള്ള വിവിധ ശാഖകളിലും അവിടുന്ന് അദ്വിതീയനായിരുന്നുവെന്നത് പരക്കെ അംഗീകരിക്കപ്പെട്ട ഒരു വസ്തുതയാണ്. ചട്ടമ്പിസ്വാമികളുടെ സംഗീതപാടവത്തെപ്പററി പറവൂർ കെ. ഗോപാലപിള്ള അവർകൾ, ചട്ടമ്പിസ്വാമികളെക്കുറിച്ച് അദ്ദേഹം എഴുതിയ ജീവചരിത്രത്തിൽ പറയുന്നുണ്ട്. ഉപയോഗശൂന്യമായ ഏതു സംഗീതോപകരണത്തിൽ ചട്ടമ്പിസ്വാമികൾ തൊട്ടാലും അവയെല്ലാം പ്രയോഗസമർത്ഥങ്ങളായി മാറുന്ന കാഴ്ച അദ്ഭുതകരമാണ്. വെറുമൊരു പൊട്ട ചെമ്പുകുടത്തിൽ അവിടുന്ന് താളം പിടിച്ചാൽ യക്ഷകിന്നരഗന്ധർവ്വന്മാർക്കുപോലും അസാധ്യമായ മൃദംഗപ്രയോഗമായി അതുമാറും. ചിലപ്പോൾ നാസാരന്ധ്രത്തിൽക്കൂടി ചില ശബ്ദം പുറപ്പെടുവിച്ച് അതിനെ സംഗീത ശാസ്ത്രരീത്യാ വിന്യസിച്ച്

'ജലതരംഗം' എന്ന സംഗീതയന്ത്രത്തിൻെറ സുഖമായ പ്രയോഗം കാണിക്കും. വെറും പലകക്കഷണത്തിൽ സ്വന്തം വിരലുകൾ ചലിപ്പിച്ച് 'പാണ്ടിമേളം' നടത്തും. ചുണ്ടു കൊണ്ട് ഒരുതരം ശബ്ദമുണ്ടാക്കി 'ഉടുക്കു' കൊട്ടും. അഷ്ടപദി, നിർദ്ദിഷ്ടരാഗങ്ങളിൽ ചൊല്ലുന്നതിന് അവിടുത്തേയ്ക്ക് പ്രത്യേക കഴിവുതന്നെ ഉണ്ടായിരുന്നു. സാരംഗം, പുറനീർ, പുന്നാഗവരാളി, സാരി മുതലായ അപൂർവ്വ രാഗങ്ങളെ വിസ്തരിച്ചു പാടുമ്പോൾ അദ്ദേഹം സാക്ഷാൽ പരമശിവനാണെന്നുതന്നെ തോന്നിപ്പോകും. ഭാഷാപരമായി അദ്ദേഹത്തിനുള്ള വൈദുഷ്യം എത്ര പരപ്പേറിയതായിരുന്നുവെന്ന് നമുക്കു മനസ്സിലാക്കാൻ കഴിയും. എത്ര പണിപ്പെട്ടു പഠിച്ചാലും മനസ്സിലുറയ്ക്കാത്ത 'പാണിനീയ'ത്തിലെ സൂത്രവാക്യങ്ങളെ ഭംഗിയായും വ്യക്തമായും വ്യാഖ്യാനിക്കാനുള്ള സ്വാമിതിരുവടികളുടെ സാമർത്ഥ്യം ഒന്നുവേറെതന്നെയായിരുന്നു. മററുഭാഷകളിൽ ഇല്ലാത്തതും സംസ്കൃതത്തിൽ മാത്രം ഉള്ളതുമായ ദ്വിവചനത്തെക്കുറിച്ച് ആരോ, സ്വാമിയോട് ഒരവസരത്തിൽ ചോദിക്കുകയുണ്ടായി. "വൈവാഹിക കർമ്മങ്ങളിൽ അതിവ്യാപ്തിദോഷം കൂടാതെ വധൂവരന്മാരിൽ മാത്രം ചേരേണ്ടതായ മാന്ത്രികവിധികൾക്കും ആശിസ്സുകൾക്കും വേണ്ടിയാണ്" ദ്വിവചനം സൃഷ്ടിച്ചിരിക്കുന്നതെന്ന് സംശയച്ഛേദകരമായ സമാധാനം സ്വാമിതിരുവടികൾ പറയുകയുണ്ടായി. ചുരുക്കത്തിൽ, ചട്ടമ്പിസ്വാമികൾക്ക് അറിഞ്ഞുകൂടാത്തതായി ഒരു വിജ്ഞാനമണ്ഡലവുമില്ല. ഏതു വിഷയത്തിലും ഇത്ര അന്യാദൃശപാണ്ഡിത്യമുള്ള ഋഷിമാർ ഭാരതത്തിൽ അപൂർവ്വമാണ്.

ആയുർവ്വേദശാസ്ത്രത്തിൽ സ്വാമിതിരുവടികൾക്കുള്ള അഗാധമായ പാണ്ഡിത്യം വ്യക്തമാക്കുന്നതിന്, കോട്ടയം മുൻസിഫായിരുന്ന ശ്രീ.പ്രാക്കുളം നാണുപിള്ള അവർകൾ പറഞ്ഞ ഒരു സംഭവം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. പണ്ഡിതനും വൈദ്യശിരോമണിയുമായിരുന്ന ശ്രീ. ഓ.എൻ. കൃഷ്ണക്കുറുപ്പു വൈദ്യനും ശ്രീ.പ്രാക്കുളം നാണുപിള്ളയുംകൂടി ഒരിക്കൽ സ്വാമിതിരുവടികളെ സന്ദർശിച്ചു. ശ്രീചട്ടമ്പിസ്വാമികളുടെ സമാധിയോടടുപ്പിച്ച് അവിടുന്ന് പ്രാക്കുളത്തുള്ള തോട്ടുവയലിൽ ബംഗ്ലാവിൽ വിശ്രമിക്കുന്ന സമയമായിരുന്നു അത്. പ്രൊഫ. ഒ.എൻ.വി. കുറുപ്പുസാറിൻെറ അച്ഛനാണ് ശ്രീ. ഓ.എൻ. കൃഷ്ണക്കുറുപ്പ്. ശ്രീ.പ്രാക്കുളം നാണുപിള്ള എൻെറ അമ്മയുടെ

അമ്മാവനും. സ്വാമിതിരുവടികളുടെ തൃപ്പാദങ്ങളിൽ തൊട്ടുവന്ദിച്ചതിനുശേഷം, ശിഷ്യനെപ്പോലെ നേര്യത് അരയിൽ കെട്ടി സോഫയ്ക്ക് സമീപം ഒതുങ്ങി നിൽക്കുന്ന വൈദ്യനെ സ്വാമി താത്പര്യപൂർവ്വം നോക്കി. എന്നിട്ട് കാൽക്കൽ നിൽക്കുന്ന ശ്രീ.നാണുപിള്ളയോട് സ്വാമിജി ആംഗ്യഭാഷയിൽ സംസാരിച്ചു. സ്വാമിതൃപ്പാദങ്ങൾ ഒരു വിരൽകൊണ്ട് തലയിൽ തൊട്ടു കുലുക്കി വൈദ്യന് തലയുണ്ടെന്ന് ശ്രീ.നാണുപിള്ളയെ മനസ്സിലാക്കി. അപ്പോൾ സുപ്രസിദ്ധനായ കൃഷ്ണക്കുറുപ്പുവൈദ്യൻ, "അഷ്ടാംഗഹൃദയത്തിൽ ശസ്ത്രക്രിയയെപ്പററി ഒന്നും പറഞ്ഞിട്ടില്ലല്ലോ സ്വാമി", എന്നു ചോദിച്ചു. അതിനു മറുപടിയായി സ്വാമി തിരുവടികൾ വൈദ്യനോട് ഇപ്രകാരം പറഞ്ഞു:- "അവിടംവരെയെ നീ നോക്കിയിട്ടുള്ളോ? ബാക്കി കടലാസു മറിച്ചു നോക്കീട്ടില്ലയോ" എന്ന്. ഞരമ്പുകെട്ടുകളിലുള്ള തടവൽ ആയുർവ്വേദത്തിലെ ഓപ്പറേഷനാകുമെന്ന്, ആയുർവ്വേദശാസ്ത്രത്തിലെ പ്രമാണഗ്രന്ഥങ്ങളിൽനിന്നും പലതും ഉദ്ധരിച്ച് അവിടുന്ന് വൈദ്യനെ മനസ്സിലാക്കി. അതിമിടുക്കനും പ്രശസ്തനുമായിരുന്ന വൈദ്യർ, ആയുർവ്വേദശാസ്ത്രത്തിലുള്ള സ്വാമിതൃപ്പാദങ്ങളുടെ അത്യഗാധമായ അവഗാഹം കണ്ട് അദ്ഭുതപ്പെട്ടു. സ്വാമിതൃപ്പാദങ്ങളിൽ വീണ്ടും നമസ്കരിച്ചു. പാശ്ചാത്യദർശനവും പൗരസ്ത്യദർശനവും തമ്മിൽ താരതമ്യപ്പെടുത്തിയാൽ പൗരസ്ത്യദർശനം ഒരു മഹാസമുദ്രവും പാശ്ചാത്യദർശനം ഒരു തുള്ളി വെള്ളവുമാണെന്ന് ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സയുക്തികം, സപ്രമാണം അഭിപ്രായപ്പെട്ടു.

അപാരമായ സംസ്കൃതപാണ്ഡിത്യം, ഭൂതദയ, ജാതിമതരഹിതമായ സഹോദരസ്നേഹം, യോഗാഭ്യാസ വൈദഗ്ധ്യം, മനംമയക്കുന്ന വാങ്മാധുര്യം, ഹൃദയശുദ്ധിയുടെയും ബ്രഹ്മചര്യനിഷ്ഠയുടെയും പ്രഭാവത്തെ പ്രസ്പഷ്ടമാക്കുന്ന ദൃഷ്ടിപ്രസരം, വീരരസപ്രധാനവും എന്നാൽ കാരുണ്യമസൃണവുമായ മുഖഭാവം - ഇവയെല്ലാം സ്വാമിതിരുവടികളിൽ തിങ്ങിവിളങ്ങിയിരുന്ന മഹാഗുണങ്ങളാണ്. സത്യം, അഹിംസ, സ്നേഹം എന്നീ ത്രിഗുണങ്ങളുടെ മൂർത്തീകരണമായിരുന്നു സ്വാമിതൃപ്പാദങ്ങൾ - ഈശ്വര സാക്ഷാത്കാരം അത്രകണ്ട് കൈവന്ന ഒരു പരമഹംസനും, സകലകലാവല്ലഭനുമായിരുന്നു സ്വാമിതിരുവടികൾ.

## ഷഷ്ടിപൂർത്തി

ഇതിനകം സ്വാമിജിയുടെ പ്രസിദ്ധി നാടെങ്ങും വ്യാപിച്ചു കഴിഞ്ഞിരുന്നു. കേരള നാട്ടിൽ മാത്രമല്ല, കേരളത്തിനു പുറത്തും സ്വാമികൾ അറിയപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തു. അവിടുത്തെ യോഗിപ്രഭാവം പലരെയും ആകർഷിച്ചു. ധാരാളം ഗൃഹസ്ഥശിഷ്യന്മാരും ഇക്കാലത്ത് നാടെങ്ങും ഉണ്ടായിക്കഴിഞ്ഞു. അവിടുന്ന് ഏതു സ്ഥലത്തു വിശ്രമിച്ചാലും, കണ്ടു വന്ദിക്കുവാനും, അനുഗ്രഹാശിസ്സുകൾ അനുഭവിക്കാനും ധാരാളം ആളുകൾ വന്നുതുടങ്ങി. പലരും അവരുടെ ഭവനങ്ങളിലേക്ക് സ്വാമികളെ ക്ഷണിച്ചു. ആ പ്രിയഭക്തന്മാരുടെ വീടുകളിൽ അദ്ദേഹം വിശ്രമിക്കുകയും ചെയ്തു. ആ ഗൃഹസദസ്സുകളിൽ അവിടുന്ന് നടത്തുന്ന പ്രഭാഷണങ്ങൾ കേൾക്കാൻ തത്പരരായി ആബാലവൃദ്ധജനങ്ങളും വന്നു തുടങ്ങി. പണ്ഡിതന്മാരും ബ്രഹ്മജിജ്ഞാസുക്കളും ലൗകികന്മാരും സ്ത്രീകളും കുഞ്ഞുങ്ങളും എല്ലാം ആ കൂട്ടത്തിൽപ്പെട്ടിരുന്നു. ഓരോരുത്തരോടും അവരവരുടെ അഭിരുചിക്കുള്ള കാര്യങ്ങൾ സ്വാമിതിരുവടികൾ അരുളിച്ചെയ്തുകൊണ്ടിരുന്നു. ബ്രഹ്മജിജ്ഞാസുക്കളോടു വേദാന്തവും സാധാരണക്കാരായ ലൗകികരോട് സമസ്വച്ഛമായ ലൗകിക ജീവിതത്തിനു വേണ്ടുന്ന ഉപദേശങ്ങളും അവിടുന്നു നൽകി. ലൗകികരെ സദുപദേശങ്ങൾ കൊടുത്ത് നേർവഴിക്കു നയിക്കുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം. ഒരിക്കൽ എറണാകുളത്ത് ഒരു വീട്ടിൽ വിശ്രമിക്കുമ്പോൾ ഒരു ഗൃഹനായിക സ്വാമിജിയോട് ഉപദേശം ചോദിച്ചു. നല്ലവണ്ണം കറിവയ്ക്കുന്ന രീതി ആ വീട്ടമ്മയ്ക്കു പറഞ്ഞു കൊടുത്തു. ഇപ്പോൾ ഭർത്താവിന് രുചികരമായ കറികൾ ഉണ്ടാക്കുന്നതിനുള്ള ഉപദേശമാണ് ആവശ്യമെന്നും സ്വാമികൾ ആ വീട്ടമ്മയോടു പറഞ്ഞു.

കുമ്പളത്തുള്ള ശങ്കുപ്പിള്ളയുടെ അമ്മാവൻ, തഹസീൽദാർ പ്രാക്കുളം പത്മനാഭപിള്ളയുടെയും കുന്നത്തുനാട് താലൂക്കു കച്ചേരിയിലെ സംപ്രതിപ്പിള്ളയായ തെക്കിനേടത്തു രാമൻപിള്ളയുടെയും പരിശ്രമഫലമായി മലയാററൂർ ദേശത്ത് എൺപത് (80) ഏക്കർ സ്ഥലം ചട്ടമ്പിസ്വാമികളുടെ പേർക്ക് കരമൊഴിവായി പതിച്ചുകൊടുത്തു. അവിടെ പുരകെട്ടി ഏതാനും മാസം സ്വാമിതിരുവടികൾ വിശ്രമിച്ചു. ഇക്കാലത്ത് അവിടുത്തെ ഷഷ്ടി

പൂർത്തി സമാഗതമായി. സ്വാമികൾ അതിനെക്കുറിച്ച് ചിന്തിച്ചു പോലുമില്ല. എന്നാൽ അത് ഒരാഘോഷമായി കൊണ്ടാടണമെന്ന് നീലകണ്ഠതീർത്ഥപാദരും തീർത്ഥപാദസ്വാമികളും തീരുമാനിച്ചു. ആഘോഷപരിപാടികളുടെയെല്ലാം നേതൃത്വം ഏറ്റെടുത്തത് തീർത്ഥപാദസ്വാമികളായിരുന്നു. ഭക്തന്മാരുടെയും സജ്ജനങ്ങളുടെയും നിർലോപമായ സഹായസഹകരണത്തോടെ ഷഷ്ടിപൂർത്തി സ്മാരകമായി ഒരു മന്ദിരം എഴുമറ്റൂരിൽ പണികഴിപ്പിച്ചു. അതാണ് ഇന്നത്തെ "എഴുമറ്റൂർ ആശ്രമം." ഭക്തജനങ്ങളുടെയും ശിഷ്യരുടെയും നിർബന്ധത്തിനു വഴങ്ങി സ്വാമിതിരുവടികൾ തന്നെ ആ ആശ്രമം ഉദ്ഘാടനം ചെയ്തു. തീർത്ഥപാദസ്വാമികളുടെ അശ്രാന്തപരിശ്രമഫലമായി ഭക്തിനിർഭരമായ ചടങ്ങുകളോടെ ഷഷ്ടിപൂർത്തി കേമമായി ആഘോഷിക്കപ്പെട്ടു. ക്രിസ്തുവർഷം 1914ൽ (കൊ:വ: 1089)ൽ ആയിരുന്നു സ്വാമി തിരുവടികളുടെ ഷഷ്ടിപൂർത്തി. ഷഷ്ടിപൂർത്തിക്കുശേഷം സ്വാമിതിരുവടികൾ ഏതാനും ദിവസം ആശ്രമത്തിൽ വിശ്രമിച്ചു. അതിനുശേഷം അദ്ദേഹം വീണ്ടും വടക്കു ദിക്കുകളിലേക്ക് സഞ്ചാരം ആരംഭിച്ചു.

## ശ്രീവിവേകാനന്ദനും സ്വാമിതിരുവടികളും

ദക്ഷിണഭാരതത്തിലേക്ക് പര്യടനമാരംഭിച്ച ശ്രീവിവേകാനന്ദസ്വാമികൾ ക്രിസ്തുവർഷം 1892ൽ (കൊ:വ:1068) എറണാകുളത്തെത്തി. പ്രഭാതത്തിൽ എറണാകുളം ബോട്ടുകടവിൽ ശ്രീവിവേകാനന്ദസ്വാമികൾ വന്നിറങ്ങി. രാവിലെ നടക്കാനിറങ്ങിയ കൊച്ചിദിവാൻ സെക്രട്ടറി രാമയ്യരും, പോലീസ് സൂപ്രണ്ട് ചന്തുലാലും വിവേകാനന്ദസ്വാമിയെ കണ്ടു. തമിഴിലും മലയാളത്തിലും അവർ പലതും ചോദിച്ചെങ്കിലും സന്ന്യാസി മൗനം ഭജിച്ചതേയുള്ളു. ചന്തുലാൽ ഹിന്ദുസ്ഥാനിയിൽ ചോദിച്ചതിന് യുവസന്ന്യാസി മറുപടി പറഞ്ഞു. രാമയ്യൻ സന്ന്യാസിയെ തൻെറ വീട്ടിലേക്കു ക്ഷണിച്ചു. മൂന്നുപേരുംകൂടി രാമയ്യൻെറ വീട്ടിൽ എത്തി. "ഉദരപൂരണത്തിനുവേണ്ടിയും കാഷായം അണിയുന്ന സ്വാമിമാർ ധാരാളമുണ്ട്. കൂട്ടത്തിൽ യഥാർത്ഥ സന്ന്യാസിമാരുമുണ്ട്. സത്യമറിയാൻ നിവൃത്തി ഇല്ലാത്തതുകൊണ്ട് എല്ലാവരെയും പൂജിക്കുകതന്നെ യുക്തം"– ചന്തുലാൽ ഇംഗ്ലീഷിൽ രാമയ്യരോടു പറഞ്ഞു. ഇതുകേട്ടപ്പോൾ യുവസന്ന്യാസിയുടെ മുഖത്ത് ഒരു പുഞ്ചിരി പരന്നു. "ഇംഗ്ലീഷറിയുമോ" എന്ന് രാമയ്യൻ

സന്ന്യാസിയോടു ചോദിച്ചു 'അറിയും' എന്ന് മറുപടിയും കിട്ടി. പിന്നീട് അവർ സംസാരിച്ചതു മുഴുവനും ഇംഗ്ലീഷിലായിരുന്നു. യുവസന്ന്യാസിയുടെ ആംഗലഭാഷാപരിജ്ഞാനം കണ്ട് രാമയ്യ രും ചന്തുലാലും അദ്ഭുതപ്പെട്ടു. അവർ പലതും സംസാരിച്ചു. അക്കൂട്ടത്തിൽ അടുത്ത ഒരു വീട്ടിൽ ചട്ടമ്പിസ്വാമികൾ വിശ്രമി ക്കുന്ന കാര്യം സന്ന്യാസിയോടു പറഞ്ഞു. ചട്ടമ്പിസ്വാമികളുടെ സർവ്വജ്ഞതയെക്കുറിച്ചും സിദ്ധിവിശേഷങ്ങളെക്കുറിച്ചും അവർ യുവസന്ന്യാസിയോടു പറഞ്ഞു. വലിയ താത്പര്യമൊന്നും അദ്ദേഹം കാണിച്ചില്ല. കാരണം, ബംഗാൾ മുതൽ ഇങ്ങോട്ടു പല സന്ന്യാസിമാരെയും നേരിട്ടു കണ്ട് സംസാരിച്ചിട്ടാണ് വിവേകാ നന്ദൻ കേരളത്തിലെത്തിയത്. അവർക്കാർക്കും തന്നെ തൻെറ സംശയത്തിനു മറുപടി തരാൻ കഴിഞ്ഞില്ല. അതുപോലുള്ള ഒരു സന്ന്യാസിയായിരിക്കും ഇവർ പറയുന്നയാളെന്ന് അദ്ദേഹം കരുതി. ബംഗാളിൽ നിന്നും ഒരു സന്ന്യാസി വന്നിട്ടുണ്ട് എന്ന വിവരം രാമയ്യൻ ചട്ടമ്പിസ്വാമികളെ അറിയിച്ചു. വിരോധമില്ലെ ങ്കിൽ അങ്ങോട്ടു ചെന്നാൽ കൊള്ളാമെന്നും സ്വാമിതിരുവടികളെ അറിയിച്ചു. "എന്നാൽ പൊയ്ക്കളയാം" എന്നു പറഞ്ഞ് വിദ്യാധി രാജൻ ഉടനെതന്നെ പുറപ്പെട്ടു. എല്ലാ അർത്ഥത്തിലും പരിപൂർ ണ്ണനായ ഒരു യോഗീശ്വരൻ അത്രത്തോളം പൂർണ്ണത വന്നിട്ടില്ലാ ത്ത ഒരു യുവയോഗിയെ അങ്ങോട്ടുചെന്നു കാണാമെന്നു പറ ഞ്ഞതിൽ നമുക്ക് അദ്ഭുതം തോന്നാം. എന്നാൽ സ്വാമികളുടെ മഹത്ത്വമാണ് ഇത് വിളംബരം ചെയ്യുന്നത്. അവിടുത്തേയ്ക്ക് വലുപ്പച്ചെറുപ്പമില്ല. താൻ മഹായോഗിയാണെന്നോ, കേമനാണെ ന്നോ ഉള്ള ഭാവമേ ഇല്ല. യഥാർത്ഥമായ ഔന്നത്യത്തിൻെറ ലക്ഷ ണം താഴ്മയാണല്ലോ. ഔന്നത്യമുള്ളിടത്തല്ലേ താഴ്മ കാണുക യുള്ളു. കാഷായമോ കമണ്ഡലുവോ ഇല്ലാതെ, ശുഭ്രവസ്ത്രം ധരിച്ച് ഒരു സാധാരണക്കാരനെപ്പോലെ പടികയറിവന്ന ചട്ടമ്പി സ്വാമികളുടെ മുഖത്തേയ്ക്ക് വിവേകാനന്ദൻ സൂക്ഷിച്ചു നോക്കി. അദ്ദേഹത്തിൻെറ അന്തഃകരണത്തിൽ എവിടെയോ അവാച്യമായ ഒരു സ്പന്ദനം ഉണ്ടായി. ആദരപൂർവ്വം ചാടിയെഴുന്നേററ് ആർ ഷാചാരപ്രകാരം സ്വാമികളെ സ്വീകരിച്ചിരുത്തി. കുറച്ചു കഴിഞ്ഞ് വിവേകാനന്ദനും സ്വാമികളുംകൂടി ഗൃഹത്തിനു പുറത്തിറങ്ങി. പറമ്പിലെ ഏകാന്തമായ ഒരു സ്ഥലത്തേയ്ക്ക് നടന്ന് ഒരു മാവി ൻെറ ചുവട്ടിൽ എത്തി. ആ മാവിൽ ഒരു ശാഖാമൃഗം കളിയാടു

ന്നതുകണ്ടിട്ട് വിവേകാനന്ദൻ സ്വാമികളോട് വിനോദസ്വരത്തിൽ സംസ്കൃതത്തിൽ ഇപ്രകാരം പറഞ്ഞു: 'അതാ, അവിടെ മനുഷ്യ ചിത്തം കളിയാടുന്നു.' രണ്ടുപേരും മരത്തണലിൽ ഇരുന്നു. "ചിന്മുദ്രയെക്കുറിച്ച് വിശദീകരിച്ചു കേട്ടാൽ കൊള്ളാ"മെന്ന് ഒരു മുഖവുരയും കൂടാതെ വിവേകാനന്ദൻ സ്വാമികളോടു പറഞ്ഞു. ഉടനെ ചട്ടമ്പിസ്വാമികൾ, "ഇങ്ങനെയാണ് ചിന്മുദ്ര" എന്നു പറഞ്ഞ് വിരൽ പിടിച്ചു കാണിച്ചു കൊടുത്തു. "ഇത് എനിക്കും അറിയാം. എന്നാൽ ആത്മബോധത്തിന് ഇതെങ്ങനെ പ്രയോജനപ്പെടുന്നുവെന്നറിയണം" വിവേകാനന്ദൻ തുടർന്നു. രണ്ടുപേരും സംസ്കൃതത്തിലാണ് സംസാരിച്ചത്. ആരും ഇതുവരെ ചോദിച്ചിട്ടില്ലാത്ത ഒരു ചോദ്യമാണ് ആ യുവയോഗി തന്നോട് ചോദിച്ചതെന്നോർത്തപ്പോൾ സ്വാമികൾക്ക് സന്തോഷമായി "ഇങ്ങനെ പിടിക്കുമ്പോൾ ഒരു ഞരമ്പിന് സ്പന്ദനമുണ്ടായി ഒരു ശക്തി ഉദ്ഗമിച്ച് ശിരസ്സിൽ തട്ടുമെന്ന്" ബൃഹദാരണ്യകോപനിഷത്തിലെ അപ്രകാശിതമായ ഒരു പ്രമാണശ്ലോകമുദ്ധരിച്ച് സ്വാമികൾ വിശദീകരിച്ചു. അപ്പോൾ ഒരു പ്രകാശം ഉദിക്കും. 'അഹം' അതിൽ അലിഞ്ഞലിഞ്ഞ് ബ്രഹ്മവസ്തുവും താനും ഭിന്നമല്ലെന്ന ആത്മബോധം വരും. തന്നിൽനിന്നും അന്യമായിട്ട് മറെറാന്നുമില്ലെന്ന ജ്ഞാനവും കൈവരും. ഇതുകേട്ട യുവമുനി ഉടനെതന്നെ കരവിരൽബന്ധിച്ച് ചിന്മുദ്ര കാട്ടി ബോധ്യം വരുത്തുകയും ചെയ്തു. വിവേകാനന്ദൻെറ സർവ്വസംശയങ്ങളും മാറി. അദ്ദേഹം ചട്ടമ്പിസ്വാമികളുടെ ഇരുകരങ്ങളും ഗ്രഹിച്ച് തൻെറ ശിരസ്സിൽ വച്ചിട്ട് നമസ്കരിച്ചു. എന്നിട്ട് വിനയസ്വരത്തിൽ ഇങ്ങനെ പറഞ്ഞു. "ഞാൻ ബംഗാളിൽനിന്നും ഇതുവരെ യാത്ര ചെയ്തു. കണ്ണിൽക്കണ്ട എല്ലാ സന്ന്യാസിമാരോടും ഇതേ ചോദ്യം ചോദിച്ചു. ആരും തൃപ്തികരമായ ഉത്തരം പറഞ്ഞില്ല. എൻെറ സർവ്വ സംശയവും മാറിയത് ഇപ്പോഴാണ്." കേരളത്തോടു വിടവാങ്ങുമ്പോൾ വിവേകാനന്ദൻ പറഞ്ഞു, "ഭാരതത്തിൽ ഒരേ ഒരു സന്ന്യാസിയെ മാത്രമേ എനിക്കു കാണാൻ കഴിഞ്ഞുള്ളു; അത് സർവ്വഥാ സമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണ്" എന്ന്.

വിവേകാനന്ദസ്വാമിയും സ്വാമിതിരുവടികളുമായുള്ള കൂടിക്കാഴ്ചയെപ്പററി ഒരു ശിഷ്യൻ ചോദിച്ചപ്പോൾ ചട്ടമ്പിസ്വാമികൾ പറഞ്ഞത് ഇങ്ങനെയാണ് – "കണ്ണിന് ഒൻപതു ഗുണങ്ങൾ ശാസ്ത്രീയമായിട്ടുണ്ടെന്നും അവ ഒമ്പതും തികഞ്ഞ കണ്ണുകൾ

വിവേകാനന്ദസ്വാമികൾക്കല്ലാതെ മററാർക്കും കണ്ടിട്ടില്ലെന്നു" മത്രേ.

വിവേകാനന്ദൻ ബംഗാളിൽ തിരിച്ചുചെന്നപ്പോൾ, ശ്രീരാമകൃഷ്ണമിഷനിൽപ്പെട്ട ആനന്ദൻ എന്നൊരു സന്ന്യാസി കേരളത്തിലേക്കു പുറപ്പെടാൻ ഒരുങ്ങുകയായിരുന്നു. കേരളത്തിലെത്തിയാൽ എറണാകുളത്തുചെന്ന് കുഞ്ഞൻപിള്ള ചട്ടമ്പിയെ കണ്ടിട്ടേ മടങ്ങാവു എന്ന് വിവേകാനന്ദൻ അദ്ദേഹത്തോടു പറഞ്ഞത്രേ. ആനന്ദൻ കേരളത്തിലെത്തി ചട്ടമ്പിസ്വാമികളെ സന്ദർശിച്ചു. വിവേകാനന്ദസ്വാമികൾ പറഞ്ഞതനുസരിച്ചാണ് ഈ സന്ദർശനമെന്നും അദ്ദേഹം ചട്ടമ്പിസ്വാമിയോടു പറഞ്ഞു. കുറച്ചുകാലത്തിനുശേഷം, വിവേകാനന്ദൻെറ ഡയറിക്കുറിപ്പുകളിൽ നിന്നും ചട്ടമ്പിസ്വാമിയുടെ സിദ്ധിവിശേഷങ്ങളെക്കുറിച്ചു മനസ്സിലാക്കിയ അമൃതാനന്ദജി എന്ന ഒരു സന്ന്യാസിയും കേരളത്തിലെത്തി ചട്ടമ്പിസ്വാമികളെ സന്ദർശിച്ചു. ഏതാനും മാസം സ്വാമികളോടൊത്തു താമസിക്കുകയും ഖേചരീമുദ്ര അഭ്യസിക്കുകയും ചെയ്തു. ഈ രണ്ടു സംഭവങ്ങൾക്കും എറണാകുളത്തുള്ള ററി.ആർ. അനന്തക്കുറുപ്പ് ദൃക്സാക്ഷിയാണ്. ഈ സംഭവങ്ങളെക്കുറിച്ച് അദ്ദേഹം വിശദമായി രേഖപ്പെടുത്തിയിട്ടുമുണ്ട്.

## നീലകണ്ഠതീർത്ഥപാദരുടെ സമാധി

സ്വാമിതിരുവടികളുടെ ശിഷ്യനായ നീലകണ്ഠതീർത്ഥപാദർ 1921ൽ മഹാസമാധിയടഞ്ഞു. കരുനാഗപ്പള്ളിയിൽ താഴത്തോടത്ത് ആശ്രമത്തിലായിരുന്നു സമാധി. ആ സമയം ചട്ടമ്പിസ്വാമികൾ തൻെറ ഒരു ഗൃഹസ്ഥശിഷ്യനായിരുന്ന ആണ്ടിപ്പിള്ള മജിസ്ട്രേററിൻെറ വീട്ടിൽ വിശ്രമിക്കുകയായിരുന്നു. ശ്രീ. കൊററിനാട്ടു നാരായണപിള്ള അവിടെ വന്ന് നീലകണ്ഠതീർത്ഥപാദസ്വാമികൾക്ക് അസുഖം അല്പം കൂടുതലാണെന്ന് സ്വാമിയോടു പറഞ്ഞു. എന്നാൽ നീലകണ്ഠതീർത്ഥപാദരുടെ സമാധി കഴിഞ്ഞുവെന്ന് കാലജ്ഞനായ ചട്ടമ്പിസ്വാമികൾ സ്വയം അറിഞ്ഞു കഴിഞ്ഞിരുന്നു. അതുകൊണ്ട് സ്വാമിതിരുവടികൾ 'രോഗം വർദ്ധിച്ചതേയുള്ളോ' എന്ന് അർത്ഥവത്തായി ചോദിച്ചു. ഏതായാലും അവിടുന്ന് കരുനാഗപ്പള്ളിയിലേക്കു തിരിച്ചു. സ്വാമിക്ക് സഞ്ചരിക്കാൻ കുതിരവണ്ടിയാണ് സജ്ജമാക്കിയിരുന്നത്. പക്ഷേ, നടന്നു പോകാമെന്ന് അദ്ദേഹം പറഞ്ഞു. ഒടുവിൽ കുതിരയെ പ്രഹരി

ക്കാൻ പാടില്ലാ എന്ന വ്യവസ്ഥയിൽ അദ്ദേഹം വണ്ടിയിൽ കയറി. കരുനാഗപ്പള്ളി ജങ്ഷനിൽ സ്വാമിയെ സ്വീകരിക്കുവാൻ ഭക്തജനങ്ങൾ എല്ലാ ഏർപ്പാടും ചെയ്തിരുന്നു. അതു മനസ്സിലാക്കിയ വിദ്യാധിരാജസ്വാമികൾ കവല എത്തുന്നതിനുമുമ്പ് വണ്ടിയിൽ നിന്നിറങ്ങി മറ്റൊരു ഇടവഴിയിലൂടെ താഴത്തോടത്തേയ്ക്ക് നടന്നു. അപ്പോൾ സ്വീകരണത്തിന്റെ ഒരുക്കങ്ങൾ സ്വാമിയെ അറിയിച്ചു. അതു മററു വല്ലവരും സ്വീകരിച്ചുകൊള്ളട്ടെ എന്നായിരുന്നു അവിടുത്തെ മറുപടി. ആർഭാടങ്ങളും സ്വീകരണങ്ങളും താലപ്പൊലികളും ഒന്നും ഇഷ്ടപ്പെടാത്ത മഹാത്മാവായിരുന്നല്ലോ അദ്ദേഹം. താഴത്തോടത്ത് ആശ്രമത്തിലെത്തിയപ്പോൾ ശിഷ്യന്റെ ഭൗതികശരീരം ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കുന്നതാണ് കണ്ടത്. "സാധാരണ ഞാൻ ഇരിക്കും. നീ നിൽക്കും. ഇപ്പോൾ നീ ഇരിക്കുന്നു, ഞാൻ നിൽക്കുന്നു"- ശിഷ്യന്റെ നിശ്ചേഷ്ടമായ ശരീരത്തിലേക്കു നോക്കി സ്വാമിതിരുവടികൾ പറഞ്ഞു. പല അർത്ഥങ്ങളുള്ള വാക്യങ്ങളാണവ. സാധാരണഗതിയിൽ ഗുരു ഇരിക്കുകയും ശിഷ്യൻ നിൽക്കുകയുമാണല്ലോ പതിവ്. അതിനു വിപരീതമായി ഇവിടെ ഇപ്പോൾ ശിഷ്യൻ ഇരിക്കുന്നു, ഗുരു നിൽക്കുന്നു എന്നാണ് ഈ വാക്യങ്ങളുടെ സാമാന്യമായ അർത്ഥം. ഗുരുവാണ് ആദ്യം സമാധി ഇരിക്കേണ്ടത്. ശിഷ്യൻ സമാധിയിലേക്ക് കാലമാകാതെ നിൽക്കും. ഇവിടെയാകട്ടെ, ശിഷ്യൻ ഗുരുവിനു മുമ്പേ സമാധിയിരിക്കുന്നു. കാലമാകാതെ ഗുരു നിൽക്കുകയും ചെയ്യുന്നു. ഈ ഒരർത്ഥംകൂടി സ്വാമിതിരുവടികളുടെ വാക്യത്തിൽ ലയിച്ചുകിടക്കുന്നുണ്ട്. ശിഷ്യന്റെ ഭൗതികശരീരത്തിലേക്ക് സൂക്ഷിച്ചുനോക്കിയപ്പോൾ തിരുവടികളുടെ കണ്ണിൽനിന്നും ഒരു അശ്രുബിന്ദു അടർന്നുവീണു. ഇതു ശ്രദ്ധിച്ച ഒരു ഗൃഹസ്ഥശിഷ്യൻ "ദുഃഖസത്യജ്ഞാതാവായ അങ്ങ് കേഴുകയാണോ" എന്നു ചോദിച്ചു. "ഇത് ദുഃഖനീരല്ല; ആനന്ദത്തിന്റെ അശ്രുവാണ്" എന്ന് മറുപടി പറഞ്ഞു. കാരണം, ഒരു ജീവന്റെ അവസാനദേഹം ഇവിടെ അവസാനിച്ചിരിക്കുന്നു. ഒരു ജീവന് ഒരിക്കലല്ലാതെ മറ്റൊരിക്കൽ ആ മഹാഭാഗ്യം കിട്ടുകയില്ല. ഇതു കണ്ടാണ് സ്വാമികളുടെ കണ്ണുനനഞ്ഞുപോയത്. നീലകണ്ഠപാദരുടെ സമാധി പൂർണ്ണമാണെന്നും ആ ആത്മാവിന് ഇനി ജന്മമില്ലെന്നും ആണ് അവിടുന്ന് അരുളിച്ചെയ്തത്. സമാധികർമ്മങ്ങൾ യഥാവിധി നിർവ്വഹിച്ചതും സ്വാമിതിരുവടികൾ

തന്നെയായിരുന്നു. അതിനുള്ള പരമഭാഗ്യം ശ്രീ. നീലകണ്ഠതീർത്ഥപാദർക്കു മാത്രമേ ലഭിച്ചിട്ടുള്ളു. ഈ ധരാചക്രത്തിൽ ഒരാത്മാവിനും ഇത്ര ഭാഗ്യം കൈവന്നിട്ടില്ല. സമാധിക്കു മുകളിൽ ശിവലിംഗപ്രതിഷ്ഠയും സ്വാമിതിരുവടികൾ തന്നെ നടത്തി. ശ്രീചട്ടമ്പിസ്വാമികൾ നടത്തിയ ഒരേയൊരു പ്രതിഷ്ഠയും ഇതാണ്. ശിഷ്യൻെറ സമാധിക്കുശേഷം സ്വാമിതിരുവടികൾ ഒരു വർഷത്തോളം വീണ്ടും ദേശസഞ്ചാരം ചെയ്തു.

## കുമ്പളത്തു ശങ്കുപ്പിള്ള സ്വാമികളെ പരിചയപ്പെടുന്നു

കൊല്ലം പേഷ്ക്കാരായിരുന്ന ശ്രീ. അമ്പലപ്പുഴ കൃഷ്ണപിള്ളയുടെ വീട്ടിൽ ശ്രീചട്ടമ്പിസ്വാമികൾ വന്നിട്ടുണ്ടെന്ന് കുമ്പളത്തു ശങ്കുപ്പിള്ള ആരോ പറഞ്ഞ് അറിഞ്ഞു. പ്രാക്കുളത്തു തറവാട്ടിൽ നിന്നും വന്ന് കൃഷിയും ഗുസ്തിയും നാട്ടുകാര്യങ്ങളുമായി പന്മനയിൽ കഴിയുന്ന കാലം. സ്വാമികളെക്കുറിച്ച് പലരും പറഞ്ഞു കേട്ടിട്ടുള്ളതല്ലാതെ നേരിട്ടു കാണുവാൻ ഇതുവരെ ഭാഗ്യമുണ്ടായില്ല. ഒന്നു കാണണമെന്ന് ഒരു മോഹം ശങ്കുപ്പിള്ളയ്ക്കു തോന്നി. സന്ന്യാസിമാരെക്കാളും, ശരീരബലത്തെയും ശാരീരികാരോഗ്യത്തെയും മാനിക്കുന്ന കുമ്പളത്തു ശങ്കുപ്പിള്ള ഭക്തികൊണ്ടൊന്നുമല്ല സ്വാമികളെ കാണാൻപോയതും. പലരും പുകഴ്ത്തുന്ന ഒരു സന്ന്യാസി. പല അദ്ഭുതകഥകളും അദ്ദേഹത്തെക്കുറിച്ച് കേട്ടിട്ടുണ്ട്. പന്മനനിന്നും പതിനഞ്ചു നാഴിക മാത്രം ദൂരമുള്ള ഒരു സ്ഥലത്ത് അദ്ദേഹം ഇപ്പോൾ വന്നിരിക്കുന്നു. എന്നാൽ ഒന്നു കണ്ടുകളയാം. അതുമാത്രമേ കുമ്പളത്തിന് ഉദ്ദേശ്യമുണ്ടായിരുന്നുള്ളു. തൻെറ സ്നേഹിതനായ പ്രൊഫ. വല്ലാടനുമൊത്ത് അദ്ദേഹം അമ്പലപ്പുഴ കൃഷ്ണപിള്ളയുടെ വീട്ടിലെത്തി. സ്വാമിതിരുവടികളെ നേരിൽ കണ്ടപ്പോൾ എല്ലാം മറന്ന് അദ്ദേഹം ആ പാദങ്ങളിൽ വീണു നമസ്കരിച്ചു. അങ്ങനെ ചെയ്യാൻ തൻെറ ഉള്ളിൽ ഇരുന്ന് ആരോ പറയുന്നതായി തനിക്കു തോന്നിയെന്ന് പിന്നീടൊരവസരത്തിൽ കുമ്പളം പറഞ്ഞിട്ടുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. മടങ്ങുമ്പോൾ കുമ്പളം വല്ലാടനോടു പറഞ്ഞു, "സ്വാമികൾ സാക്ഷാൽ വസിഷ്ഠൻതന്നെയാണ് എന്ന്."

തൊഴുതെഴുന്നേററ് കൂപ്പുകൈകളോടുകൂടി വിനയാന്വിതനായി നിൽക്കുന്ന അരോഗദൃഢഗാത്രനായ ആ യുവാവിനോടു സ്വാമികൾ ചോദിച്ചു: – "കാരണവരേ! എപ്പഴാ വന്നത്"?

"ഇപ്പോൾ വന്നതേയുള്ളു സ്വാമി! വളരെനാളായി സ്വാമികളെ ഒന്നു കാണുവാൻ ഞാൻ കൊതിക്കുന്നു. എന്നാൽ ആ ഭാഗ്യം ഉണ്ടായത് ഇന്നാണ്". ഇതുകേട്ട് മന്ദഹാസത്തോടുകൂടി ഭട്ടാരേശൻ, തൻെറ മുമ്പിൽ കുമ്പിട്ടു നിൽക്കുന്ന കുമ്പളത്തിനോടു ചോദിച്ചു: "എന്തിനാണ് വന്നത്, പ്രത്യേകിച്ച് എന്തെങ്കിലും കാരണമുണ്ടായോ, മടിക്കണ്ട എന്തായാലും പറഞ്ഞോളു." സ്വാമിജിയുടെ ചോദ്യം കേട്ടു ആനന്ദത്തിലാറാടി കുമ്പളം ഇപ്രകാരം മറുപടി പറഞ്ഞു. "ഒരു കാരണവും ഉണ്ടായിട്ടല്ല. അങ്ങയുടെ പാദോപചാരം ചെയ്യാനുള്ള ആഗ്രഹം കൊണ്ടാണ് വന്നത്. പൂർവ്വപുണ്യ പരിപാകം കൊണ്ടാണ് ഈ പരബ്രഹ്മാകാരത്തെ കാണാൻ എനിക്കു ഭാഗ്യം സിദ്ധിച്ചത്. അങ്ങ് സമാധിക്ക് ഇച്ഛിക്കുന്ന കാലം വരെ ഈ പാദസേവ ചെയ്യുവാനുള്ള ഭാഗ്യം കാരുണ്യപൂർവ്വം അവിടുന്ന് അനുഗ്രഹിച്ചരുളണം."

"കാരണോർക്കല്ലാതെ ഈ ഭാഗ്യം ഈ ലോകത്ത് മററാർക്കും ഉണ്ടാകില്ലാ" എന്ന് വാത്സല്യത്തോടെ സ്വാമിതിരുവടികൾ കുമ്പളത്തിനോടു പറഞ്ഞു. എന്നിട്ട് സ്വാമിജി കുമ്പളത്തിനെ വിളിച്ച് താനിരിക്കുന്ന കട്ടിലിൽ വന്നിരിക്കാൻ പറഞ്ഞു. കുമ്പളത്തിന് സന്തോഷമുണ്ടായെങ്കിലും ബഹുമാനം കൊണ്ട് ആ കട്ടിലിൽ ഇരുന്നില്ല. സ്വാമികല്പനയെ മാനിച്ച്, അദ്ദേഹം സ്വാമികളുടെ പുറകിലായി കിടന്ന കസേരയിൽ ചെന്നിരുന്നു. അതുശ്രദ്ധിച്ച സ്വാമികൾ പറഞ്ഞു, "മുന്നിൽ ഞാൻ ഇരിക്കുമ്പോൾ എൻെറ പിന്നിലിരിക്കാൻ ആഗ്രഹിച്ചത് ഏതായാലും ഉചിതംതന്നെ" എന്ന്. ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനത്തിന് തൊട്ടു പുറകിലുള്ള പറമ്പിലാണല്ലോ കുമ്പളം അന്ത്യവിശ്രമം കൊള്ളുന്നത്. അത് കാലേകൂട്ടിക്കണ്ടിട്ടായിരിക്കും പിന്നിലിരിക്കാൻ കൊതിച്ചത് ഔചിത്യംതന്നെയെന്ന് സ്വാമികൾ പറഞ്ഞത്.

പല കാര്യങ്ങളും അവർ സംസാരിച്ചു. അധികവും ഗുസ്തിമുറകളെക്കുറിച്ചായിരുന്നു സംസാരിച്ചത്. എതിരാളികളെ പൂട്ടുന്ന രഹസ്യമായ ഒരു രീതി അദ്ദേഹം കുമ്പളത്തിനു കാണിച്ചുകൊടുത്തു. നേരമ്പോക്കായിട്ട്, സ്വാമിതിരുവടികൾ അടുത്തുനിൽക്കുന്ന കുമ്പളത്തിനെ തൻെറ വലത്തു കൈയ് കൊണ്ട് പൂട്ടിയിട്ട്, "പൂട്ടഴിച്ചിടാമോ" എന്നു ചോദിച്ചു. ഗുസ്തിക്കാരനായ ആ പുരുഷകേസരിക്ക് എത്ര ശ്രമിച്ചിട്ടും പൂട്ടഴിക്കാൻ കഴിഞ്ഞില്ല. അഴിക്കാൻ ശ്രമിക്കുന്തോറും ആ പൂട്ടു മുറുകുകയാണ് ചെയ്തത്. ഈ

112-2002 4

വിദ്യാകൗശലം കണ്ട് വിസ്മയചിത്തനായിത്തീർന്ന കുമ്പളം സ്വാമിയുടെ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തു. സ്വാമികളെ പന്മനയിലുള്ള കുമ്പളത്തു വീട്ടിലേക്ക് ക്ഷണിക്കുകയും ചെയ്തു. വരാമെന്ന് സ്വാമികൾ ഉടനെ മറുപടി പറഞ്ഞു. "ഇപ്പോഴില്ല. പിന്നീട് ഒരിക്കലാവട്ടെ" എന്ന് സ്വാമികൾ അരുളിച്ചെയ്തു. സ്വാമിയെ വിട്ടുപോകാൻ കഴിയാത്തവണ്ണം കുമ്പളത്തിന്റെ മനസ്സു മുട്ടിയെങ്കിലും യാത്രാനുവാദം വാങ്ങിച്ച് അദ്ദേഹം പോയി. ഇതായിരുന്നു അവർ തമ്മിലുള്ള ആദ്യത്തെ കൂടിക്കാഴ്ച. ഇത് കൊല്ലവർഷം 1097ൽ (ക്രി.വ. 1922) ആയിരുന്നു. ആദ്യം കണ്ടപ്പോൾത്തന്നെ കുമ്പളത്തിനെ എന്തിനാണ് കാരണവർ എന്ന് വിളിച്ചതെന്ന് സ്വാമിജിയുടെ സമീപമുണ്ടായിരുന്ന ഒരു ഗൃഹസ്ഥശിഷ്യൻ ചോദിച്ചു. "കഴിഞ്ഞ ജന്മത്തിൽ ഈ പയ്യൻ എന്റെ കാരണവരായിരുന്നു" എന്നാണ് സ്വാമികൾ അതിനുപറഞ്ഞ മറുപടി.

ആദ്യം കണ്ടപ്പോൾത്തന്നെ യുവാവായ കുമ്പളത്തെ സ്വാമികൾ കാരണവരെന്നു വിളിച്ചത് ശ്രദ്ധിക്കപ്പെടേണ്ട വസ്തുതയാണ്. കുമ്പളത്തിന്റെ ജ്യേഷ്ഠ സഹോദരനും, നാട്ടുപ്രമാണിയുമായ ശ്രീ. പ്രാക്കുളം പരമേശ്വരൻപിള്ള കുടുംബകാരണവരായിരിക്കുന്ന കാലത്താണ് ഇരുപത്തിയഞ്ചു വയസ്സുമാത്രം പ്രായമുള്ള കുമ്പളത്തെ സ്വാമിതിരുവടികൾ തിരുനാവുകൊണ്ട് കാരണവരെന്നു വിളിച്ചത്. കാരണവരെന്ന ആ സംബോധനയുടെ അർത്ഥവ്യാപ്തി എത്രയെത്ര തലങ്ങളിലാണ് പിന്നീട് വ്യാപിച്ചത്. കുമ്പളം കുടുംബത്തിൽ കാരണവരായി; നാട്ടിൽ കാരണവരായി; രാഷ്ട്രീയത്തിലും കാരണവരായിമാറി. സ്വാമിതിരുവടികളുടെ ദീർഘദർശനം അപാരം തന്നെ. സത്യജ്ഞനായിട്ടുള്ള നിർല്ലേപന്മാരുടെ വാക്കുകൾ ഒരിക്കലും വ്യർത്ഥമായി തീരാറില്ലല്ലോ!

മരുതൂർകുളങ്ങര ശ്രീവർദ്ധനത്തു വീട്ടിൽ സ്വാമികൾ വന്നതറിഞ്ഞ് കുമ്പളം വീണ്ടും തിരുവടികളെ സന്ദർശിച്ചു. മടങ്ങാൻ സമയത്ത് സ്വാമികളെ വീണ്ടും വീട്ടിലേക്ക് ക്ഷണിച്ചു. പിന്നെ വരാമെന്നായിരുന്നു സ്വാമികൾ അപ്പോഴും പറഞ്ഞ മറുപടി. സ്വാമികൾ ഉപയോഗിച്ചുകൊണ്ടിരുന്ന ഗഞ്ചിറ പൊട്ടിപ്പോയെന്നും മറ്റൊന്ന് കിട്ടിയാൽ കൊള്ളാമെന്നും വിദ്യാധിരാജസ്വാമികൾ കുമ്പളത്തിനോടു പറഞ്ഞു. ഉടനെ എത്തിച്ചുതരാം എന്നു പറഞ്ഞിട്ട് കുമ്പളം യാത്രയായി. സ്വാമിതിരുവടികളുടെ ആഗ്രഹ

പൂർത്തിക്കായി നീണ്ടകരക്കാരനായ കുഞ്ഞൻപണിക്കരെക്കൊണ്ട് പ്ലാന്തടിയിൽ ഒന്നാംതരം ഒരു ഗഞ്ചിറ ഉണ്ടാക്കിച്ചു. പണിക്കർ ഗഞ്ചിറ പണിയാൻ വിരുതനാണെന്നതിനു പുറമേ നല്ലൊരു സംഗീതജ്ഞനുമായിരുന്നു. പാണിവാദാഢ്യനായിരുന്ന കുഞ്ഞൻ പണിക്കർ നല്ലൊരു ഗഞ്ചിറ വായനക്കാരനുമായിരുന്നു. സ്വാമികൾ സമാധിപര്യന്തം ഉപയോഗിച്ചിരുന്ന ഈ ഗഞ്ചിറ ഇപ്പോൾ പന്മന ആശ്രമത്തിൽ സൂക്ഷിച്ചിട്ടുണ്ട്. ഈ നവ്യോപഹാരം കാഴ്ചവയ്ക്കാനായി ശ്രീ.കുമ്പളം ശ്രീവർദ്ധനത്തു കൃഷ്ണപിള്ളയുടെ വീട്ടിൽ എത്തി. അവിടെ ചെന്നപ്പോൾ രണ്ടുദിവസത്തിനു മുമ്പ് ഭട്ടാരേശൻ അവിടെനിന്നും പോയി എന്നറിയാൻ കഴിഞ്ഞു. അതുകൊണ്ട് അപ്പോൾ അത് തിരുവടികൾക്കു കൊടുക്കാൻ സാധിച്ചില്ല. ദുഃഖത്തോടും നിരാശയോടും കൂടി കുമ്പളം സുഹൃത്തിനോടൊപ്പം തിരിച്ചുപോയി.

മാസങ്ങൾ പിന്നെയും അഞ്ചാറുകഴിഞ്ഞു. കൊല്ലവർഷം 1098 (ക്രി: വ. 1923)ൽ ചട്ടമ്പിസ്വാമിതിരുവടികൾ കരുനാഗപ്പള്ളിയിൽ പുന്നക്കുളത്തു താഴത്തോടത്തു വീട്ടിൽ വന്നിട്ടുണ്ടെന്ന് കുമ്പളത്തിന് അറിയാൻ കഴിഞ്ഞു. ഇന്നത്തെപ്പോലെ വാഹന സൗകര്യങ്ങൾ ഒന്നും അന്നുണ്ടായിരുന്നില്ല. പന്മന നിന്നും താഴത്തോടത്തുവരെ നടന്നുപോകാൻ തീരുമാനിച്ചു. കൂട്ടുകാരെയും കൊച്ചുപിള്ളപ്പണിക്കനെയും കൂടെ കൊണ്ടുപോയി. രാത്രിയിൽത്തന്നെ യാത്രതിരിച്ചു. നല്ല നിലാവുള്ളതുകൊണ്ട് നടക്കാൻ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. അർദ്ധരാത്രിയായപ്പോൾ കരുനാഗപ്പള്ളിയിൽ എത്തി. മുൻസിഫ് കോർട്ടിൻെറ വരാന്തയിൽ കിടന്നുറങ്ങി. പ്രഭാതമായപ്പോൾ താഴത്തോടത്തുചെന്ന് സ്വാമിതിരുവടികളെ കണ്ടു വണങ്ങി. ഗഞ്ചിറ കാഴ്ചവച്ചു. തിരുവടികൾക്ക് വളരെ സന്തോഷമായി. ആ ഗഞ്ചിറകൊണ്ട് ഭട്ടാരേശമുനി ഒരു മേളവും നടത്തി. യാത്രചോദിച്ചപ്പോൾ കുമ്പളം സ്വാമിതിരുവടികളെ വീട്ടിലേക്കു ക്ഷണിച്ചു. വീണ്ടും പഴയ പല്ലവിതന്നെ ആവർത്തിക്കപ്പെട്ടു. "കാലമാകട്ടെ, വന്നുകൊള്ളാം." ക്ഷണിച്ചിട്ടും സ്വാമികൾ തൻെറ അപേക്ഷ നിരസിച്ചതോർത്ത് കുമ്പളത്തിന് ദുഃഖവും നിരാശയും തോന്നി.

മാസങ്ങൾ വീണ്ടും അഞ്ചാറുകഴിഞ്ഞു. 1098 മീനമാസത്തിൽ ഒരുദിവസം ശ്രീ.കുമ്പളത്തു ശങ്കുപ്പിള്ള തൻെറ ഭാര്യാഗൃഹത്തിലേക്കുപോയി. കല്ലടയിലായിരുന്നു ഭാര്യയുടെ വീട്. കൃഷിക്കാര്യ

ത്തിന് നല്ലയിനം നെൽവിത്ത് അന്വേഷിച്ചാണ് അദ്ദേഹം പോയത്. വിത്ത് ശേഖരിച്ചശേഷം ഭാര്യാഗൃഹമായ കാരുവള്ളിൽ രണ്ടു ദിവസം അദ്ദേഹം വിശ്രമിച്ചു. അപ്പോൾ ആദിനാട്ടു വീട്ടിൽ നിന്നും ആരോ ഒരാൾ കുമ്പളത്തിനെ അന്വേഷിച്ച് അവിടെ എത്തി. അദ്ദേഹം ചട്ടമ്പിസ്വാമികളുടെ ഒരെഴുത്ത് കുമ്പളത്തിനെ ഏല്പിച്ചു. കുമ്പളം ആദരവോടുകൂടി എഴുന്നേറ്റ് രണ്ടു കയ്യും നീട്ടി കത്തുവാങ്ങിച്ച് കൺകളിൽ ചേർത്തു പിടിച്ചു. ആനന്ദത്തോടുകൂടി കത്ത് പൊട്ടിച്ചുവായിച്ചു. സ്വാമികൾ കരുനാഗപ്പള്ളിയിൽ വന്നിട്ട് നാലഞ്ചുദിവസമായിയെന്നും "ഇത്തവണ അടിച്ചാലും കുമ്പളത്തുവീട്ടിൽ വരുമെന്നുമായിരുന്നു" എഴുത്തിലെ ഉള്ളടക്കം. ഒട്ടും താമസിയാതെ കുമ്പളം പന്മനയ്ക്കു പുറപ്പെട്ടു. വള്ളത്തിൽ സ്വാമികളെ കുമ്പളത്തു വീട്ടിലേക്കു കൂട്ടിക്കൊണ്ടുവരാൻ ഏർപ്പാടുചെയ്തു.

സ്വാമിതിരുവടികൾ കുമ്പളത്തിനയച്ച ആ കത്തിൽ കാര്യമായി ഒന്നും വിസ്തരിച്ചിട്ടില്ലെങ്കിലും, ഭാവിയിൽ എത്രയോ കാര്യങ്ങൾക്കുള്ള ആരംഭമാണ് ആ കത്ത്. തൻെറ സ്നേഹിതനായ കടച്ചിക്കാട്ടു താണുപിള്ളയെ ആദിനാട്ടിലേക്ക് അയച്ചശേഷം തിരുവടികളെ സ്വീകരിക്കാനുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കാൻ വേണ്ടി ശങ്കുപ്പിള്ള കുമ്പളത്തേയ്ക്കുപോയി. പിറേറന്നു വെളുപ്പിന് സ്വാമിതിരുവടികളെ കുമ്പളത്തേക്ക് കൂട്ടിക്കൊണ്ടുവന്നു. രണ്ടുമാസത്തോളം സ്വാമികൾ കുമ്പളത്തു വീട്ടിൽ വിശ്രമിച്ചു. ഇക്കാര്യം ശ്രീ. കുമ്പളം തന്നെ 'എൻെറ കഴിഞ്ഞകാല സ്മരണകൾ' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. കുമ്പളത്തിൻെറ മൂലകുടുംബമായ പ്രാക്കുളത്ത് തോട്ടുവയലിൽ ബംഗ്ലാവിലും ഇക്കാലത്ത് ഇടയ്ക്കിടയ്ക്ക് സ്വാമികൾ വിശ്രമിക്കാറുണ്ടായിരുന്നു. സ്വാമിതിരുവടികളുടെ ദൈനംദിനകാര്യങ്ങളിലും, തിരുവടികളെ സന്ദർശിക്കാനെത്തുന്നവരെ യഥായോഗ്യം സ്വീകരിച്ച് സൽക്കരിക്കുന്ന കാര്യത്തിലും കുമ്പളം പ്രത്യേകം ശ്രദ്ധിച്ചു. അന്ന് സ്വാമിതിരുവടികളെ കാണാനും അനുഗ്രഹാശിസ്സുകൾ നേടാനും ധാരാളമാളുകൾ വന്നെത്തിയിരുന്നു.

രാത്രി കുമ്പളത്തു വീട്ടിലും, പകൽ വീടിനു വടക്കുപടിഞ്ഞാറുള്ള കാവിലുമാണ് സ്വാമികൾ വിശ്രമിച്ചിരുന്നത്. പന്മനയിലുള്ള 'പാണയത്ത്' എന്ന പുരാതനമായ നായർ കുടുംബക്കാരുടെ വകയാണ് ആ കാവ്. അവിടെ സർപ്പക്കാവും മററു ചില പ്രതിഷ്ഠകളു

മുണ്ട്. സർപ്പക്കാവിലെ വള്ളിപ്പടർപ്പുകൾക്കിടയിൽ ഒരു വെള്ള മേലാപ്പുവിരിച്ച് അതിനുകീഴിൽ ചാക്കുകട്ടിലിട്ട് അതിലാണ് സ്വാമിയുടെ ഇരിപ്പും കിടപ്പുമൊക്കെ. സ്വാമികൾ കിടക്കുന്ന ആ കട്ടിലിനു ചുററും മാളങ്ങളാണ്. ചേരയും പാമ്പും മാക്രിയും കീരിയും ഒക്കെ ആ കട്ടിലിനു കീഴിൽ വരുകയും പരസ്പര വിദ്വേഷം മറന്ന് വിശ്രമിക്കുകയും മടങ്ങിപ്പോവുകയും ചെയ്യുക പതിവാണ്. അതുകണ്ട് ഭയക്കുന്നവരെ നോക്കി സ്വാമി പറയും– “ഇവരൊക്കെ എൻെറ കൂട്ടുകാരും മക്കളുമാണ്.” സ്വാമികളെ കണ്ടു വന്ദിക്കാനെത്തുന്ന ഭക്തജനങ്ങൾ പഴവും ഉണക്കമുന്തിരിയും കൽക്കണ്ടവും മററും കാഴ്ചയായി കൊണ്ടുവരുക പതിവാണ്. അതെടുത്ത് എല്ലാവർക്കും വിതരണം ചെയ്യാൻ അവിടുന്നു കല്പിക്കും. അവിടുത്തെ ശുശ്രൂഷകനായ പത്മനാഭപ്പണിക്കരോ മററാരെങ്കിലുമോ അതെല്ലാമെടുത്ത് അവിടെ നിൽക്കുന്നവർക്കെല്ലാം പ്രസാദമായി വിതരണം ചെയ്യും. പന്മനസമാധി ക്ഷേത്രത്തിലെ നിവേദ്യം പഴവും മുന്തിരങ്ങയും കൽക്കണ്ടവുമാണ്; അവിടെ വച്ചുനിവേദ്യമില്ല.

അന്ന് ധാരാളം ജോലിക്കാരും ആശ്രിതരും ബന്ധുക്കളും അടങ്ങിയ ഒരു കൂട്ടുകുടുംബമായിരുന്നു കുമ്പളത്തു തറവാട് – എന്നാൽ അവിടുത്തേയ്ക്കുള്ള ഭക്ഷണം പാകം ചെയ്തിരുന്നത് കുമ്പളത്തിൻെറ ധർമ്മപത്നിയായ ശ്രീമതി നെടുമ്പ്രത്ത് ജാനകിയമ്മയായിരുന്നു. ഭക്ഷണം കൊണ്ടുചെന്ന് വിളമ്പിക്കൊടുത്തിരുന്നത് എൻെറ അമ്മയായ ശ്രീമതി കുമ്പളത്തു തങ്കമ്മയും, കുമ്പളത്തിൻെറ ജ്യേഷ്ഠസഹോദരനായ പ്രാക്കുളം കൃഷ്ണപിള്ളയുടെ പുത്രി ശാരദക്കുഞ്ഞുമായിരുന്നു. അന്ന് സമപ്രായക്കാരായിരുന്ന അവർക്ക് ഒൻപതുവയസ്സായിരുന്നു പ്രായം. ശ്രീമതി തങ്കമ്മ എട്ടു വർഷങ്ങൾക്കുമുമ്പ് ഇഹലോകവാസം വെടിഞ്ഞു. എന്നാൽ ശ്രീമതി ശാരദയമ്മ ഇന്നും ജീവിച്ചിരിപ്പുണ്ട്. കുമ്പളത്തു വീട്ടിനു തൊട്ടുവടക്കുള്ള വയൽ കടന്ന് ഭക്ഷണവുമായി കാവിലെത്തുമ്പോൾ കുട്ടികളായ അവരെ രസിപ്പിക്കാനും ശുണ്ഠിപിടിപ്പിക്കാനും വിനോദപ്രിയനായ സ്വാമികൾ കാണിച്ചിട്ടുള്ള പല നേരമ്പോക്കുകളെക്കുറിച്ചും എൻെറ അമ്മ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്.

സ്വാമികൾ പന്മനയിൽ താമസിക്കുന്ന കാലത്ത് ഒരു ദിവസം രാമസ്വാമി എന്നൊരു തകിൽക്കാരൻ, തിരുവടികളെ കാണാൻ

വന്നു. സുപ്രസിദ്ധ നാഗസ്വരവിദ്വാനായിരുന്ന കടവൂർ കിട്ടപ്പണിക്കരുടെ തകിൽവായനക്കാരനായിരുന്നു രാമസ്വാമി. ഗഞ്ചിറ വായിക്കാനറിയാമോ എന്ന് സ്വാമിതിരുവടികൾ അയാളോടു ചോദിച്ചു. 'എല്ലാം തെരിയും' എന്ന് അയാൾ മറുപടി പറഞ്ഞു. ഗഞ്ചിറ, സ്വാമികൾ അയാളുടെ കയ്യിൽ കൊടുത്തു. രാമസ്വാമി തൻെറ കലാവിരുതു മുഴുവനും പ്രകടമാക്കി വായന തുടങ്ങി. സ്വാമികൾ കയ്യിലിരുന്ന വിശറിയിൽ താളംപിടിച്ചുകൊണ്ടിരുന്നു. ആ താളത്തിനൊത്തു വായിക്കുവാൻ ആ തകിൽ വിദ്വാനു കഴിഞ്ഞില്ല. ഒടുവിൽ ആ താളത്തിൻെറ പൊരുൾ സ്വാമി അയാൾക്കു പറഞ്ഞുകൊടുത്തു. സൂര്യൻെറ മുൻപിലെ മിന്നാമിനുങ്ങുപോലെ സ്വാമികളുടെ മുൻപിൽ താൻ തികച്ചും നിസ്സാരനാണെന്ന് അയാൾക്ക് ബോധം വന്നു. ആ തകിൽക്കാരൻ ചാടിയെഴുന്നേററ് സ്വാമികളുടെ തൃപ്പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: "നീങ്കൾ കടവുൾ താൻ സ്വാമി." പിന്നീട് സ്വാമികൾ ആ ഗഞ്ചിറ വാങ്ങി വായിച്ചുകേൾപ്പിച്ചു. അതു കേട്ടുനിന്നവർ ആനന്ദസാഗരത്തിൽ ആറാടി. ഈ ഗഞ്ചിറയും സ്വാമിതിരുവടികൾ ഉപയോഗിച്ചിരുന്ന വടിയും പന്മന ആശ്രമത്തിൽ ഇപ്പോഴും സൂക്ഷിച്ചുവച്ചിട്ടുണ്ട്.

സ്വാമികൾ വിശ്രമിച്ചിരുന്ന കാവിൻെറ പേര് "മനയിൽകാവ്" എന്നാണ്. ഈ കാവിൻെറ മുൻപിലുള്ള പാടം കഴിഞ്ഞ് അതിൻെറ മറുകരയിൽ ഒരു വലിയ സർപ്പക്കാവുണ്ട്. വൻവൃക്ഷങ്ങളും ലതകളും ചൂരൽപ്പടർപ്പുകളും കൊണ്ട് നിബിഡവും അന്ധകാരപൂർണ്ണവുമാണ് ആ പ്രദേശം. പകൽപോലും സർപ്പഭയംമൂലം ആരും അതുവഴി നടക്കാറില്ല. ആ കാവിൻെറ സമീപത്തു ചെല്ലുമ്പോൾ ത്തന്നെ പാമ്പിൻെറ മണം വരുമെന്നാണ് ആളുകൾ പറയുന്നത്. കായ്കനികൾ വീണുകിടക്കുന്നതു കണ്ടാലും കുട്ടികൾ കാവിൻെറ അകത്തു കയറാറില്ല. മാളങ്ങളിൽനിന്നും ഇറങ്ങുന്ന പാമ്പുകളും ചേരകളും സ്വൈരമായി അവിടെ സഞ്ചരിക്കുന്നത് ഒരു സാധാരണ കാഴ്ചയാണ്. അത്ര ഭീകരമായ ഒരു സർപ്പക്കാവാണത്. സർക്കാർവകയാണെങ്കിലും പാണയത്തു വീട്ടുകാരുടെ കൈവശത്തിലാണ് ആ കാവും. സർക്കാരിൽനിന്നും ലേലം പിടിച്ച് അവരുടെ ആരാധനാസ്ഥലമായി സൂക്ഷിക്കുന്നതുമാണ്.

ഒരു ദിവസം കുമ്പളത്തുവീട്ടിൽ നിന്നും മനയിൽകാവിലെത്തിയ സ്വാമിതിരുവടികൾ കുമ്പളത്തെ വിളിച്ചു പറഞ്ഞു: "കാരണ

വരേ, നമുക്ക് ആ പാടത്തിൻെറ മറുകരയിലുള്ള കാവൊന്നു പോയിക്കാണാം."

"സ്വാമീ! അതു സർപ്പക്കാവാണ്, അവിടെ വിഷജന്തുക്കൾ ധാരാളമുണ്ട്. ഇവിടെയുള്ളവരാരും അതിനുള്ളിൽ പോയിട്ടുമില്ല. അത് അപകടമാണ്" എന്ന് സ്വതേ നിർഭയനായ കുമ്പളം സംശയത്തോടുകൂടി പറഞ്ഞു. "ഓ, സാരമില്ല, കാരണവരേ! ഒരു പാമ്പും നമ്മളെ ഉപദ്രവിക്കുകയില്ല. നമുക്ക് ആ കാവൊന്നുപോയിക്കാണാം" എന്ന് സ്വാമിതിരുവടികൾ കുമ്പളത്തിനെ നിർബന്ധിച്ചു. സ്വാമികളുടെ നിർബന്ധത്തിനു കുമ്പളം വഴങ്ങി.

പിറേറന്നു വെളുപ്പിന് വടിയുമൂന്നി സ്വാമിതിരുവടികൾ മുമ്പിലും കുമ്പളം പിമ്പിലുമായി നടന്നു. രണ്ടുപേരും സർപ്പക്കാവിലെത്തി. ഒരു ഭയവും കൂടാതെ സ്വാമികൾ ഉല്ലാസവാനായി സർപ്പക്കാവിൽ ചുററിനടക്കുകയാണ്. കുമ്പളത്തിന് അതിനുള്ളിൽക്കയറാൻ തന്നെ ഭയം തോന്നി. "വളരെ പുരാതനവും പരിശുദ്ധവുമായ ഒരു കാവാണിത്"– നടക്കുന്നതിനിടയിൽ സ്വാമികൾ പറഞ്ഞു. കാവിൻെറ ഉള്ളിലൊരു ഭാഗത്ത് പഴകിയ ഒരു ചിത്രകൂടമുണ്ട്. അതിനു പുറകിലായി വലിയ ഒരു ആഞ്ഞിലിമരവും. അല്പം ചതുപ്പുള്ള സ്ഥലമാണവിടം. അവിടെ എത്തിയപ്പോൾ സ്വാമികൾ പെട്ടെന്നു നിന്നു. "ഇതൊരു പുണ്യസ്ഥലമാണ്, സമാധി സ്ഥാപനത്തിനുപോലും പററിയ സ്ഥലം. കാരണവർ ഇവിടെയൊരു ആശ്രമം സ്ഥാപിക്കണം" കയ്യിലിരുന്ന ഊന്നുവടിയുടെ ചുവടുകൊണ്ട് അവിടെയൊരു ഭാഗത്ത് കുത്തിക്കാണിച്ചിട്ട് സ്വാമികൾ പറഞ്ഞു. വടികുത്തിയ ഭാഗം കുമ്പളം പ്രത്യേകം ശ്രദ്ധിച്ചു. "ഈ കാവ് നമുക്കുള്ളതല്ല സ്വാമീ."കുമ്പളം തുടർന്നു, "സർക്കാർവക സ്ഥലമാണെങ്കിലും മറെറാരു വീട്ടുകാരുടെ കൈവശത്തിലാണ്."

"ചോദിച്ചാൽ കിട്ടും'' സ്വാമികൾ പ്രതിവചിച്ചു. ആ സംഭാഷണം നിലച്ചു. രണ്ടുപേരും നടന്ന് കാവിനു വെളിയിലിറങ്ങി. ഈ സംഭവങ്ങൾ നടന്നത് കൊല്ലവർഷം 1098 (ക്രി.വ. 1923) മേടമാസത്തിലാണെന്ന് കുമ്പളം രേഖപ്പെടുത്തിയിട്ടുണ്ട്.

സ്വാമികൾ അരോഗദൃഢഗാത്രനായിരുന്നതുകൊണ്ട് സമാധിയെക്കുറിച്ച് കുമ്പളം ചിന്തിച്ചതേയില്ല. അതുകൊണ്ട് ആ കാവിൻെറ കാര്യം അത്ര കാര്യമായി എടുത്തുമില്ല. സമയമാകുമ്പോൾ മതിയല്ലോ എല്ലാം എന്ന് അദ്ദേഹം കരുതി.

സ്വാമിതിരുവടികൾ കുമ്പളത്തു വീട്ടിൽ വിശ്രമിക്കുന്ന സമയത്ത് ശങ്കരമംഗലത്തു ശ്രീ. പത്മനാഭപിള്ള സ്വാമികളെ കാണാൻ

വന്നു. ചവറയിലുള്ള ശങ്കരമംഗലത്തേക്കു ക്ഷണിക്കുകയും ചെയ്തു. "ഞാൻ കാരണവരുടെ അതിഥിയല്ലേ, കാരണവരുടെ അനുവാദം ഉണ്ടായാൽ വരാം എന്ന് സ്വാമികൾ പറഞ്ഞു. കുമ്പളത്തിൻെറ അനുവാദത്തോടുകൂടി ചട്ടമ്പിസ്വാമികളെ ശങ്കരമംഗലത്തേക്ക് കൂട്ടിക്കൊണ്ടുപോയി. മൂന്നുദിവസം ശങ്കരമംഗലത്ത് വിശ്രമിച്ചിട്ട് വീണ്ടും സ്വാമികൾ പന്മനയ്ക്കു വന്നു. ശങ്കരമംഗലത്തു താമസിക്കുമ്പോഴാണ് 'ദേശനാമങ്ങൾ' എന്ന പ്രബന്ധം രചിച്ചത്.

1923 മീനമാസത്തിൽ കുമ്പളത്തു വീട്ടിൽ സമാഗതനായ സ്വാമിതിരുവടികൾ രണ്ടു മാസത്തോളം അവിടെ താമസിച്ചു. ഈ സന്ദർഭത്തിലാണ് 'ജീവകാരുണ്യനിരൂപണം' എന്ന ഗ്രന്ഥം അദ്ദേഹം എഴുതിയത്.

സ്വാമികൾ പന്മനയിൽ വിശ്രമിക്കുന്ന കാലത്ത് മിക്ക ദിവസങ്ങളിലും തീർത്ഥപാദസ്വാമികൾ, പന്നിശ്ശേരി നാണുപിള്ള, കരുവാ കൃഷ്ണനാശാൻ, പരവൂർ കൊച്ചുണ്ണിത്താൻ ഭാഗവതർ, വടക്കടത്തു പരമേശ്വരൻപിള്ള ഭാഗവതർ, കടച്ചിക്കാടു നാണുപിള്ള, പെരുമ്പാവൂർ പി.ജി. നാരായണപിള്ള, തയ്യിൽ കൃഷ്ണപിള്ള എന്നിവർ എപ്പോഴും അവിടുത്തെ സമീപത്തുതന്നെ ഉണ്ടായിരിക്കും. വടക്കുംതല കുഞ്ചുഭാഗവതർ ഒരു നിത്യസന്ദർശകനായിരുന്നു. കുഞ്ചുഭാഗവതരെക്കൊണ്ട് സ്വാമിതിരുവടികൾ ഗഞ്ചിറ കൊട്ടിക്കുകയും പാടിക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹത്തിൻെറ സംഗീതം സ്വാമികൾക്ക് വളരെ ഇഷ്ടമായിരുന്നു.

ശങ്കരമംഗലത്തുനിന്നും മടങ്ങിയെത്തി ഏതാനും ദിവസം കഴിഞ്ഞ് സ്വാമിജി ഒരു ദിവസം കുമ്പളത്തിനെ അരികിൽ വിളിച്ച് ഇങ്ങനെ പറഞ്ഞു: "കാരണവരേ! തിരുവനന്തപുരത്തുപോയി എല്ലാവരെയും കണ്ടിട്ട് താമസിയാതെ മടങ്ങിവരാം."

തിരുവടികളുടെ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ എല്ലാം പൂർത്തിയായി. വള്ളത്തിലായിരുന്നു സഞ്ചാരം. സ്വാമികളെ യാത്രയാക്കാൻ കോഴിത്തോടത്ത് വള്ളക്കടവിൽ ധാരാളം ആളുകൾ വന്നു കൂടി. യാത്രാമദ്ധ്യേ, തിരുവടികൾ കുമ്പളത്തിൻെറ മൂലകുടുംബമായ പ്രാക്കുളത്തു "തോട്ടുവയലിൽ" ബംഗ്ലാവിലും ഇറങ്ങി. പ്രാക്കുളം വരെ കുമ്പളവും സ്വാമികളെ അനുഗമിച്ചു. കുമ്പളത്തിൻെറ ജ്യേഷ്ഠസഹോദരനായ പ്രാക്കുളം പരമേശ്വരൻപിള്ള

യുടെ ആതിഥ്യം സ്വീകരിച്ച് അവിടുന്ന് മൂന്നു ദിവസം അവിടെ വിശ്രമിച്ചു. മൂന്നാം ദിവസം രാത്രി തിരുവനന്തപുരത്തേക്ക് യാത്രയാകുന്ന സമയത്ത് സ്വാമികൾ കുമ്പളത്തു ശങ്കുപ്പിള്ളയെ നോക്കി പറഞ്ഞു; "കാരണവരേ! കിഴവൻ ചാവാൻ നേരം അതിലേവരും" എന്ന്. അതിനുമുമ്പ് കാവിന്റെ കാര്യവും ആശ്രമത്തിന്റെ കാര്യവും എല്ലാം ശരിപ്പെടുത്തണമെന്നും ഓർമ്മിപ്പിച്ചു.

സ്വാമിതിരുവടികൾ യാത്രയായി. തിരുവനന്തപുരത്തെത്തി ആരാധകരുടെ വീട്ടിലെല്ലാം വിശ്രമിച്ചു. ഈ യാത്രയിൽ പത്തു മാസത്തോളം അവിടുന്ന് തിരുവനന്തപുരത്തു കഴിച്ചുകൂട്ടി. അദ്ദേഹം തിരുവനന്തപുരത്തെത്തി നേരെ പോയത് കല്ലുവീട്ടിലേക്കാണ്. പെട്ടെന്ന് ഭട്ടാരേശനെ കണ്ടപ്പോൾ അവർക്കെല്ലാം സന്തോഷമായി. സ്വാമി തൃപ്പാദങ്ങൾ പ്രിയപ്പെട്ടവരോടൊപ്പം മാറിമാറി താമസിച്ചു. കേശവൻ വൈദ്യനും കൃഷ്ണൻ വൈദ്യനുമെല്ലാം ഭട്ടാരേശന്റെ കൂടെ ഉല്ലാസത്തോടെ കഴിച്ചുകൂട്ടി. ചിററല്ലൂരിലും നന്ത്യാരുവീട്ടിലും കുമാരമംഗലത്തും വേണിയത്തു തറവാട്ടിലും എല്ലാം അവസാനമായി സ്വാമികൾ ചെന്ന് സന്തോഷത്തോടുകൂടി താമസിച്ചു. ഒരു ദിവസം അദ്ദേഹം ഏകനായി ചാഞ്ഞാംവീട്ടിൽ ചെന്നുകയറി. ഓലമേഞ്ഞ ആ വീട്ടിൽ താമസിക്കാൻ സ്വാമിതിരുവടികൾക്ക് വലിയ ഉത്സാഹമായിരുന്നു. കൊട്ടാരത്തിൽ പോലും ഈ സുഖം കിട്ടുകയില്ലാ എന്ന് സ്വാമികൾ പറയുമായിരുന്നു. സ്വാമിയുടെ ഇഷ്ടം നോക്കി അവിടുത്തെ ശുശ്രൂഷിക്കുന്നതിൽ തത്പരരാണ് ചാഞ്ഞാംവീട് കുടുംബാംഗങ്ങൾ. അങ്ങനെ സന്തോഷത്തോടുകൂടി ചാഞ്ഞാംവീട്ടിൽ കഴിയുന്ന സമയത്ത് സ്വാമിതിരുവടികൾക്ക് അതിസാരം പിടിപെട്ടു. അവിടുത്തെ ഗൃഹസ്ഥശിഷ്യന്മാരും വൈദ്യശാസ്ത്ര വിശാരദരുമായ ഡോ. ഗോപാലപിള്ള, ആറന്മുള നാരായണപിള്ള തുടങ്ങിയ ഭിഷഗ്വരന്മാർ മരുന്നുകളുമായി സ്വാമികളെ സമീപിച്ചു. "എന്തിനാണ് മരുന്ന്? രോഗത്തെ തടയണ്ട. ശരീരം അതിന്റെ കർമ്മബന്ധങ്ങളെല്ലാം അനുഭവിച്ചുതീർക്കട്ടെ അതിനുവേണ്ടി വീണ്ടും വരാൻ വയ്യ." ഇപ്രകാരമാണ് ഭട്ടാരേശൻ തന്റെ പ്രിയപ്പെട്ടവരോടെല്ലാം പറഞ്ഞത്. എങ്കിലും അവർ ഭക്തിപൂർവ്വം നൽകിയ മരുന്നുകൾ സ്നേഹപൂർവ്വം അവിടുന്ന് സ്വീകരിച്ചു; രോഗശമനത്തിനുവേണ്ടിയല്ല, ഭക്തജനങ്ങളുടെ മാനസികമായ തൃപ്തിക്കു വേണ്ടി മാത്രം.

ഈ ശരീരം വലിച്ചെറിയാനുള്ള സമയം അടുത്തിരിക്കുന്നു വെന്ന് ഒരു ദിവസം സ്വാമിതൃപ്പാദങ്ങൾ അവരോടു പറഞ്ഞു.

## സമാധി

1924 (കൊ.വർഷം 1099) മീനമാസം ആദ്യവാരമായപ്പോഴേക്കും രോഗത്തിന് അല്പം ശമനം വന്നു. ശരീരം നന്നേ മെലിഞ്ഞു തുടങ്ങി. തിരുവനന്തപുരത്തുതന്നെ വിശ്രമിച്ചാൽ മതിയെന്ന് ഡോ. ഗോപാലപിള്ളയെപ്പോലുള്ള പല ഭക്തന്മാരും അഭ്യർത്ഥിച്ചു. പക്ഷേ, ആ അഭ്യർത്ഥന അവിടുന്ന് കൈക്കൊണ്ടില്ല. പന്മനയ്ക്കു പോകാൻ സ്വാമികൾ തിടുക്കം കൂട്ടി. കുമ്പളത്തു ശങ്കുപ്പിള്ളയ്ക്ക് അദ്ദേഹം ഒരു കത്തെഴുതി. 1924 മീനമാസം ആദ്യവാരത്തിലായിരുന്നു അത്. ഉടനെതന്നെ വന്ന് സ്വാമികളെ പന്മനയ്ക്കു കൊണ്ടുപോകണമെന്നതായിരുന്നു കത്തിലെ ചുരുക്കം. എഴുത്തുകിട്ടിയതും കുമ്പളം കടച്ചിക്കാടനുമായി വഞ്ചിയൂരുള്ള ചാഞ്ഞാംവീട്ടിൽ എത്തി. റെയിഞ്ചർ വെമ്പായം വേലുപിള്ളയുടെ ഭവനമാണ് ചാഞ്ഞാംവീട്.

തിരുവടികളുടെ ഹിതമറിഞ്ഞ് പന്മനയ്ക്കു പോകാൻ നല്ലൊരു കെട്ടുവള്ളം ഒരുക്കി നിർത്തി. സ്വാമികൾ വള്ളക്കടവിലെത്തി. യാത്രയാകുന്നതിനുമുമ്പ് സ്വാമികളെ കണ്ട് തൃപ്പാദമൊന്നു വന്ദിക്കുവാൻ ഭക്തജനങ്ങൾ തിക്കിത്തിരക്കി തടിച്ചുകൂടി. ചിലർ പാദങ്ങളിൽ നമസ്കരിക്കുന്നു; മററുചിലർ ആ സ്പർശനസുഖം അനുഭവിക്കുവാൻ ശ്രമിക്കുന്നു; വേറെ ചിലർ നിറഞ്ഞ കണ്ണുകളോടെ മുഖത്തുനോക്കി കൈ കൂപ്പി ദൂരെ മാറിനിൽക്കുന്നു. സ്വാമിതൃപ്പാദങ്ങളെ ഒരുനോക്കു കാണാൻ വേണ്ടി മുന്നോട്ട് ഇടിച്ചു കയറിയവർ തമ്മിലിടിച്ച് വെള്ളത്തിൽ വീഴുന്നു; വള്ളത്തിൽ വീഴുന്നു. സ്വയം മറന്ന് എല്ലാവരും സ്വാമികളുടെ സമീപമെത്താൻ ശ്രമിക്കുന്നു. ആകെ ഒരു ബഹളംതന്നെ.

എല്ലാവരെയും ഒരുപോലെ കരുണാപൂർണ്ണമായ കടാക്ഷവിക്ഷേപങ്ങളാൽ അനുഗ്രഹിച്ചിട്ട് സ്വാമിതിരുവടികൾ വള്ളത്തിൽ കയറി ഇരുന്നു. വള്ളം നീങ്ങാൻ കല്പന കിട്ടാത്തതുകൊണ്ട് കുമ്പളവും മററും മാറിനിന്നു. ഒരു മണിക്കൂർ കഴിഞ്ഞിട്ടും വള്ളം നീക്കാനുള്ള അനുവാദം സ്വാമിയിൽനിന്നും കിട്ടിയില്ല. എല്ലാവരും അസ്വസ്ഥരായി. കുമ്പളവും ഒന്നും പറഞ്ഞില്ല. ആ സമയത്തു

കുളത്തൂർ ആശ്രമത്തിലെ യോഗിനി അമ്മ ധൃതിപ്പെട്ടു അവിടെ എത്തി. എല്ലാവരും വഴിമാറിക്കൊടുത്തു. അമ്മ വള്ളത്തിനുള്ളിൽ കയറി സ്വാമിതൃപ്പാദങ്ങളെ വന്ദിച്ച് അനുഗ്രഹം വാങ്ങി.

"......യാത്രയാണ്......" യോഗിനി അമ്മയെ നോക്കി സ്വാമികൾ പതുക്കെ പറഞ്ഞു. സത്യം മനസ്സിലാക്കിയ യോഗിനി അമ്മയുടെ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി. പന്മനയ്ക്കുള്ള യാത്രയെക്കുറിച്ചാണ് സ്വാമികൾ പറഞ്ഞതെന്നാണ് അവിടെ നിന്നവർ ധരിച്ചത്. എന്നാൽ ഈ ഭൗതികലോകത്തുനിന്നുമുള്ള യാത്രയെക്കുറിച്ചാണ് സ്വാമിതിരുവടികൾ അരുളിച്ചെയ്തത് എന്ന് യോഗിനി അമ്മയ്ക്കു മാത്രം മനസ്സിലായി. അതുകൊണ്ടാണ് അമ്മയുടെ കണ്ണുകളിൽനിന്നും അശ്രുബിന്ദുക്കൾ അടർന്നു വീണത്.

യോഗിനി അമ്മ യാത്രയായപ്പോൾ വള്ളമനക്കാൻ സ്വാമികളിൽനിന്നും കല്പനയുണ്ടായി. തിരുവടികളെ പ്രാക്കുളത്തു കൊണ്ടെത്തിക്കുന്ന കാര്യം കടച്ചിക്കാട്ടു നാണുപിള്ളയെ ഏല്പിച്ചിട്ട് കുമ്പളം തീവണ്ടിമാർഗ്ഗം കൊല്ലത്തേയ്ക്കു പുറപ്പെട്ടു. സ്വാമികളുടെ വിശ്രമത്തിനുവേണ്ടുന്ന ഒരുക്കങ്ങൾ കാലേകൂട്ടി ശരിയാക്കാൻ വേണ്ടിയാണ് അദ്ദേഹം നേരത്തെ പോയത്.

സ്വാമിതിരുവടികളെയും വഹിച്ചുകൊണ്ട് വഞ്ചി സാവധാനം വടക്കോട്ടുനീങ്ങി. വഞ്ചി പ്രാക്കുളം കടവിലെത്തിയപ്പോൾ തിരുവടികളെ സ്വീകരിക്കാൻ കുമ്പളം കാത്തുനിൽക്കുകയായിരുന്നു.

''ഇവിടെ തോട്ടവയലിൽ അല്പം വിശ്രമിക്കാം" എന്ന് സ്വാമികളോട് കുമ്പളം അപേക്ഷിച്ചു. കുമ്പളത്തിന്റെ ആഗ്രഹം മനസ്സിലാക്കി സ്വാമി സമ്മതം മൂളി. കുമ്പളത്തു ശങ്കുപ്പിള്ളയുടെ മൂലകുടുംബമാണ് തോട്ടുവയലിൽ ബംഗ്ലാവ്. കൊല്ലം താലൂക്കിലെ പ്രഭുത്വമുള്ള നായർതറവാടുകളിലൊന്നാണ് അത്. കാരണവർക്കിരിക്കാനും, ആണുങ്ങൾക്കിരിക്കാനും, പെണ്ണുങ്ങൾക്കിരിക്കാനും, അതിഥികൾക്കിരിക്കാനും, ഭൃത്യജനങ്ങൾക്ക് കഴിയാനും എല്ലാം പ്രത്യേകം പ്രത്യേകം കെട്ടിടങ്ങളും ഊട്ടുപുരയും മററുമുള്ള ഒരു വലിയ ബംഗ്ലാവായിരുന്നു അത്. വളരെ വിശാലമായ ആ പറമ്പിൽ അഷ്ടമുടിക്കായലിനഭിമുഖമായാണ് ഈ രണ്ടുനില മാളിക സ്ഥിതി ചെയ്തിരുന്നത്. ആ കെട്ടിടത്തിന്റെ രണ്ടാം

നിലയിലുള്ള വിസ്തൃതമായ നടുമുറിയിലാണ് കുമ്പളം സ്വാമി തിരുവടികളെ കൊണ്ടിരുത്തിയത്. ആ മുറിയുടെ നാലുചുററും വർണ്ണശബളമായ കണ്ണാടികളിട്ട വാതായനങ്ങളോടുകൂടിയ വരാന്തകളാണ്. അവിടെനിന്നുകൊണ്ട് തൊട്ടുമുമ്പിലുള്ള അഷ്ട മുടിക്കായലിലേക്കുനോക്കിയാൽ കാണുന്ന കാഴ്ച വാചാമഗോ ചരമെന്നേ പറയാൻ കഴിയൂ. കുമ്പളത്തിൻെറ മൂത്ത സഹോദര നും നാട്ടു പ്രമാണിയുമായ ശ്രീ. പ്രാക്കുളം പരമേശ്വരൻപിള്ള യാണ് ആ ഭവനത്തിലെ കാരണവർ.

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ തോട്ടുവയലിൽ വന്നിട്ടുണ്ടെ ന്നറിഞ്ഞ്, പ്രാക്കുളം വേളിക്കാടു ക്ഷേത്രത്തിൽ വിശ്രമിച്ചിരുന്ന ശ്രീനാരായണഗുരുദേവൻ ഒരു ദിവസം ഗുരുപാദ ദർശനത്തി നായി അവിടെവന്നു. വിവരം ആരോ ചട്ടമ്പിസ്വാമികളെ അറിയി ച്ചപ്പോൾ 'നാണുസ്വാമി ഇങ്ങുവരാൻ പറയൂ' എന്ന് സ്വാമികളിൽ നിന്നും അരുളപ്പാടുണ്ടായി. ശ്രീനാരായണഗുരുദേവൻ പടികൾ കയറി, ചട്ടമ്പിസ്വാമികൾ വിശ്രമിക്കുന്ന മുറിയിലെത്തി. ആർഷാ ചാരപ്രകാരം ഗുരുപാദം വന്ദിച്ച് ഒരുഭാഗത്ത് ഒതുങ്ങി വിനയാന്വി തനായി നിന്നു. ആ കൂടിക്കാഴ്ച കുമ്പളം ഇങ്ങനെ രേഖപ്പെടു ത്തുന്നു. "എന്താ, നാണുവാശാൻ! കുറേ നാളായല്ലോ കണ്ടിട്ട്, ഇങ്ങോട്ടിരിക്ക് ചോദിക്കട്ടെ" താൻ കിടക്കുന്ന കട്ടിലിൻെറ ഒരു ഭാഗം ചൂണ്ടിക്കാട്ടിക്കൊണ്ട് സ്വാമികൾ പറഞ്ഞു. നാണുഗുരു ഇരിക്കാതെ അറച്ചു നിന്നു. "ഇരിക്ക്" സ്വാമികൾ നിർബന്ധിച്ചു. അപ്പോൾ നാണുഗുരു കട്ടിലിൻെറ അരുകിൽ ഒതുങ്ങിയിരുന്നു.

"ഈയിടെ പ്രവൃത്തിപ്പട്ടവുമെല്ലാമുണ്ടെന്നു കേട്ടല്ലോ, പണ പ്പിരിവ് പ്രവൃത്തിയാർക്കുള്ളതല്ലേ?" സ്വാമികളുടെ സ്നേഹമസൃ ണമായ ആ ചോദ്യത്തിന് നാണുഗുരു മൗനം ദീക്ഷിച്ചതേയുള്ളു.

"അല്ലാ, കാവിയുമുടുത്തോ? അതെന്നുമുതലാണ്?" സ്വാമി കൾ പിന്നെയും ചോദിച്ചു. "പണപ്പിരിവിനുവേണ്ടി പരദേശ യാത്ര ചെയ്തപ്പോൾ ഉടുത്തതാണ്." നാണുഗുരു സാവധാനം മറുപടി പറഞ്ഞു. 'എൻെറ കഴിഞ്ഞകാല സ്മരണകൾ' എന്ന ഗ്രന്ഥത്തിൽ ആ കൂടിക്കാഴ്ചയെപ്പററി ദൃക്സാക്ഷിയായ കുമ്പളം എഴുതിയിരിക്കുന്ന വാക്കുകൾ തന്നെയാണ് ഞാൻ ഇവിടെ കുറി ച്ചിട്ടുള്ളത്.

"അവിടുന്നു നന്നേ ക്ഷീണിച്ചിരിക്കുന്നു, ഞാൻ മകരധ്വജം കൊടുത്തയയ്ക്കാം" എന്ന് ഗുരുദേവൻ സ്വാമികളുടെ മുഖത്തു നോക്കി പറഞ്ഞു. സ്വാമികൾ ഇതുകേട്ട് ഒന്നു മന്ദഹസിച്ചു. ഗുരുദേവൻ യാത്രപറഞ്ഞ് കൊല്ലത്തേയ്ക്കുപോയി. കൊല്ലത്തുചെന്നയുടനെ തന്നെ മകരധ്വജം വാങ്ങി കൊടുത്തയയ്ക്കുകയും ചെയ്തു. മകരധ്വജം കണ്ടപ്പോൾ സ്വാമിതിരുവടികൾ ചിരിച്ചുകൊണ്ടുപറഞ്ഞു "ഈ നാണുവാശാന് ഒന്നും മനസ്സിലായില്ലേ? കൂടുപൊളിച്ച് പക്ഷി പറക്കാൻ പോകുന്ന അവസരത്തിൽ ഇതൊക്കെ എന്തിനാണ്". രണ്ടുമൂന്നു ദിവസം കഴിഞ്ഞ് നാരായണഗുരുസ്വാമികൾ ഗുരുപാദരെ കാണാൻ വന്നു. അത് 1099 മീനം 16–ാം തീയതി ഉച്ചകഴിഞ്ഞ നേരത്തായിരുന്നു. അന്ന് ശിഷ്യന്മാരുടെ നിർബന്ധപ്രകാരം ഒരു ഫോട്ടോ എടുക്കാൻ സ്വാമിതിരുവടികൾ സമ്മതിച്ചു. ചട്ടമ്പിസ്വാമികളെ നടുക്കും നാരായണഗുരുസ്വാമികളെയും, തീർത്ഥപാദസ്വാമികളെയും യഥാക്രമം വലത്തും ഇടത്തും ഇരുത്തി കുടുംബാംഗങ്ങളെല്ലാം ചേർന്ന് അന്ന് ഒരു ഗ്രൂപ്പ് ഫോട്ടോ എടുത്തു. അതിൽനിന്നും പകർത്തി എടുത്തതാണ് ഇന്നു നാം കാണുന്ന, ചട്ടമ്പിസ്വാമികൾ, ഇടത്തും വലത്തും ശ്രീ. നാരായണഗുരുവും തീർത്ഥപാദസ്വാമികളുമൊത്ത് ഇരിക്കുന്ന ഫോട്ടോ. ശിഷ്യന്മാരെല്ലാം ചേർന്ന് മറ്റൊരു ഫോട്ടോയും എടുത്തു. രത്നസ്വാമിപിള്ള എന്ന ഒരു ഫോട്ടോഗ്രാഫറെ വരുത്തിയാണ് ആ ഫോട്ടോകൾ എടുപ്പിച്ചത്. തിരുവടികൾക്ക് ഫോട്ടോ എടുക്കുന്നതും മററ് ആർഭാടങ്ങളും ഒന്നും ഇഷ്ടമായിരുന്നില്ല. ഷഷ്ടിപൂർത്തിക്ക് എഴുമററൂർ വച്ചും പിന്നീട് സമാധിക്ക് കുറച്ചു ദിവസങ്ങൾക്കുമുമ്പ് തോട്ടുവയലിൽ വച്ചുമാണ് സ്വാമിതിരുവടികൾ ഫോട്ടോയ്ക്ക് ഇരുന്നുകൊടുത്തിട്ടുള്ളത്. ഇക്കാര്യങ്ങളെല്ലാം ശ്രീ. കുമ്പളം രേഖപ്പെടുത്തിയിട്ടുണ്ട്.

കുറച്ചു കഴിഞ്ഞു ശ്രീനാരായണഗുരുസ്വാമികൾ യാത്രചോദിച്ചു. "പൊക്കോ. നിനക്ക് ഇനിയും വരേണ്ടിവരുമല്ലോ." എന്ന് ചട്ടമ്പിസ്വാമികൾ പറഞ്ഞു. ഉടനെ ഗുരുദേവൻ യാത്രയാവുകയും ചെയ്തു.

ചട്ടമ്പിസ്വാമികളും ഗുരുദേവനും തമ്മിലുള്ള ഈ സംഭാഷണം നടക്കുമ്പോൾ കുമ്പളത്തു ശങ്കുപ്പിള്ളയും തീർത്ഥപാദസ്വാമികളും പന്നിശ്ശേരി നാണുപിള്ളയും മററും ആ മുറിയിൽ ഉണ്ടായിരുന്നു.

ഈ യാത്രയിൽ തോട്ടുവയലിൽ ബംഗ്ലാവിൽ സ്വാമിതൃപ്പാദങ്ങൾ ഏതാനും ദിവസം വിശ്രമിച്ചു. സ്വാമികൾ അവിടെ താമസിക്കണമെന്ന് പ്രാക്കുളം പരമേശ്വരൻപിള്ള സ്വാമികളോട് അപേക്ഷിച്ചു. സ്വാമികളെ പന്മനയ്ക്കു കൊണ്ടുപോകാനുള്ള ബുദ്ധിമുട്ടുകളെക്കുറിച്ച് ആലോചിച്ചപ്പോൾ കുമ്പളത്തിനും അതു സമ്മതമായി. ഇടയ്ക്ക് ഒരു ദിവസം കുമ്പളം പന്മനയ്ക്കുപോയി. പിറേറ ദിവസംതന്നെ ചട്ടമ്പിസ്വാമികളുടെ സന്ദേശവുമായി തീർത്ഥപാദസ്വാമികൾ പന്മനയിലെത്തി കുമ്പളത്തിനെ കണ്ടു. സ്വാമി നിർദ്ദേശിച്ച കാവിൽ ഒരു താത്കാലിക ഷെഡ്ഡ് കെട്ടിച്ച് അവിടെ ഇരിക്കണമെന്ന് തിരുവടികൾക്ക് വലിയ ആഗ്രഹം. അതു ഉടനെതന്നെ വേണമെന്ന് അറിയിക്കാനാണ് തീർത്ഥപാദസ്വാമികൾ വന്നതെന്ന് കുമ്പളത്തിനോടു പറഞ്ഞു.

കുമ്പളം ആകെ വിഷമിച്ചു. കാവ് ഇപ്പോഴും വല്ലവരുടെയും കയ്യിലാണ്. ഏതായാലും കുമ്പളം ഉടനെ പ്രാക്കുളത്തു ചെന്നെത്തി. തന്നെ എല്ലാവരുംകൂടി പ്രാക്കുളത്തുതന്നെ താമസിപ്പിച്ചേക്കുമോ എന്ന് സ്വാമികൾക്കു തോന്നി. ഇനി പന്മനയിൽ ചെന്നല്ലാതെ ജലപാനം പോലുമില്ലെന്ന് സ്വാമികൾ ശാഠ്യം പിടിച്ചു. സ്വാമികളെ പന്മനയ്ക്കു കൊണ്ടുപോകാതെ നിവൃത്തി ഇല്ലെന്ന് കുമ്പളത്തിനു ബോദ്ധ്യപ്പെട്ടു. അതുകൊണ്ട് സ്വാമിയുമായി പന്മനയ്ക്കു പോകാൻതന്നെ കുമ്പളം തീരുമാനിച്ചു.

സ്വാമികളുടെ യാത്രയ്ക്കുള്ള ഏർപ്പാടുകളൊക്കെ ചെയ്തിട്ട് ശ്രീ. കുമ്പളം മടങ്ങി. സ്വാമികളുടെ വരവു പ്രതീക്ഷിച്ച് രാത്രി ഒൻപതു മണിമുതൽ രാവിലെ നാലു മണിവരെ അദ്ദേഹം പന്മനയ്ക്കു സമീപമുള്ള 'ഉപ്പൂന്നേൽ' കടവിൽ കാത്തുനിന്നു. സ്വാമികളെ കാണാത്തതുകൊണ്ട് തിരുവടികൾ ഇനിവരുകയില്ല എന്നു കരുതി അദ്ദേഹം വീട്ടിലേക്കു മടങ്ങി. കുറേക്കഴിഞ്ഞപ്പോൾ സ്വാമികൾ സഞ്ചരിച്ചിരുന്ന വഞ്ചി കടവിലെത്തി. വള്ളക്കടവിൽ ആരെയും കാണാത്തതുകൊണ്ട് സ്വാമികളുടെ കൂടെ ഉണ്ടായിരുന്ന ശ്രീ. കടച്ചിക്കാട്ടു നാണുപിള്ള ഓടിച്ചെന്ന് കുമ്പളത്തിനെ വിവരമറിയിച്ചു. കുമ്പളം ചാടിയെഴുന്നേററു. സ്വാമിതിരുവടികളെ കൊണ്ടുവരാൻ ശങ്കരമംഗലത്തുകാരുടെ മഞ്ചൽ ഏർപ്പാടു ചെയ്തിട്ട് വള്ളക്കടവിലേക്ക് ഓടി. അപ്പോഴേക്കും സൂര്യൻ ഉദിച്ചു കഴിഞ്ഞിരുന്നു.

സൂര്യപ്രകാശം പരന്നുകഴിഞ്ഞാൽ യാത്രചെയ്യാൻ ഇഷ്ടമില്ലാത്തയാളാണ് സ്വാമിതിരുവടികൾ. സ്വാമിജിയുടെ ഒരേ ഒരു ശത്രു വെയിലായിരുന്നു. കുമ്പളത്തിനെ കണ്ടപ്പോൾ സ്വാമിതിരുവടികൾ പരിഭവത്തോടുകൂടി പറഞ്ഞു: ഞാനെങ്ങും വരുന്നില്ല. ഈ വള്ളത്തിലെങ്ങാനും കിടന്നുകൊള്ളാം."

എട്ടുമണിയായപ്പോൾ മഞ്ചൽ എത്തിച്ചേർന്നു. കുമ്പളം തന്നെ കൈക്കുപിടിച്ച് സ്വാമികളെ മഞ്ചലിൽ ആസനസ്ഥനാക്കി. തിരുവടികൾ വന്ന വിവരം ഇതിനകം നാട്ടുകാർ അറിഞ്ഞു. വന്നവർ വന്നവർ മഞ്ചലിന് അകമ്പടി സേവിച്ചു. പന്മന ഹൈസ്കൂളിൻെറ മുററത്തുള്ള സി.പി. സ്മാരക വായനശാലയിൽ മഞ്ചൽ ഇറക്കി. കാവിലേക്കു പോകാൻവന്ന സ്വാമിതിരുവടികൾക്ക് അത് തീരെ രസിച്ചില്ല. "എന്നെ വല്ല പള്ളിക്കൂടത്തിൻെറ തിണ്ണയിലും ഇട്ടേരെ" എന്ന് അദ്ദേഹം നീരസഭാവത്തിൽ പറഞ്ഞു. എങ്കിലും വിസമ്മതം ഒന്നും കൂടാതെ സ്വാമികൾ അവിടെ വിശ്രമിച്ചു. പിന്നീട് സമാധിവരെയും ഈ വായനശാലയിലാണ് തിരുവടികൾ വിശ്രമിച്ചിരുന്നതും. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അമ്മാവനായ ശ്രീ. സി.പി. പത്മനാഭപിള്ളയുടെ സ്മാരകമായി നിർമ്മിച്ചതാണ് ഈ വായനശാല. അതിൻെറ സെക്രട്ടറി ശ്രീ. തയ്യിൽ കൃഷ്ണപിള്ളയായിരുന്നു. വായനശാലയ്ക്കു മുൻപിൽ കുമ്പളം ഒരു വലിയ പന്തലിട്ടു. വെള്ളത്തുണികൊണ്ട് ആ പന്തൽ മുഴുവനും വിതാനിച്ചു. സ്വാമികൾ വിശ്രമിച്ചിരുന്ന മുറികളുടെ വാതായനങ്ങളിൽ നനഞ്ഞ വെള്ളത്തുണികൾ കൊണ്ട് കർട്ടനിട്ടു. തണുപ്പിനുവേണ്ടി മുറിയിലാകെ വെള്ളം നനച്ചു. ഇത്രയുമായപ്പോൾ സ്വാമികൾക്ക് സന്തോഷമായി. നേരത്തെ ഉണ്ടായിരുന്ന പരിഭവവും പരാതിയും പമ്പകടന്നു.

ഇത്തവണ പന്മനയിൽ വന്നതിനുശേഷം സ്വാമിതൃപ്പാദങ്ങൾ എപ്പോഴും സമാധിയുടെ കാര്യങ്ങൾ പറയുമായിരുന്നു. കുമ്പളം അത് പ്രത്യേകം ശ്രദ്ധിച്ചു. സ്വാമികളുടെ സമാധികാലം അടുത്തിരിക്കുന്നുവെന്ന് അദ്ദേഹത്തിനു തോന്നി. ഒരു ദിവസം ആരും ഇല്ലാതിരുന്ന നേരത്ത് കുമ്പളം സ്വാമികളെ സമീപിച്ചു ചോദിച്ചു: "സ്വാമി സമാധി ആചരിക്കേണ്ടത് എങ്ങനെയാണ്? ഞങ്ങൾ എന്തൊക്കെ ചെയ്യണം?" സ്വാമികൾ ഇതിനു മറുപടിയായി ചിരിച്ചുകൊണ്ടുപറഞ്ഞു, "കിളവനെ പൂജിക്കുകയും മററും

ചെയ്തുകളയരുത്." അപ്പോൾ കുമ്പളം പ്രതികരിച്ചു: "അവിടുത്തേയ്ക്ക് വേണ്ടെങ്കിലും ഞങ്ങൾക്ക് വേണമല്ലോ." "എന്നാൽ സമാധിയിരുത്തുന്ന കല്ലറയ്ക്കു മുകളിൽ ഒരു ശിവലിംഗം പ്രതിഷ്ഠിക്കണം". പത്തുവയസ്സിനു താഴെ പ്രായമുള്ള ഒരു പയ്യനെക്കൊണ്ട് സന്ധ്യയ്ക്കൊരു വെളുത്ത പുഷ്പം ഇട്ടേക്കണം." സ്വാമികൾ തുടർന്നു: "കഴിയുമെങ്കിൽ കിളവൻെറ ഗഞ്ചിറ കൂടി തലയ്ക്കൽ കെട്ടിത്തൂക്കുന്നതുകൊള്ളാം" അദ്ദേഹം വീണ്ടും പറഞ്ഞു "കോവിലായിത്തീരുന്നെങ്കിൽ നിത്യപൂജയാകാം. പായസം കൊണ്ടുള്ള നിവേദ്യം വേണ്ട. കൽക്കണ്ടം, മുന്തിരിങ്ങ, പഴം എന്നിവകൊണ്ടുള്ള നിവേദ്യം മതി. വാർഷികാഘോഷമാകാം."

മുമ്പൊരിക്കൽ സ്വാമിതിരുവടികൾ തൊട്ടുകാണിച്ച സമാധി സ്ഥാനത്തെക്കുറിച്ച് കുമ്പളം ഗൗരവമായി ചിന്തിച്ചു തുടങ്ങി. സർക്കാർവകയായ ആ സർപ്പക്കാവ് ലേലത്തിനു വയ്ക്കാനുള്ള ഏർപ്പാടുകളെല്ലാം കുമ്പളം ചെയ്തു. താമസിയാതെ ലേലം നടന്നു. കുമ്പളത്തിൻെറ പേരിൽ ലേലം സ്ഥിരപ്പെടുത്തുകയും ചെയ്തു. അപ്പോൾ അതാ വരുന്നു മറെറാരു കുഴപ്പം. തൻെറ കൈവശാവകാശത്തിലിരിക്കുന്ന കാവ് തങ്ങളുടെ ആരാധനാസ്ഥലമാണെന്നും തന്മൂലം ലേലം അസ്ഥിരപ്പെടുത്തണമെന്നും കാണിച്ച് പാണയത്തു കാരണവർ പരാതി കൊടുത്തു. ലേലത്തിൽ പിടിച്ച കാവ് കുമ്പളത്തിനു കിട്ടാതെയായി. പലരെയും പറഞ്ഞയച്ചിട്ടും പാണയത്തെ കാരണവർ വഴങ്ങിയില്ല. അതുകൊണ്ട് നേരിട്ടു തന്നെ പോയി കാവിൻെറ കാര്യം സംസാരിക്കാമെന്ന് കുമ്പളം തീരുമാനിച്ചു. "കാവിൻെറ പേരിൽ പ്രതിബന്ധക്കാരനായി നിൽക്കുന്നയാളിൻെറ പേരിൽ കാരണവർ കുഴപ്പമൊന്നും ഉണ്ടാക്കരുത്. എല്ലാം ശരിയാകും. മാത്രവുമല്ല, ഈ കാവുകാരണം നമ്മൾ രണ്ടുപേരും ഭാവിയിൽ അറിയപ്പെട്ടെന്നുവരും." സ്വാമിതിരുവടികൾ അരുളിച്ചെയ്തു.

സ്വാമികളുടെ ഈ വാക്യം ഒരു പ്രവചനമായിരുന്നു. പന്മന ക്കാവുമൂലം കുമ്പളം പിൽക്കാലത്ത് നിത്യസ്മരണീയനായിമാറി. പന്മന നാട്ടുകാർ ഇന്നും കുമ്പളത്തു ശങ്കുപ്പിള്ളയെ പരാമർശിക്കുന്നത് 'കാവിലദ്ദേഹം' എന്നാണ്. മരണംവരെയും കുമ്പളം സ്ഥിരതാമസം ചെയ്തിരുന്നതും ഈ കാവിലാണ്. മഹാത്മജി

ഉൾപ്പെടെ ഭാരതത്തിലെ എല്ലാ നേതാക്കന്മാരും പന്മനാശ്രമത്തിൽ വന്നിട്ടുണ്ട്.

കുമ്പളം പാണയത്തേക്ക് വീണ്ടും ഒരാളിനെപ്പറഞ്ഞയച്ചു. സമാധികാര്യത്തിനുവേണ്ടി സർപ്പക്കാവിൽ കുറച്ചുസ്ഥലം വിട്ടു തരാൻ സമ്മതമാണോ എന്ന് ചോദിക്കാനാണ് ആളയച്ചത്. ശവമടക്കാൻ കാവു വിട്ടുതരികയില്ലാ എന്നായിരുന്നു മറുപടി. കുമ്പളത്തിന് അതു തീരെ ഇഷ്ടപ്പെട്ടില്ല. ഇനി ക്ഷമിച്ചിട്ടു കാര്യ മില്ലെന്നും കയ്യൂക്കിൻെറ ശൈലിയാണ് നല്ലതെന്നും ഗുസ്തിക്കാ രനായ കുമ്പളം തീരുമാനിച്ചു.

അന്നുരാത്രി ഉറക്കത്തിൽ പാണയത്തു കാരണവർക്ക് ചില അസ്വസ്ഥതകൾ അനുഭവപ്പെട്ടു. പല ദുഃസ്വപ്നങ്ങളും ദുഃശകുന ങ്ങളും കണ്ടു. കുമ്പളത്തിൻെറ വാശിയും ആൾസ്വാധീനവും കാരണവർക്ക് നല്ലപോലെ അറിയാം. ആ ഭയം ഒരുവശത്ത്, രാത്രി യിലെ അനുഭവങ്ങളുടെ ഭീതി മറുവശത്ത്. പിറേറന്നു രാവിലെ തന്നെ ഒരു പ്രാശ്നികനെ വരുത്തി പ്രശ്നം വയ്പിച്ചു. ആ സ്ഥ ലത്ത് ഒരു മഹാസമാധി നടക്കുമെന്നും തന്മൂലം പ്രസിദ്ധമായ ഒരു പുണ്യസ്ഥാനമായി ആ കാവു മാറുമെന്നും, അതിന് എതിരു നിന്നാൽ അത്യാപത്തുകൾക്ക് കാരണമാകുമെന്നും ജ്യോത്സ്യൻ അറിയിച്ചു. അതോടെ കാരണവരുടെ മനസ്സുമാറി. ആ കാവുമുഴു വനും സമാധികാര്യങ്ങൾക്കുവേണ്ടി വിട്ടുതരാൻ തയ്യാറാണെന്ന് അദ്ദേഹം കുമ്പളത്തിനെ അറിയിച്ചു. സമാധിക്കു കുറച്ചു ദിവസം മുൻപായിരുന്നു ഈ സംഭവം.

കൊല്ലവർഷം 1099 (ക്രി.വ. 1924) മേടമാസം ആരംഭിച്ചു. സ്വാമി തിരുവടികൾ നന്നേ ക്ഷീണിച്ചു കഴിഞ്ഞിരിക്കുന്നു. വായനശാല യിൽ നനച്ച തറയിൽ ഒരു ചാക്കുകട്ടിലിട്ട് സ്വാമികൾ സുഖമായി വിശ്രമിക്കുകയാണ്. നാടിൻെറ നാനാ ഭാഗത്തുനിന്നും ധാരാളം ആളുകൾ വന്ന് സ്വാമിയുടെ ദർശനസൗഭാഗ്യം അനുഭവിച്ചുകൊ ണ്ടിരിക്കുന്നു. അങ്ങ് തെക്ക് തിരുവനന്തപുരത്തുനിന്നും, വടക്ക് വടക്കൻ പറവൂർ മുതലായ സ്ഥലത്തുനിന്നും കൊല്ലത്തുനിന്നും, അങ്ങനെ പല സ്ഥലത്തുനിന്നും ഭക്തന്മാർ വന്നുകൊണ്ടിരി ക്കുന്നു. ഒ.എൻ. കൃഷ്ണക്കുറുപ്പ്, കാടിച്ചേഴത്തു പരമേശ്വരൻ പിള്ള, പി.കെ. നാരായണനുണ്ണിത്താൻ, കരുവാ കൃഷ്ണനാശാൻ

മുതലായവരായിരുന്നു കൊല്ലത്തുനിന്നും വന്നവരിൽ പ്രമുഖർ. അവർ സ്വാമിതിരുവടികളെ കൊല്ലത്തേക്കു കൊണ്ടുപോകാൻ ഉത്സാഹിച്ചു. തീർത്ഥപാദസ്വാമികളും അവരുടെ പക്ഷത്തായിരുന്നു. നിർബന്ധം കലശലായപ്പോൾ 'കാരണവർക്കു സമ്മതമാണോ' എന്നന്വേഷിക്കാൻ സ്വാമിതിരുവടികൾ പറഞ്ഞു. കുമ്പളം എതിർപ്പൊന്നും പറഞ്ഞില്ല. അതുകൂടിയായപ്പോൾ സ്വാമികൾ കുഴങ്ങി. "ഏതായാലും മേടം (23) ഇരുപത്തിമൂന്നു കഴിഞ്ഞോട്ടെ, തെക്കോട്ടു വന്നേയ്ക്കാം" എന്ന് സ്വാമികൾ അവരോടെല്ലാം പറഞ്ഞു. ഇരുപത്തിമൂന്നാം തീയതി സംഭവിക്കാൻ പോകുന്ന തൻെറ സമാധിയെക്കുറിച്ചാണ് വിദ്യാധിരാജസ്വാമികൾ സൂചിപ്പിക്കുന്നതെന്ന് അവർക്കും മററുള്ളവർക്കും മനസ്സിലായില്ല. അവർ കൊല്ലത്തുചെന്ന് സ്വാമിതിരുവടികളുടെ വിശ്രമത്തിനു വേണ്ടുന്ന എല്ലാ ഒരുക്കങ്ങളും ചെയ്തു.

കുറച്ചു ദിവസം കഴിഞ്ഞപ്പോൾ സ്വാമിതിരുവടികൾ കുമ്പളത്തിനെ അടുത്തുവിളിച്ചു പറഞ്ഞു "കാരണവരെ! കിളവന് ഇടവസൂര്യനെ കാണാൻ ഒക്കുകയില്ല."

ആ വാക്യവും സമാധി സൂചകമാണെന്ന് കുമ്പളം ധരിച്ചില്ല. സ്വാമികൾ എന്തോ തമാശ പറയുകയാണെന്നാണ് കുമ്പളം ധരിച്ചത്.

1099 മേടം 22-ാം തീയതിയിലെ സൂര്യനും അസ്തമിച്ചു. 23-ാം തീയതിയിലെ പ്രഭാതം പൊട്ടിവിടർന്നു. പതിവിൽക്കവിഞ്ഞ ഒരു പ്രത്യേകത ആ ദിവസത്തിനുള്ളതായിത്തോന്നി. ഒരു മഹായോഗിയുടെ മഹാസമാധിക്ക് സാക്ഷ്യം വഹിക്കാൻ പോകുന്ന പുണ്യദിനമായിരുന്നു അത്.

സ്വാമികൾ വിശ്രമിക്കുന്ന മുറിക്കു സമീപം കുമ്പളം ഒരു സൈക്കിളിൽ വന്നിറങ്ങി. രാവിലെ ഏതാണ്ട് എട്ടുമണി കഴിഞ്ഞിരിക്കും. അവിടെ കുറച്ചു തെക്കായി പരിമണത്തു ക്ഷേത്രത്തിൽ ഉത്സവം നടക്കുകയാണ്. ഉത്സവത്തിനു പോകാൻ സ്വാമിയുടെ അനുവാദം വാങ്ങാൻ വന്നതാണ് അദ്ദേഹം. കുമ്പളത്തിൻെറ ഇംഗിതം മനസ്സിലാക്കി സ്വാമിതിരുവടികൾ പറഞ്ഞു "കാരണവർ ഇന്ന് എങ്ങും പോകരുത്. നാലുമണി കഴിഞ്ഞോട്ടെ ......" ചിലർക്കൊക്കെ ആളയക്കണമെന്നും സ്വാമിതൃപ്പാദങ്ങൾ പറഞ്ഞു. തിരുവടികൾ തന്നോട് അവസാനമായി സംസാരിക്കുന്ന വാക്കുകളാണവയെന്ന് കുമ്പളം അപ്പോൾ മനസ്സിലാക്കിയിരുന്നില്ല.

ഉച്ചകഴിഞ്ഞു. സ്വാമിതിരുവടികൾ ഉന്മേഷവാനായി കാണപ്പെട്ടു. പതിവിലധികം ആളുകൾ അന്ന് വായനശാലയിൽ സ്വാമി ദർശനത്തിനു വന്നിരുന്നു. സ്വാമികളുടെ പല പഴയ പരിചയക്കാരും അക്കൂട്ടത്തിലുണ്ടായിരുന്നു. അന്ന് ഉച്ചയ്ക്ക് ഒരു ഗഞ്ചിറ വായനക്കാരനെക്കൊണ്ട് വായിപ്പിച്ചു. അതു കഴിഞ്ഞു സ്വാമികൾ തന്നെ ഗഞ്ചിറ വാങ്ങി വായിച്ചു. എല്ലാവരോടും പതിവിലധികം ഉത്സാഹഭരിതനായി കഴിഞ്ഞുകൂടി. സ്വാമിജി കിടന്നിരുന്ന കട്ടിലിനടിയിൽ തവളയും ചേരയും പാമ്പുമെല്ലാം സ്വൈരമായി കളിച്ചുകൊണ്ടിരുന്നു. അതിഥികളെല്ലാം പോയ്ക്കഴിഞ്ഞു. കുമ്പളവും തയ്യിൽ കൃഷ്ണപിള്ളയും മുററത്ത് പന്തലിൽ ഇരിപ്പുണ്ട്.

മണി മൂന്നടിച്ചു. ഘടികാരത്തിൻെറ ശബ്ദം നിലച്ചു. "പണിക്കരെ വിളിക്കൂ" സ്വാമികൾ ആരോടെന്നില്ലാതെ പറഞ്ഞു; സ്വാമികളുടെ വാക്കുകൾ തികച്ചും വ്യക്തവും സ്ഫുടവുമായിരുന്നു. എന്നാൽ ഒരു തിടുക്കത്തിൻെറ ധ്വനി ആ ശബ്ദത്തിനുണ്ടായിരുന്നു. ശ്രീ. തയ്യിൽ കൃഷ്ണപിള്ള ആ മുറിയിലേക്ക് കടന്നുചെന്നു. സ്വാമികളുടെ ശുശ്രൂഷകനായ പത്മനാഭപ്പണിക്കരും ഓടിയെത്തി. "എനിക്ക് എഴുന്നേററിരിക്കണം" സ്വാമികൾ പണിക്കരെ നോക്കിപ്പറഞ്ഞു. പണിക്കർ ഭക്ത്യാദരപുരസ്സരം സ്വാമിതിരുവടികളെ താങ്ങിപ്പിടിച്ച് എഴുന്നേൽപ്പിച്ചിരുത്തി. സ്വാമികൾ തന്നെ കാലുകൾ പദ്മാസന നിലയിൽ പിണച്ച് ഇരുന്നു. ദൃഷ്ടികൾ ഊർദ്ധ്വഭാഗത്തേക്ക് ഏകാഗ്രമായി നിൽക്കുന്നതു കാണപ്പെട്ടു. "മതി. എല്ലാം ശരിയായി." സംതൃപ്തിയോടെ സ്വാമിതിരുവടികൾ പറഞ്ഞു. പിന്നീടൊരു ശബ്ദവും ആ തിരുനാവിൽനിന്നുയർന്നിട്ടില്ല. അവസാന തിരുവായ്മൊഴികളായിരുന്നു അവ. അതെ, എല്ലാം ശരിയായിക്കഴിഞ്ഞു. എല്ലാം മതിയായിക്കഴിഞ്ഞു. കുമ്പളവും മററു ചിലരും മുറിയ്ക്കുള്ളിലേക്ക് എത്തിനോക്കി. പദ്മാസനം ബന്ധിച്ച് തിരുവടികൾ ഊർദ്ധ്വദൃഷ്ടിയായി ഇരിക്കുന്നതാണ് അവർ കണ്ടത്. പൂർവ്വാധികം പ്രസന്നമായിരിക്കുന്ന ആ മുഖത്ത് അവാച്യമായ ഒരു ശാന്തത പരന്നിരിക്കുന്നു. അസാധാരണമായ എന്തോ ഒന്ന് ആ മുഖത്ത് പ്രകാശിക്കുന്നതുപോലെ അവർക്കു തോന്നി. തത്കാലം സ്വാമികൾക്ക് അസുഖം അല്പം കൂടി എന്നാണ് കുമ്പളം ധരിച്ചത്. "എങ്ങനെയിരിക്കുന്നു" എന്ന് അദ്ദേഹം ഉദ്വേഗത്തോടെ അന്വേഷിച്ചു. "വിശേഷിച്ച്

ഒന്നുമില്ല" എന്ന് അകത്തുനിന്നവർ മറുപടി പറഞ്ഞു. തയ്യിൽ കൃഷ്ണപിള്ളയും പത്മനാഭപ്പണിക്കരും സ്വാമികളുടെ മുഖത്ത് സൂക്ഷിച്ചുനോക്കി. ഏകാഗ്രമായ ആ കൃഷ്ണമണികൾ സാവധാനം മേലോട്ടുയർന്ന്, അരമണിക്കൂർ കൊണ്ട് അവ നിശ്ശേഷം മറഞ്ഞു. കൃത്യം നാലുമണിയായപ്പോൾ ആ കണ്ണുകൾ സ്വയം അടഞ്ഞു. ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ ബ്രഹ്മപദം പ്രാപിച്ച സുമുഹൂർത്തമായിരുന്നു അത്. കൊല്ലവർഷം 1099 മേടം 23–ാം തീയതി (ക്രി.വ. 1924 മേയ് 5) തിങ്കളാഴ്ചയും ശുക്ലപക്ഷദ്വിതീയയും കന്നിരാശിയും ചേർന്ന ശുഭമുഹൂർത്തത്തിൽ വൈകുന്നേരം നാലുമണിക്ക് സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങൾ ശാശ്വതമായി പരിത്യജിച്ച് ഭഗവാൻ ചട്ടമ്പിസ്വാമിതിരുവടികൾ അങ്ങനെ ബ്രഹ്മസ്വരൂപനായിമാറി. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമേ സമാധിയാണെന്നുള്ള വിവരം പണിക്കരും തയ്യിൽ കൃഷ്ണപിള്ളയും ഗ്രഹിച്ചുള്ളു.

ആ മഹാസമാധിക്ക് ദൃക്സാക്ഷികളാകാനുള്ള അസുലഭ സൗഭാഗ്യം രണ്ടുപേർക്കു മാത്രമേ ലഭിച്ചിട്ടുള്ളു. ആ പുണ്യശാലികൾ പത്മനാഭപ്പണിക്കരും തയ്യിൽ കൃഷ്ണപിള്ളയുമാണ്. അനവധിക്കാലം സ്വാമിതിരുവടികളെ ശുശ്രൂഷിച്ച പുണ്യശാലിയായ ശ്രീ. പണിക്കർക്ക് സമാധികാലത്തും സ്വാമിയുടെ പാദപരിചരണം ചെയ്യാനുള്ള മഹാഭാഗ്യമുണ്ടായി.

നാലുമണി കഴിയട്ടെ എന്നു സ്വാമിതിരുവടികൾ കുമ്പളത്തിനോടു പറഞ്ഞതിന്റെ പൊരുൾ അപ്പോഴാണ് എല്ലാവർക്കും മനസ്സിലായത്.

സ്വാമിതിരുവടികളുടെ സമാധി ശാസ്ത്രദൃഷ്ട്യാ പരിപൂർണ്ണമായ ബ്രഹ്മസ്വരൂപപ്രാപ്തിയായിരുന്നു. അതിനെക്കുറിച്ച് "ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ" എന്ന ഗ്രന്ഥത്തിൽ പ്രസ്താവിക്കുന്നത് നോക്കുക:-

"ഒരു ജീവന് സ്ഥൂലം, സൂക്ഷ്മം, കാരണം ഇങ്ങനെ മൂന്നു ശരീരമുണ്ട്. സാധാരണ ജീവന്റെ സ്ഥൂലശരീരനാശത്തിനാണ് മരണമെന്നു പറയുക. സൂക്ഷ്മശരീരവും കാരണശരീരവും അപ്പോഴും നശിക്കാതെ ആ ജീവനോടു ചേർന്നു നിലനിൽക്കും. അങ്ങനെയുള്ള ജീവൻ പൂർവ്വകർമ്മാനുരൂപം വീണ്ടും സ്ഥൂലശരീരമെടുത്ത് ജനിക്കുകയും അതിന്റെ നാശത്തിൽ മരിക്കുകയും

ചെയ്തുകൊണ്ട് സംസാരദുഃഖം അനുഭവിക്കുന്നു. ആത്മ ജ്ഞാനം കൊണ്ടുമാത്രമേ സംസാരദുഃഖം നശിക്കുകയുള്ളു എന്ന് വേദപുരാണേതിഹാസങ്ങൾ ഒരുപോലെ ഉദ്ഘോഷിക്കു ന്നു. ഒരു ബ്രഹ്മജ്ഞാനിക്ക് ആത്മസാക്ഷാത്കാരം കൊണ്ട് കാരണശരീരവും, മനോനാശവും വാസനാക്ഷയവുംകൊണ്ട് സൂക്ഷ്മശരീരവും നശിക്കും. പിന്നീട് പ്രാരബ്ധകർമ്മജന്യമായ സ്ഥൂലശരീരം മാത്രം അവശേഷിക്കുന്നു. അത് പ്രാരബ്ധ കർമ്മനാശത്തോടുകൂടി നിശ്ശേഷം നശിക്കുന്നതാണ്. ശരീരോ പാധിയിൽക്കൂടി പ്രകാശിച്ച ജീവൻ അപ്പോൾ നിത്യശുദ്ധ ബുദ്ധമുക്തവും, സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മഭാവം പൂകും. ആ അവസ്ഥയ്ക്കാണ് മഹാസമാധി എന്നു പറയുക. വിദേഹ മുക്തിയെന്നും ബ്രഹ്മഭാവമെന്നും പലപേരുകളിലറിയപ്പെടുന്ന പരമ പുരുഷാർത്ഥമായ മുക്തിതന്നെയാണ് ആ മഹാസമാധി. അനേകജന്മസഹസ്രങ്ങളിൽ ചെയ്ത സുകൃതങ്ങൾ കൊണ്ടു പോലും നേടുവാൻ പ്രയാസമേറിയ ഒന്നാണ് മുക്തിയെന്ന് വേദ ശാസ്ത്രങ്ങൾ വിളംബരം ചെയ്യുന്നുണ്ട്. നിദ്രാശക്തിയിൽ മയങ്ങി ദുഃസ്വപ്നം കണ്ടു ഭയപ്പെടുന്ന മനുഷ്യൻ അതിൽനിന്ന് ഉണർന്ന് ആനന്ദം അനുഭവിക്കുന്നതുപോലെയാണ് അവിദ്യാ ശക്തിയിൽ മയങ്ങി ജാഗ്രൽ സ്വപ്ന സുഷപ്തി രൂപമായ പ്രപഞ്ച ത്തിൽപ്പെട്ട് ദുഃഖമനുഭവിച്ചുകൊണ്ടിരിക്കുന്ന ജീവൻ ബ്രഹ്മ ജ്ഞാനം കൊണ്ട് തൻെറ യഥാർത്ഥഭാവം മനസ്സിലാക്കി ആ പ്രാ പഞ്ചിക ദുഃഖത്തെ ഉപേക്ഷിച്ച് നിത്യവും പൂർണ്ണവുമായ മുക്തി ഭാവത്തിലെത്തി പരമാനന്ദരൂപനായി പരിലസിക്കുന്നത്. ബ്രഹ്മ സൂത്രത്തിലും അതിൻെറ ശാങ്കരഭാഷ്യത്തിലും ഈ മുക്തിയുടെ സ്വരൂപം ശാസ്ത്രീയമായി വിശദീകരിച്ചിട്ടുണ്ട്. സുദുർലഭമായ ആ മുക്തിഭാവത്തിലാണ് മഹാമഹിമശാലിയായ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമിതിരുവടികൾ എത്തിച്ചേർന്നത്."

ജ്യോതിശാസ്ത്രദൃഷ്ട്യാ, അത്യന്തം ശുഭകരമായ ഒരു സു മുഹൂർത്തത്തിലായിരുന്നു ശ്രീചട്ടമ്പിസ്വാമികൾ മഹാസമാധി പ്രാപിച്ചത്. അതിനെക്കുറിച്ച് തീർത്ഥപാദപരമഹംസസ്വാമികൾ 1099 മേടമാസം 29-ാം തീയതി എഴുതിയ ഡയറിക്കുറിപ്പിൽ ഇങ്ങ നെ പറയുന്നു.

"പഞ്ചാംഗം നോക്കി സമാധിസമയത്തെ ഗ്രഹനില ഉണ്ടാ ക്കി, കന്നിലഗ്നം. ലഗ്നത്തിൽ ഗുളികൻ, രണ്ടിൽ ശനി, മൂന്നിൽ

വ്യാഴം, അഞ്ചിൽ കുജൻ, ആറിൽ കേതു, എട്ടിൽ രവി, ഒൻപതിൽനിന്ന് എട്ടിൽ വക്രമായി ബുധൻ, ഒൻപതിൽ ചന്ദ്രൻ, പത്തിൽ ശുക്രൻ, പന്ത്രണ്ടിൽ രാഹു, ഇങ്ങനെയാണ് ഗ്രഹസ്ഥിതികൾ. നാലു ഗ്രഹങ്ങൾ ഉച്ചമുണ്ട്. രാശി ഊർദ്ധ്വമുഖിയാണ്. എല്ലാം കൊണ്ടും നന്നുതന്നെ. മഹാസമാധിക്ക് വളരെ യോഗ്യതയുള്ള സമയത്താണ് ഗുരുപാദർ സമാധിയടഞ്ഞത്. ഉത്തരായനം ശുക്ലപക്ഷം, ദ്വിതീയ, കാർത്തിക, സോമവാരം, വൈശാഖമാസം, ഉർദ്ധ്വമുഖരാശി ഇവയോടുകൂടി അഞ്ചിൽ ചൊവ്വയും അഷ്ടമത്തിൽ ആദിത്യനും രണ്ടിൽ ശനിയും ഒൻപതിൽ ചന്ദ്രനും ഉച്ചം പ്രാപിച്ചു നിൽക്കുന്നു. പത്തിൽ ശുക്രനുണ്ട്. ലഗ്നത്തിൽ മൃത്യുസൂചകനായ ഗുളികൻ. മൂന്നിൽ വ്യാഴം നിന്ന്, ഒൻപതിൽ ഉച്ചബലത്തോടു നിൽക്കുന്ന ചന്ദ്രന് കേസരിയോഗം ചെയ്യുന്നു. അഞ്ചിൽ ഉച്ചസ്ഥനായി കുജൻ നിൽക്കുന്നതുകൊണ്ട് ആത്മപ്രഭാവപരിസ്ഫൂർത്തിയും, ഒൻപതിൽ കേസരിയോഗ ബലാന്വിതനായി ഉച്ചസ്ഥനായി ചന്ദ്രൻ നിൽക്കുന്നതുകൊണ്ട് തപോബലപൂർണ്ണതയും, രണ്ടിൽ ആത്മസ്ഥാനാധിപതിയായ ശനി ഉച്ചസ്ഥനായിരിക്കുന്നതുകൊണ്ട് ആത്മവിദ്യാപൂർണ്ണതയും, കർമ്മത്തിൽ ശുക്രൻ നിൽക്കുന്നതുകൊണ്ട് കർമ്മസിദ്ധി മുതലായവയും അഷ്ടമത്തിൽ ആദിത്യൻ ഉച്ചസ്ഥനായി നിപുണ യോഗപ്രദനായ ബുധനോടുകൂടി നിൽക്കുന്നതുകൊണ്ട് ആയുസ്സു മുതലായതിൻെറ പരിസമാപ്തിയും മററും വിചിന്തനീയമാണ്."

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞ വിവരം വർക്കല ശിവഗിരിമഠത്തിൽ വിശ്രമിച്ചിരുന്ന ശ്രീനാരായണഗുരുവിനെ യഥാവസരം അറിയിച്ചു. ഉടനെ തന്നെ നാരായണഗുരുവിൻെറ കല്പനയനുസരിച്ച് ശിവഗിരിമഠത്തിൽ അന്ന് നിരാഹാരവ്രതം അനുഷ്ഠിക്കുകയും വിശേഷാൽ പൂജയും പ്രാർത്ഥനയും നടത്തുകയും ചെയ്തു.

പിറേറന്നു പ്രഭാതത്തിൽത്തന്നെ സമാധിയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി. തലേന്നു രാത്രിതന്നെ കുമ്പളം അതിനുള്ള ഒരുക്കങ്ങളിൽ വ്യാപൃതനായി. തച്ചുശാസ്ത്രജ്ഞനായ വയലേവീട്ടിൽ പപ്പു ആശാരിയെയും, മഠത്തിൽ എൻ. ശങ്കുപ്പിള്ളയെയും കാവിൽ വിളിച്ചുവരുത്തി സമാധി സ്ഥാപനത്തിനുവേണ്ടിയുള്ള സ്ഥാനനിർണ്ണയം ചെയ്യിച്ചു. കാവിലെ ചിത്രകൂടസ്ഥാനത്ത് സ്വാമികൾ വടികൊണ്ടു കുത്തിക്കാണിച്ച അതേസ്ഥാനമാണ്

അവരും നിർണ്ണയിച്ചത്. മററൊരിടവും സമാധിയിരുത്താൻ കൊള്ളുകയില്ലാ എന്നുകൂടി അവർ ഉറപ്പിച്ചു പറഞ്ഞപ്പോൾ കുമ്പളത്തിനു സമാധാനമായി. തിരുവടികൾ നിർദ്ദേശിച്ച സ്ഥാനത്തുതന്നെ സമാധിപണിയാൻ സാധിക്കുമല്ലോ എന്നോർത്ത് അദ്ദേഹം ചരിതാർത്ഥനായി.

അപ്പോൾ വേറൊരു പ്രശ്നം. ചിത്രകൂടം പൊളിക്കാൻ ആരും തയ്യാറാകുന്നില്ല. ചിത്രകൂടം പൊളിച്ചാൽ സർപ്പശാപമുണ്ടാകുമെന്നാണ് വിശ്വാസം. സന്തതി പരമ്പരകൾക്കുവരെ ശാപം ഉണ്ടാകും എന്നു വിശ്വസിക്കുന്ന ആ പ്രവൃത്തി ചെയ്യാൻ ആരും മുന്നോട്ടു വന്നില്ല. ഈ സമയത്ത് സ്വാമിഭക്തനായ ഒരാൾ അതാ മുന്നോട്ടു വരുന്നു. അദ്ദേഹം വിളവംകോട്ടുകാരനാണ്. "സ്വാമിയുടെ കാര്യമല്ലേ. എല്ലാം അവിടുന്നു നോക്കിക്കൊള്ളും"എന്നു പറഞ്ഞുകൊണ്ട് ഉറച്ചവിശ്വാസത്താൽ അയാൾ ചിത്രകൂടം വെട്ടിപ്പൊളിച്ചു. അവിടെ നിന്ന ആഞ്ഞിലിമരം മുറിച്ചു മാററി. ഇത്രയുമായപ്പോൾ അവിടെ കൂടിനിന്നവരും സഹകരിച്ചു. പെട്ടെന്ന് ആവശ്യത്തിനു കല്ലുകിട്ടാൻ ബുദ്ധിമുട്ടുവന്നു. അപ്പോൾ സമീപഗൃഹങ്ങളിൽനിന്നും കുറേശ്ശെ ശേഖരിച്ചു. അതു തികയുകയില്ലാ എന്നു കണ്ടപ്പോൾ സമീപത്തുള്ള വീടുകളിലെ കിണറുകളുടെ വായ്ക്കല്ലുകൾ പൊളിച്ചെടുത്തു. അങ്ങനെ ഈ കല്ലുകൾകൊണ്ട് ചതുരാകൃതിയിൽ സമാധിക്കല്ലറ പണിതു. രാവിലെ പത്തു മണിയായപ്പോൾ കല്ലറയുടെ പണി മിക്കവാറും പൂർത്തിയായി.

പത്തരമണിക്ക് കുറിശ്ശേരിൽ നാരായണപിള്ളയെ വരുത്തി സ്വാമികൾ സമാധിസ്ഥനായിരിക്കുന്ന ഒരു ഫോട്ടോ എടുപ്പിച്ചു (ഈ ഫോട്ടോ ചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിൽ പ്രകാശനം ചെയ്തിട്ടുണ്ട്). പിന്നീട് വായനശാലയിൽനിന്നും കാവുവരെ സ്വാമിതിരുവടികളുടെ ഭൗതികശരീരം കൊണ്ടുവരാനുള്ള ഒരുക്കങ്ങൾ തുടങ്ങി. ഏതാണ്ട് അര കിലോമീററർ ദൂരം വരുന്ന ആ വഴിയിൽ വെൺമണൽ വിരിച്ചു ഭംഗിയാക്കി. അതിനുമുകളിൽ പിച്ചിപ്പൂവും മുല്ലപ്പൂവും വാരിവിതറി. അതിനടുത്തുള്ള കണ്ണൻകുളങ്ങര ദേവീക്ഷേത്രത്തിലെ നാഗസ്വരക്കാരന് ആളയച്ചു. സ്വാമിതിരുവടികളുടെ ഭൗതികശരീരം കാവിലേക്ക് എഴുന്നള്ളിക്കുമ്പോൾ അകമ്പടിസേവിച്ച് നാഗസ്വരം വായിക്കാനാണ് അയാൾക്ക് ആളയച്ചത്. എന്നാൽ ശവത്തിനൂതാൻ തന്നെ

കിട്ടുകയില്ല എന്ന് അയാൾ മറുപടി പറഞ്ഞയച്ചു. ഈ വിവരം അറിഞ്ഞ കുമ്പളം "എന്നാൽ ആ ഊത്തുകൊണ്ട് അയാൾ മേലിൽ എങ്ങും ഊതുകയില്ലാ" എന്ന് ക്ഷുഭിതനായി ഗർജ്ജിച്ചു. വിവരം അറിഞ്ഞപ്പോൾ വിരണ്ട നാഗസ്വരക്കാരൻ തകിലുകാരെയും മററു മേളക്കാരെയുംകൂട്ടി അവിടെ എത്തി. ചന്ദ്രത്തിൽ ഗോവിന്ദപ്പണിക്കർ എന്നായിരുന്നു അയാളുടെ നാമധേയം. ഭക്തിബഹുമാനങ്ങളോടുകൂടി അയാൾ വായനശാലമുതൽ കാവുവരെയും നാഗസ്വരം വായിച്ചുകൊണ്ട് സ്വാമികളുടെ ഭൗതികശരീരത്തിനു പിറകിലായി നടന്നു. പ്രത്യേകം അണിയിച്ചൊരുക്കിയ ചപ്രത്തിൽ സ്വാമിതിരുവടികളുടെ ഭൗതികശരീരം എടുത്തിരുത്തി. മംഗളവാദ്യങ്ങൾ മുഴങ്ങി. കുരവാരവം പൊങ്ങി. അഷ്ടമംഗല്യസംയുക്തമായ ഘോഷയാത്ര ആരംഭിക്കുകയായി. ശംഖനാദത്തിൻെറ സംഗീതാരവം സർവ്വത്ര പൊങ്ങി. മംഗളമായ മന്ത്രാലാപത്താൽ ദിക്കുകൾ മുഖരിതമായി. റോഡിൻെറ ഇരുഭാഗത്തും ജാതിമതഭേദമെന്യെ നിരന്നുനിന്നിരുന്ന ഭക്തജനങ്ങൾ നിറഞ്ഞ കണ്ണുകളോടെ പുഷ്പവൃഷ്ടി നടത്തി. സ്തുതിഗാനങ്ങൾ കൊണ്ട് അന്തരീക്ഷം ഭക്തിസാന്ദ്രമായി. അങ്ങനെ ഭക്തിനിർഭരമായ അന്തരീക്ഷത്തിൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ പന്മനക്കാവിൽ വിധിപ്രകാരം സമാധിയിരുത്തി. ശക്തികുളങ്ങര സ്വരൂപാനന്ദസ്വാമികളുടെ ശിഷ്യനായ ശ്രീശങ്കരാനന്ദസ്വാമികളുടെ കാർമ്മികത്വത്തിലാണ് ആർഷാചാരപൂർവ്വകമായ സമാധികർമ്മങ്ങൾ നടന്നത്. നീണ്ടകരയിൽ വസിച്ചിരുന്ന ദേവ്യുപാസകനായ ഒരു സന്ന്യാസിയായിരുന്നു ശ്രീശങ്കരാനന്ദസ്വാമികൾ.

ആദ്യം ഒരു സമാധിത്തറ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. ഏഴുവർഷത്തിനുശേഷം അതായത് കൊ.വ. 1106 (ക്രിസ്തുവർഷം 1931) മീനമാസം മൂന്നാംതീയതി രാത്രി രണ്ടുമണിയ്ക്കുള്ള ശുഭമുഹൂർത്തത്തിൽ സമാധിത്തറയ്ക്കു മുകളിൽ ഒരു ശിവലിംഗപ്രതിഷ്ഠ നടത്തി. കുമ്പളത്തിൻെറ നേതൃത്വത്തിലാണ് ആ പ്രതിഷ്ഠാകർമ്മങ്ങൾ നടന്നത്. അന്ന് നായർ സർവ്വീസ് സൊസൈററിയുടെ നേതൃത്വത്തിൽ ചവറയിൽ വച്ച് മൂന്നാമത്തെ നായർ മഹാസമ്മേളനം നടക്കുകയായിരുന്നു. ആ മഹാസമ്മേളനത്തിനെത്തിയ ജനാവലി മുഴുവനും ഈ പ്രതിഷ്ഠാകർമ്മത്തിലും പങ്കുകൊണ്ടു. പന്മന ആശ്രമം അക്ഷരാർത്ഥത്തിൽത്തന്നെ ഒരു മഹാജനസമുദ്രമായി മാറിയ ദിവസമായിരുന്നു അന്ന്. ശങ്കര

ധ്യാനം കൊണ്ട് ലൗകികമോഹങ്ങളെ കടന്ന മഹാനായ ഭക്താനന്ദസ്വാമികളാണ് ശിവലിംഗപ്രതിഷ്ഠ നടത്തിയത്. തൃപ്പൂണിത്തറയ്ക്കടുത്ത് കുരിശുംമൂട്ടിലുള്ള ഭക്താനന്ദാശ്രമസ്ഥാപകനായ ഒരു സന്ന്യാസിവര്യനായിരുന്നു ഇദ്ദേഹം. പ്രതിഷ്ഠയോടനുബന്ധിച്ച് ഒരു ചെറിയ ക്ഷേത്രവും പണികഴിപ്പിച്ചു. അതാണ് ഇന്നു കാണുന്ന സമാധി ക്ഷേത്രം അഥവാ 'ശ്രീബാലഭട്ടാരകേശ്വരക്ഷേത്രം.'

കുറേക്കാലത്തേയ്ക്ക്, വിധിപ്രകാരമുള്ള പൂജാകർമ്മങ്ങളൊന്നും ഉണ്ടായിരുന്നില്ല. സന്ധ്യയ്ക്ക് ഒരു വിളക്കു കത്തിക്കും. സമാധിപീഠത്തിനുമുകളിൽ ഒരു വെളുത്ത പുഷ്പം വയ്ക്കും. തേവലക്കരയുള്ള രാമകൃഷ്ണപിള്ള എന്ന ബാലനാണ് അക്കാര്യങ്ങൾ നടത്തിയിരുന്നത്.

ശാസ്ത്രീയമായ പൂജാവിധികൾ പന്മന ക്ഷേത്രത്തിൽ ആചരിക്കപ്പെടണമെന്ന് കുമ്പളത്തിനുതോന്നി. തിരുവനന്തപുരത്തുള്ള കേശവൻ ഇളയതിനെ കൂട്ടിക്കൊണ്ടുവന്നു. അദ്ദേഹം കുളത്തൂർ ആശ്രമത്തിലെ ഒരു അന്തേവാസിയും മന്ത്രതന്ത്രാദിവിഷയങ്ങളിൽ സാമാന്യം വ്യുത്പത്തിയുള്ള ആളുമായിരുന്നു. നിത്യപൂജാദികളും മററ് ആചാരാനുഷ്ഠാനങ്ങളും ഭംഗിയായി നിർവ്വഹിച്ചിരുന്ന അദ്ദേഹത്തിന് വീടും പറമ്പും ദാനമായികൊടുത്ത് അവിടെ സ്ഥിരമായി പാർപ്പിച്ചു. വിവാഹം കഴിഞ്ഞ് കുറേ വർഷങ്ങൾ കഴിഞ്ഞിട്ടും മക്കളില്ലാതെ ദുഃഖിച്ചിരുന്ന പൂജാരിയ്ക്ക് ചട്ടമ്പിസ്വാമിതിരുവടികളുടെ അനുഗ്രഹം കൊണ്ട് സന്താനസൗഭാഗ്യം ഉണ്ടായി. നാല്പത്തിയഞ്ചു സംവത്സരം ആ തിരുമേനി അവിടെ പൂജ നടത്തിയിരുന്നു. അദ്ദേഹത്തിൻെറ പുത്രനും അധ്യാപകനുമായ ശ്രീ. നാരായണൻ ഇളയതാണ് ഇപ്പോൾ സമാധിക്ഷേത്രത്തിലെ പൂജാകർമ്മങ്ങൾ നടത്തുന്നത്.

രാഷ്ട്രപിതാവായ മഹാത്മജി ഈ സമാധി ക്ഷേത്രത്തിൽ രണ്ടു ദിവസം താമസിച്ച് പ്രാർത്ഥന നടത്തിയിട്ടുണ്ട്.

1109-ാമാണ്ട് മകരമാസം 6, 7 തീയതികളിലായിരുന്നു അത്. (ക്രി.വ. 1934) ഇന്ന് പന്മന ആശ്രമത്തിൽ കാണുന്ന 'മഹാത്മജീ മന്ദിരം' അന്നു ഗാന്ധിജിയ്ക്ക് താമസിക്കുവാൻ കുമ്പളം പണികഴിപ്പിച്ചതാണ്. ആ മന്ദിരത്തിൻെറ വടക്കും പടിഞ്ഞാറുമുള്ള വരാന്തകൾ ഓലമേഞ്ഞവയാണ്. ഗാന്ധിജിയുടെ നിർദ്ദേശമനുസരി

ച്ചാണ് അന്ന് ആ ഭാഗങ്ങൾ മാത്രം ഓലമേഞ്ഞത്. ഗാന്ധിജി പന്മന ആശ്രമം സന്ദർശിച്ചതിന്റെ സ്മാരകമായി ഇന്നും അവിടം ഓലമേഞ്ഞുതന്നെ പരിരക്ഷിച്ചുപോരുന്നു. ചട്ടമ്പിസ്വാമികളുടെ സമാധിദിനമായ മേടമാസത്തിലെ കാർത്തികനാളിൽ സമാധി വാർഷികം എല്ലാ വർഷവും ആചരിക്കുന്നുണ്ട്. മൂന്നു ദിവസത്തെ ഉത്സവമാണ് പണ്ട് കുമ്പളം നടത്തിയിരുന്നത്. (അശ്വതി, ഭരണി, കാർത്തിക). 1969 മേടമാസത്തിലെ രേവതിനക്ഷത്രത്തിൽ കുമ്പളം ദിവംഗതനായി. അതിനുശേഷം രേവതി മുതൽ കാർത്തികവരെയുള്ള നാലു ദിവസങ്ങളിലായിട്ടാണ് ഇപ്പോൾ പന്മന ആശ്രമത്തിൽ സമാധിവാർഷികം കൊണ്ടാടുന്നത്.

കൊല്ലവർഷം 1114 വൃശ്ചികം 23-ാം തീയതി ആശ്രമത്തിന്റെ ഭരണകാര്യങ്ങൾക്കുവേണ്ടി ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള പ്രസിഡൻറായി ഒരു ട്രസ്ററ് രജിസ്ററർ ചെയ്തു. ആ ട്രസ്ററ് ഇന്നും നിലവിലുണ്ട്. ആ ട്രസ്ററുതന്നെയാണ് ആശ്രമത്തിന്റെ ഭരണകാര്യങ്ങൾ ഇപ്പോഴും നടത്തുന്നത്. യശഃശരീരനായ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ കനിഷ്ഠപുത്രനായ ശ്രീ. എസ്. വിജയകൃഷ്ണപിള്ളയാണ് ആശ്രമത്തിന്റെ ഇപ്പോഴത്തെ പ്രസിഡൻറ്.

എഴുമററൂർ ആശ്രമം, വാഴൂർ തീർത്ഥപാദാശ്രമം, കിടങ്ങന്നൂർ ആശ്രമം, ആതുരാശ്രമം, പുത്തൻ കുരിശാശ്രമം, വാഴമുട്ടത്താശ്രമം, താഴത്തോടത്താശ്രമം, അഭേദാശ്രമം എന്നിവ സ്വാമി തിരുവടികളുടെ സ്മരണ നിലനിർത്തുന്ന സ്ഥാപനങ്ങളാണ്. പന്മന ആശ്രമത്തിനുസമീപം "ശ്രീബാലഭട്ടാരവിലാസം സംസ്കൃതഹൈസ്കൂൾ" എന്നൊരു വിദ്യാപീഠം സ്ഥാപിച്ചിട്ടുള്ളതും സ്വാമിതിരുവടികളുടെ സ്മാരകമായിട്ടുതന്നെ. ഇപ്പോൾ ഈ ഹൈസ്കൂൾ സർക്കാരിനു വിട്ടുകൊടുത്തിരിക്കുകയാണ്. എങ്കിലും ചട്ടമ്പിസ്വാമികളുടെ സർവ്വോത്കൃഷ്ടമായ സ്മാരകം സമാധിസ്ഥാനമായ പന്മന ആശ്രമം തന്നെയാണ്. പടർന്നുപന്തലിച്ച് ചാഞ്ഞുലഞ്ഞ് തലകൾ പരസ്പരം തൊട്ടുരുമ്മിനിൽക്കുന്ന തേന്മാവുകൾ, തലയിൽ പൂവണിഞ്ഞുനില്ക്കുന്ന തരുവരങ്ങൾ, വിദ്യാധിരാജനെ വിജനം ചെയ്തു കൃതാർത്ഥത നേടുകയാണോ എന്നു തോന്നുമാറ് മന്ദമാരുതനേററ് മന്ദാന്ദോളനം ചെയ്യുന്ന കേരവൃക്ഷങ്ങൾ - ഇവയെല്ലാം ആശ്രമത്തിന്റെ സ്വാഭാവിക സൗന്ദര്യത്തെ ശതഗുണീഭവിപ്പിക്കുന്നു. അതിനുള്ളിലേക്കു

കടന്നാൽ കിട്ടുന്ന ശാന്തി അനുഭവൈകവേദ്യംതന്നെ. 1934ൽ രണ്ടു ദിവസത്തെ വിശ്രമത്തിനുശേഷം, ആശ്രമത്തിൽനിന്നും യാത്രയാകുമ്പോൾ മഹാത്മജി പറഞ്ഞത് “ഈ മനഃശാന്തിക്കു വേണ്ടി സമയം കിട്ടിയാൽ ഇനിയും വരും എന്നാണ്.”

വളരെയധികം വികസനസാദ്ധ്യതകളുള്ള ഒരു സ്ഥാനമാണ് പന്മന ആശ്രമം. ആ സമാധിസ്ഥാനത്ത് നിർമ്മാണാത്മകമായ പല കാര്യങ്ങളും നമുക്കു ചെയ്യാനുണ്ട്. നായർ സർവ്വീസ് സൊസൈററിയും ഭക്തജനങ്ങളും സംസ്കാരപ്രേമികളായ സജ്ജനങ്ങളും ആത്മാർത്ഥമായി സഹകരിച്ചു പ്രവർത്തിക്കാമെങ്കിൽ, വിദ്യാധിരാജസമാധിസ്ഥാനമായ പന്മന ആശ്രമത്തെ ദക്ഷിണഭാരതത്തിലെ ഏററവും വലിയ തീർത്ഥാടന കേന്ദ്രമാക്കി രൂപപ്പെടുത്താൻ കഴിയും.

വ്യക്തിത്വവൈശിഷ്ട്യമുള്ള സമദർശിയായ ഒരു ഋഷിവര്യനായിരുന്നു ശ്രീ ചട്ടമ്പിസ്വാമികൾ. അവിടുത്തെ ജീവിതകഥകൾ അറിയുകയും പഠിക്കുകയും ചെയ്യേണ്ടത് മതമത്സര കലുഷിതമായ ഇന്നത്തെ കാലഘട്ടത്തിന്റെ ഒരാവശ്യമാണ്. സദ്ഗുരുവും ശുകവർത്മാവും പരിപൂർണ്ണ കലാനിധിയുമായ അവിടുത്തെ ജീവിതകഥകൾ പഠിക്കുകയും ദിവ്യസന്ദേശങ്ങൾ ഉൾക്കൊള്ളുകയും ചെയ്ത് നമുക്ക് ആ മഹാമുനീശ്വരനോടുള്ള ആധമർണ്ണ്യം നിറവേററാൻ ശ്രമിക്കാം. കരുണാമയനായ അവിടുത്തെ അനുഗ്രഹം നമുക്കുണ്ടാകട്ടെ.

# സ്വാമികളുടെ ലീലാവിലാസങ്ങളും അദ്ഭുതസിദ്ധികളും

## മണ്ണാറശ്ശാലയിലെ സംഭവം

ഒരിക്കൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഉത്തരദേശസഞ്ചാരം കഴിഞ്ഞ് ഒററയ്ക്ക് മദ്ധ്യാഹ്ന സമയത്ത് മണ്ണാറശ്ശാലയിൽ എത്തി. വെയിലിന്റെ ആധിക്യത്താൽ വീണ്ടും യാത്രതുടരാൻ കഴിയാതെ സ്വാമിതിരുവടികൾ വൃക്ഷത്തണലിൽ ഇരുന്ന് വിശ്രമിച്ചു. ചോലമരങ്ങളാലും ഇടതൂർന്ന ശീതള വൃക്ഷത്താലും

ശീതമായ ആ അന്തരീക്ഷത്തിൽ അദ്ദേഹം സുഖമായിട്ടിരുന്നു. പക്ഷിഗണത്തിൻെറ കളഗാനങ്ങളും ശീതക്കാററും – ആ പരിസരവുമെല്ലാം സ്വാമിതിരുവടികൾക്ക് വളരെയധികം ഇഷ്ടപ്പെട്ടു. ആ സമയത്ത് ഒരു വിപ്രകുമാരൻ സംഭ്രമത്തോടുകൂടി അവിടെ എത്തി സ്വാമിതിരുവടികളോട് ഇപ്രകാരം ഉണർത്തിച്ചു: "വലിയ തമ്പുരാൻ പറഞ്ഞുവിട്ടതാണ് എന്നെ. മററു ജാതിയിൽപ്പെട്ടവർ ഇവിടെ ഇരിക്കാൻ പാടില്ല. ഇവിടെ പ്രവേശിക്കാനേ പാടില്ല. ആരെങ്കിലും വരുന്നതിനുമുമ്പു സ്ഥലം വിടണം. മനയ്ക്കലെ തമ്പുരാൻ എത്തിയാൽ കിട്ടുന്ന ശിക്ഷ ചെറുതൊന്നുമല്ല." വിപ്രൻെറ വിവരമില്ലാത്ത വാക്കുകേട്ടപ്പോൾ സ്വയം വിപ്രനായ മുനീശ്വരൻ ചിരിച്ചുകൊണ്ടു ചോദിച്ചു: "ക്ഷേത്രമുററത്തിരിക്കുവാൻ ജാതി വേണമോ? ഈശ്വരസന്നിധാനത്തിലിതൊന്നുമില്ലെന്ന് അന്തണന്മാർ എന്നഭിമാനിക്കുന്ന നിങ്ങൾക്ക് അറിഞ്ഞുകൂടയോ? അന്തണൻ വേദമറിഞ്ഞവനല്ലേ? ബ്രഹ്മവിജ്ഞാനമുണർന്ന ബ്രാഹ്മണൻ ഇങ്ങനെ തരംതാണതെങ്ങനെ? നാഗപ്രതിഷ്ഠ ഉറച്ച ഈ സ്ഥാനത്തിരിക്കുന്ന ബ്രാഹ്മണന് എങ്ങനെ ഈ വിഭാഗീയചിന്തനം വന്നു?" ഇതൊക്കെക്കേട്ട് ഒന്നും മനസ്സിലാകാതെ ആ കുമാരൻ തിരിച്ച് മനയിലേക്കോടി വിവരം അറിയിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ ഇല്ലത്തെ കാരണവർ കോപിഷ്ഠനായി പുറത്തേക്കുവന്നു നോക്കി. ഒരു കൂസലുമില്ലാതെ ഇളം കാററുമേററുകൊണ്ട് മുനീശൻ ഇരിക്കുന്നതുകണ്ടു. ധിക്കാരിയായ ഈ പാദജൻ തൻെറ കല്പന ധിക്കരിക്കുന്നതു കണ്ടിട്ട് രോഷാകുലനായി ആക്രോശിച്ചു. "ഇവനെ ഞാൻ നല്ല ഒരു പാഠം പഠിപ്പിക്കുന്നുണ്ട്." നമ്പൂതിരി നിലവറയ്ക്കകത്തുചെന്ന് സർപ്പമന്ത്രങ്ങൾ ജപിക്കാൻ തുടങ്ങി. മന്ത്രബലത്താൽ ഉന്നതജാതികളായ സർപ്പങ്ങളെല്ലാം പുറത്തുവന്നു. ചീറിപ്പുളഞ്ഞ ഫണങ്ങളും ഉയർത്തിക്കൊണ്ട് ആ വീരഫണീന്ദ്രർ സ്വാമികളുടെ നേർക്കടുത്തു. മനസ്സിൽ ചിരിച്ചുകൊണ്ട് സ്വാമിതൃപ്പാദങ്ങൾ തൻെറ തപസ്സുണർത്തി കണ്ണുമടച്ചിരുന്നു. ഉടനെ തന്നെ സർപ്പസമൂഹത്തെ എതിരിടാൻ കീരികൾ വരിവരിയായി വന്നു തുടങ്ങി. ആഞ്ഞടുക്കുന്ന കീരികളെക്കണ്ട് ഭയപ്പെട്ട നാഗങ്ങൾ കണ്ണിൽക്കണ്ട പൊളിഞ്ഞ മാളങ്ങളിൽ അഭയം തേടി. മാളങ്ങളിൽ എത്തിയിട്ടും അവ സംഭീതരായി വിറച്ചുകൊണ്ടിരുന്നു. ഒന്നും സംഭവിക്കാത്തമട്ടിൽ സ്വാമിതിരുവടികൾ അവിടെത്തന്നെ ഇരുന്നു. പേടിച്ച് പിൻതിരിഞ്ഞ സർപ്പങ്ങളുടെ

അവസ്ഥകണ്ട് തമ്പുരാനും വിറയ്ക്കാൻ തുടങ്ങി. അദ്ഭുതസംഭ്രമഭക്ത്യാദരങ്ങളാൽ മനയ്ക്കലെ തമ്പുരാൻ മഹർഷിപാദങ്ങളിൽ വീണു. പെട്ടെന്നെഴുന്നേററ് അഞ്ജലീബദ്ധനായി തൻെറ തെററുകൾ പൊറുക്കാൻ യോഗീന്ദ്രനോട് അപേക്ഷിച്ചു. സ്വാമിതിരുവടികൾ ചിരിച്ചുകൊണ്ട് സ്ഥലംവിടുകയും ചെയ്തു. യോഗതേജസ്സിനെ ജയിക്കാൻ ഏതെങ്കിലും മന്ത്രശക്തിക്കു കഴിയുമോ?

## മൂഷിക ശല്യനിവാരണം

മാവേലിക്കര മജിസ്ട്രേറ്റായിരുന്ന ശ്രീ. ആണ്ടിപ്പിള്ള അവർകൾ ചട്ടമ്പിസ്വാമിയിൽ അടിയുറച്ച ഭക്തിവിശ്വാസങ്ങളുള്ള ആളായിരുന്നു. ഈ കഥ നടക്കുന്ന സമയത്ത് അദ്ദേഹം തട്ടാരമ്പലത്തിനടുത്തുള്ള ഒരു വീട്ടിലായിരുന്നു താമസം. ഒരു ദിവസം സ്വാമിതിരുവടികൾ ഏതാനും ഭക്തരോടൊത്ത് ആണ്ടിപ്പിള്ള മജിസ്ട്രേറ്റിൻെറ വീട്ടിൽ ചെന്നു. ഊണെല്ലാം കഴിഞ്ഞ് തിരുവടികൾ ചാരുകസേരയിൽ കിടക്കുകയായിരുന്നു. സ്വാമിജി അവിടെ എത്തിയ വിവരമറിഞ്ഞു ധാരാളം ആളുകൾ സ്വാമിതിരുവടികളെ കാണാൻ അവിടെ എത്തി. വേദാന്തസംബന്ധമായ പലകാര്യങ്ങളെക്കുറിച്ചും ചർച്ച ചെയ്തുകൊണ്ടിരുന്ന ആ സദസ്സിലേക്ക് ഗൃഹനായകൻ, ഒരു കോടിമുണ്ടുമെടുത്തുകൊണ്ട് വിഷാദമൂകനായി വന്നു. തൻെറ കയ്യിലിരുന്ന കോടിവസ്ത്രം വിദ്യാധിരാജന് കാട്ടിക്കൊടുത്തുകൊണ്ട് ഇപ്രകാരം പറഞ്ഞു: "ജന്തുകാരുണ്യവിചാരമുള്ള അങ്ങ് ഇതൊന്നുനോക്കണം. ജന്തുക്കളെ ഉപദ്രവിക്കരുത്, അവയെ സ്നേഹിക്കണം എന്നല്ലേ അങ്ങ് എപ്പോഴും പറയുന്നത്. ഞാൻ ഈ എലികളെ ഇന്നുവരെ ഒന്നും ചെയ്തിട്ടില്ല. പിന്നെന്തിനാണ് ഇവയ്ക്ക് എന്നോടു വിരോധം. ഞാൻ ഇന്നലെ വാങ്ങിച്ച ഈ കോടിവസ്ത്രം ഒരു പ്രാവശ്യം പോലും ഉപയോഗിച്ചിട്ടില്ല. എന്തുവിലകൊടുത്തതാണെന്നറിയാമോ? എലിയെ കൊല്ലുന്നതു പോയിട്ടു ഞാൻ ഇന്നുവരെ അവയെ തല്ലിയിട്ടുപോലുമില്ല. ഇന്നു തൊട്ട് ഞാൻ എലികളെ മുഴുവനും കൊല്ലും. അങ്ങനെ ഈ നേര്യതിൻെറ മൂല്യം ഞാനീടാക്കും." തൻെറ ഭക്തൻെറ വാക്കുകൾ ആ രാജയോഗി സാകൂതം കേട്ടിരുന്നു. എന്നിട്ടു പറഞ്ഞു: "ഈ പാവം പ്രാണികളെ കൊന്നൊടുക്കിയാൽ ഈ കോടിവസ്ത്രം തിരിച്ചുകിട്ടുമോ? അവയെക്കൊന്നാൽ ഇതിൻെറ മൂല്യമാകുമോ? മാത്രവുമല്ല, ഈ മിണ്ടാപ്രാണികളെ

കൊന്നതിൻെറ പാപത്തിൻെറ മൂല്യം നിങ്ങൾ തിരിച്ചുകൊടുക്കേണ്ടതായുംവരും. അക്രമത്തിനു മരുന്ന് അക്രമമല്ല. നാം അവയെ സ്നേഹിക്കണം. അവയെ സ്നേഹിച്ചാൽ അവ നമ്മെയും സ്നേഹിക്കും. ഇപ്പോൾ ഞാനത് ബോധ്യപ്പെടുത്തിത്തരാം." ഭട്ടാരകേശൻ ഒരു ഉണ്ണിയപ്പം കൊണ്ടുവരാൻ പറഞ്ഞു. അത് പത്തുകഷണങ്ങളാക്കി ഒരിലയിൽ മുന്നിലായിവച്ചു. കാരുണ്യമൂർത്തിയായ സ്വാമിതിരുവടികൾ മുഖം ഉയർത്തി ഒരു ശബ്ദം പുറപ്പെടുവിച്ചു. എന്നിട്ട് "മക്കളേ! പോരുവിൻ, അപ്പം തരാം" എന്നു പറഞ്ഞു. സ്വാമികൾ പറഞ്ഞുതീരുന്നതിനുമുമ്പ് അവിടെ ഉണ്ടായിരുന്ന പത്തെലികളും വന്ന് ഉണ്ണിയപ്പം തിന്നാൻ തുടങ്ങി. തിരിച്ചുപോകാനുള്ള അനുവാദവും കാത്ത് അവ ഭട്ടാരേശൻെറ മുഖത്തേക്കു നോക്കി. സ്വാമിതിരുവടികൾ ആ എലികളുടെ വശത്തേക്കുനോക്കി, ആരാണ് പുതുവസ്ത്രം കടിച്ചു കീറിയതെന്ന് ചോദിച്ചു. ഇതുകേട്ടപ്പോൾ കൂട്ടത്തിലുള്ള ഒരു മൂഷികബാലൻ വിറച്ചുകൊണ്ട് മുന്നിലേക്കു വന്നു. കുററബോധത്തോടുകൂടി സ്വാമിയുടെ മുൻപിൽ കുമ്പിട്ടു നിൽക്കുന്ന ആ മൂഷികക്കുഞ്ഞിനെ ആ കാരുണ്യവാൻ കയ്യിലെടുത്തു തലോടി. സത്യം പറഞ്ഞതിലുള്ള സന്തോഷംകൊണ്ട് സ്വാമികൾ ആ കുഞ്ഞെലിയെ നോക്കി. അവൻ വിറച്ചു തുടങ്ങി. മേലിൽ ഇങ്ങനെ ചെയ്യരുത് എന്നു പറഞ്ഞ് ആ വിദ്യാധിരാജൻ ഈർക്കിലിൻെറ തുമ്പുകൊണ്ട് അവൻെറ ദേഹത്തുതൊട്ടു. അദ്ദേഹം ശിക്ഷ നൽകിയപ്പോൾത്തന്നെ ആ മൂഷികബാലൻെറ വിറയൽ നിന്നു. ഭഗവാൻെറ ആ ശിക്ഷ അവന് രക്ഷയായിത്തോന്നി. എല്ലാവരോടും തിരിച്ചു പോകാൻ സ്വാമികൾ കല്പിച്ചു. മൂഷികവൃന്ദം ഒച്ചവയ്ക്കാതെ മച്ചകമേറി ഒളിക്കുകയും ചെയ്തു. പിന്നീട് ആ വീട്ടിൽ എലികളുടെ ശല്യം ഉണ്ടായിട്ടേ ഇല്ല.

## വ്യാഘ്രലപ്രേഷണം

ഒരിക്കൽ സ്വാമിതിരുവടികൾ ഒററയ്ക്ക് കോടനാട്ടു വനങ്ങളിൽക്കൂടി പ്രഭാതസവാരിക്കുപോയി. നേരം കുറച്ചുപുലർന്നപ്പോൾ ദൂരെനിന്നും രണ്ടാളുകൾ സ്വാമിതിരുവടികളെ കാണാനായി അവിടെ എത്തി. സ്വാമികളെ ഉടനെ തന്നെ കാണണമെന്ന് സ്വാമിയുടെ ആശ്രിതനായ പണിക്കരോടു പറഞ്ഞു. "സ്വാമി ഇപ്പോൾ വരും. കയറി ഇരിക്കു" എന്ന് പണിക്കർ പറഞ്ഞിട്ടും

അവർ കൂട്ടാക്കിയില്ല. അവരുടെ ധൃതിയും താത്പര്യവും കണ്ട് പണിക്കരുംകൂടി അവരോടൊപ്പം സ്വാമികളുടെ സമീപത്തേക്കു പോയി. വനപ്രദേശത്തുകൂടി നടന്ന് ഒടുവിൽ അവർ സ്വാമി ഇരിക്കുന്ന സ്ഥലത്ത് എത്തിച്ചേർന്നു. അവിടുത്തെ വിചിത്രമായ കാഴ്ചകണ്ട് അവർ മൂന്നുപേരും ഞെട്ടി വിറച്ചു. പേടിച്ചരണ്ട അവർ അറിയാതെതന്നെ അവിടെ കണ്ട വൃക്ഷങ്ങളിൽ ചാടിക്കയറി. ശ്വാസമടക്കിപ്പിടിച്ചുകൊണ്ട് അവർ വൃക്ഷശിഖരങ്ങളിൽ ഇരുന്ന് പ്രാർത്ഥന തുടങ്ങി. ഭീമമായ ദംഷ്ട്രയും വെളിക്കു കാണിച്ചുകൊണ്ട് വായും പിളർന്ന് ഭീമാകാരനായി വാലുമുയർത്തി ചാടാൻ നിൽക്കുന്ന ഒരു മഹാവ്യാഘ്രത്തിൻെറ നേർക്ക് സ്വാമി നടന്നടുക്കുന്ന കാഴ്ചയാണ് അവർ കണ്ടത്. ഞെട്ടിപ്പിക്കുന്ന ആ കാഴ്ചയുടെ ആഘാതത്താൽ അവരറിയാതെതന്നെ മരത്തിൽ കയറിപ്പോയി. സ്വാമി അടുത്തുചെന്നതും ആ ഹിംസ്രജന്തു അനുസരണയുള്ള ഒരു പട്ടിയെപ്പോലെ വാലാട്ടിക്കൊണ്ട് ആ തൃപ്പാദങ്ങളിൽ കുനിഞ്ഞു നക്കി. ഉടനെ തന്നെ സ്വാമികൾ മഹാവ്യാഘ്രവീരനെ തൃക്കരംകൊണ്ട് തലോടി, തലയിൽ തൊട്ട് ചിരിച്ചുകൊണ്ട് എന്തൊക്കെയോ പറയാൻ തുടങ്ങി. ഭട്ടാരേശൻ പറഞ്ഞതു മുഴുവനും കേട്ട് സമ്മതിച്ചുകൊണ്ട് ആ വ്യാഘ്രം കാട്ടിനുള്ളിലേക്കു മറഞ്ഞു. കടുവ പോയിക്കഴിഞ്ഞപ്പോൾ അവർ പേടിച്ചരണ്ട് വാടിക്കുഴഞ്ഞ മുഖത്തോടുകൂടി മരത്തിൻെറ മുകളിൽനിന്ന് താഴെയിറങ്ങി സ്വാമികളുടെ പാദങ്ങളിൽ നമസ്കരിച്ചു. ഇവരുടെ പ്രവൃത്തി കണ്ട് യോഗീശ്വരൻ ഫലിതരൂപേണ ചിരിച്ചുകൊണ്ടുപറഞ്ഞു: "പേടിച്ച് രക്ഷയ്ക്കുവേണ്ടി മരത്തിൽ കയറുന്നതിൽ ഒരു കാര്യവുമില്ല. കടുവയ്ക്കു തോന്നിയാൽ മരത്തിലായാലും അതിന് ചാടിപ്പിടിക്കാൻ കഴിയും. മാത്രവുമല്ല, ദുഷ്ടമൃഗങ്ങളെ ഒന്നും പേടിക്കണ്ട, അവയെ സ്നേഹിക്കാൻ കഴിഞ്ഞാൽ അവ നമ്മളെയും സ്നേഹിക്കും. മനുഷ്യരെക്കാൾ മാന്യരാണ് ഈ കാട്ടുമൃഗങ്ങൾ. എന്നും ഈ കുന്നിലണഞ്ഞ് മേയാൻ വരുന്ന ഒരു കിടാവിനെ പിടിച്ചുതിന്നാനാണ് ഇവൻ ഇവിടെ വന്നത്. കിടാവിനെ ഒന്നും ചെയ്യരുതെന്നു പറഞ്ഞപ്പോൾ അവൻ തിരിച്ചുപോയി. വധോദ്യമത്തോടെ വന്ന ആ കടുവ ശാന്തനായി കാര്യം മനസ്സിലാക്കി പോയി. തെററും ശരിയും തിരിച്ചറിയാനുള്ള കഴിവ് മൃഗങ്ങൾക്കുപോലുമുണ്ട്. ഹിംസയുടെ പാപം മനസ്സിലാക്കി, ഹിംസ കൈവിട്ട് പിൻതിരിഞ്ഞുപോയ ആ കടുവ

പഠിപ്പിക്കുന്ന പാഠം മനുഷ്യരായ നമ്മൾ മനസ്സിലാക്കേണ്ട താണ്." പതഞ്ജലിയുടെ യോഗസൂത്രത്തിൽപ്പറയുന്ന അഹിം സാതത്ത്വത്തെക്കുറിച്ച് ഇങ്ങനെ സംസാരിച്ചുകൊണ്ട് ആ കാരു ണ്യവാൻ മററു മൂന്നുപേരോടും ഒപ്പം കോടനാട്ടുള്ള മണ്ഡപ ത്തിലേക്ക് തിരിച്ചുപോയി.

## ഗന്ധർവ്വനെ ഉച്ചാടനം ചെയ്ത സംഭവം

വിദ്യാധിരാജതിരുവടികൾ തൻെറ ശിഷ്യന്മാരുടെ വീട്ടിൽ ചെന്ന് താമസിച്ച് അവരെ അനുഗ്രഹിക്കുക പതിവായിരുന്നു. അങ്ങനെ ഒരിക്കൽ ഒരു പൗർണ്ണമി നാളിൽ തൻെറ ഭക്തനായ ഒരാളിൻെറ വീട്ടിൽ എത്തി. കുലംകൊണ്ടും ധനംകൊണ്ടും പ്രതാപം കൊണ്ടും അദ്ദേഹം ഉന്നതനായിരുന്നു. സ്വാമിതിരുവടി കളോട് അകൈതവമായ ഭക്തിബഹുമാനങ്ങൾ ഉള്ള ആളുമായി രുന്നു. എന്നാൽ അദ്ദേഹം തൻെറ മകൾ കാരണം മഹാദുഃഖിത നായിരുന്നു. കാരണം, അവരുടെ മകൾക്ക് ഒരു ഗന്ധർവ്വൻെറ ഉപദ്രവം ഉണ്ടായിരുന്നു. ഇക്കാരണത്താൽ ആ കുട്ടിയ്ക്ക് വിവാഹ വും നടന്നില്ല. വെളുത്തവാവിൻനാൾ രാത്രിയിൽ ആ ഗന്ധർവ്വ പിശാച് പതിവായിട്ടെത്തും. അദ്ദേഹത്തിൻെറ മകൾ കുളിച്ചൊരു ങ്ങി പടിപ്പുരയ്ക്കുള്ളിൽച്ചെന്ന് കിടക്കമേൽ ഗന്ധർവ്വനെ കാത്തു കിടക്കും. നേരം വെളുക്കുന്നതുവരെ അവർ ആർത്തുല്ലസിക്കും. അവിടെ നടക്കുന്നത് എന്താണെന്ന് മാതാപിതാക്കൾക്ക് അറി യാൻ പാടില്ലായിരുന്നു. അർദ്ധരാത്രിയാകുമ്പോൾ ആ മുറിക്കക ത്തുമുഴുവൻ വിചിത്രമായ വെളിച്ചം പരക്കും. അന്ത്യയാമം കഴിയു മ്പോൾ മകൾ പുറത്തിറങ്ങും. പിന്നീട് ഒരു മഹാരോഗിയെപ്പോലെ പകൽ മുഴുവൻ കിടന്നുറങ്ങും. എല്ലാ വെളുത്തവാവിലും ഇതാ വർത്തിക്കപ്പെട്ടു. ആരെങ്കിലും അറിയാതെ ഗന്ധർവ്വപ്രവേശ മുള്ള സ്ഥലത്തു കിടന്നിട്ടുണ്ടെങ്കിൽ പിന്നെ എഴുന്നേല്ക്കുക യില്ല. അതയാളുടെ അവസാനത്തെ കിടപ്പുതന്നെയായിരിക്കും. ഇങ്ങനെയുള്ള ദുരവസ്ഥകൊണ്ട് ദുഃഖിക്കുന്ന ആ ഭക്തൻെറ വീട്ടി ലേക്കാണ് പൗർണ്ണമിനാളിൽ ഭട്ടാരേശൻ എഴുന്നള്ളിയത്.

സ്വാമികൾ വന്ന ഉടനെ തന്നെ ആ പടിപ്പുരയുടെ തിണ്ണ യിൽ ചെന്നിരുന്നു. ഗൃഹനാഥൻ വന്ന് സ്വാമിതിരുവടികളെ നമ സ്കരിച്ചു. വീട്ടുകാർ ഓരോരുത്തരായിവന്ന് ഭട്ടാരകപാദാംബുജം

വന്ദിച്ചു. സ്വാമികളുടെ സാമീപ്യം കൊണ്ട് അവരെല്ലാം പുളകമണിഞ്ഞു. വിജ്ഞാനപ്രദങ്ങളായ പല നീതിസാരങ്ങളും ഭക്തജനങ്ങളോടു പറഞ്ഞു തുടങ്ങി. ആ പരമാനന്ദ സുധാർണ്ണവത്തിൽ അവരെല്ലാം ആറാടി. നേരം സന്ധ്യയായി. സുധാംശുബിംബം ഉയർന്നു. വെൺചന്ദ്രിക പാലാഴി കണക്ക് എല്ലായിടവും പരന്നു. ജപവും എല്ലാം കഴിഞ്ഞ് പുഞ്ചിരിച്ചിരിക്കുന്ന സ്വാമിതൃപ്പാദങ്ങളെ, ഭക്ഷണത്തിനു കാലമായി എന്നറിയിക്കാൻ ഗൃഹനാഥ വന്നു. പാലുംപഴവും ഒരുക്കിയിട്ടുണ്ടെന്ന് ആ വീട്ടമ്മ സാദരം സ്വാമികളെ ഉണർത്തിച്ചു. തപോധനനായ ചട്ടമ്പിസ്വാമികൾ തനിക്ക് അന്ന് നിശാശനം വേണ്ടെന്നും ഉപവാസമാണെന്നും അരുളിച്ചെയ്തു. ഇതുകേട്ട് വീട്ടമ്മയും മററുള്ളവരും സ്വാമിതൃപ്പാദങ്ങൾക്കു കിടക്കുവാൻ മെത്തയൊരുക്കുവാൻ പോയി. അകത്തു കിടക്കുവാൻ സ്വാമിതൃപ്പാദങ്ങളോടു ഗൃഹനാഥൻ പറഞ്ഞു. "ഞാനിന്ന് മുറിയിൽ മെത്തമേൽ കിടക്കുന്നില്ല. ഈ തിണ്ണയിൽ കിടക്കുന്നതാണ് എനിക്കു സുഖം. നല്ല നിലാവുള്ള രാത്രിയാണല്ലോ. അതുകൊണ്ടു നിങ്ങളെല്ലാവരും മുറിയിൽക്കയറി ഉറങ്ങിക്കൊള്ളു" എന്നു പറഞ്ഞുകൊണ്ട് മുനീശ്വരൻ കിടക്കാൻ തുടങ്ങി. മഹർഷിയുടെ വാക്കുകേട്ട് സംഭ്രാന്തനായി ഭീതികലർന്ന സ്വരത്തിൽ ആ മന്ദിരനാഥൻ പറഞ്ഞു: "ഇന്നത്തെ ദിവസം ഈ പടിപ്പുരത്തിണ്ണയിൽ ആരും കയറാറുപോലുമില്ല. പിന്നെയാണോ രാത്രിയിൽ കിടക്കുന്നത്. ഇതിൻെറ കാരണം പറയാൻ പോലും എനിക്കു പേടിയാവുന്നു. വെളുത്തവാവിൻ ദിവസം അന്തിനേരമെത്തിയാൽ ഒരു ഗന്ധർവ്വപിശാച് പതിവായി ഇവിടെ എത്തും. ഇവിടെ ആരെങ്കിലും കിടന്നാൽ അവരെ കൊല്ലും. അതുകൊണ്ടു സ്വാമിതിരുവടികൾ ഇവിടെ കിടന്നുറങ്ങാൻ ഞങ്ങളാരും സമ്മതിക്കുകയില്ല." എന്നിട്ട് പൗർണ്ണമിനാളിൽ മകൾക്കുണ്ടാകുന്ന അനുഭവങ്ങളും ആ ഭക്തൻ സ്വാമിതിരുവടികളോടു പറഞ്ഞു കേൾപ്പിച്ചു. സംഭ്രമത്തോടും വെമ്പലോടും ഗൃഹനാഥൻ പറഞ്ഞ വാക്കുകൾ കേട്ടിട്ടു സ്വാമികൾ ഇപ്രകാരം പറഞ്ഞു: "ഈ പറയുന്നതൊക്കെ സത്യമാണെങ്കിൽ ഇവിടെത്തന്നെ കിടന്നുകൊള്ളാം. ഇന്നുവരെ കാണാൻ പററാത്ത വിശിഷ്ടഗന്ധർവ്വനെ ഒന്നു പരിചയപ്പെടാമല്ലോ.നിങ്ങളാരും ഭയപ്പെടേണ്ട. എനിക്ക് ഒരു കുഴപ്പവും വരില്ല" എന്നുപറഞ്ഞ് നിശ്ചയിച്ചുറച്ചതുപോലെ യോഗിയായ ഭട്ടാരകേശൻ അവിടെത്തന്നെ കിടന്നു. കിടന്ന

112-2002 6

മാത്രയിൽത്തന്നെ സ്വാമിതിരുവടികൾ നിദ്രയെ പ്രാപിച്ചു. എന്നാൽ വീട്ടിലുള്ളവർക്കാർക്കും ഉറങ്ങാൻ കഴിഞ്ഞില്ല. അവരുടെ ഹൃദയം നീറിപ്പുകഞ്ഞുകൊണ്ടിരുന്നു. കണ്ണിൻെറ ഇമവെട്ടാതെ അവരെല്ലാം സ്വാമിതിരുവടികളെത്തന്നെ നോക്കിയിരുന്നു. സ്വാമികൾ ഗാഢനിദ്രയിലാണ്ടു. പാതിരാവായി. മുററം മുഴുവനും നിലാവ് പരന്നു. ഭട്ടാരേശൻ പായിൽ എഴുന്നേററിരുന്നു. സ്വാമി തിരുവടികൾ ആരോടോ സംസാരിക്കുന്നു. ഗൃഹനാഥൻ ഞെട്ടിവിറച്ചു. സ്വാമി പറയുന്നതൊന്നും വ്യക്തമല്ല. അവിടെ എന്തോ സംഭവിക്കുന്നു എന്ന് അയാൾക്ക് ബോധ്യംവന്നു. അടുത്തുവന്ന നൂപുരദ്ധ്വാനം അകന്നകന്നു കേട്ടു തുടങ്ങി. ആരോ വന്നിട്ട് തിരിച്ചുപോയി എന്നവർക്കു മനസ്സിലായി. ഒന്നും സംഭവിക്കാത്ത മട്ടിൽ ചട്ടമ്പിസ്വാമികൾ വീണ്ടും പായയിൽ കിടന്നു.

നേരം പുലർന്നു. ഗൃഹാധിപൻ സംഭ്രമത്തോടും അദ്ഭുതത്തോടുംകൂടി സ്വാമിതൃപ്പാദങ്ങളിൽ വീണു. തൻെറ കണ്ണുനീർകൊണ്ട് ആ യോഗീന്ദ്രൻെറ കാലുകൾ ക്ഷാളനം ചെയ്തു. പരിസരബോധമില്ലാതെ സ്വാമിതിരുവടികളെ ഉററുനോക്കിക്കൊണ്ടുനിൽക്കുന്ന ആ ഗൃഹനാഥനെ സ്വാമിതിരുവടികൾ കെട്ടിപ്പിടിച്ച് തലോടിക്കൊണ്ട് ഇപ്രകാരം പറഞ്ഞു. "-ഒട്ടും പേടിക്കണ്ട. ഇന്നുതൊട്ട് ഇവൾക്ക് ഈ ഗന്ധർവ്വനുമായി ഒരു സംബന്ധവും ഇല്ല. എല്ലാ കാര്യങ്ങളും മംഗളമായിത്തീരും. ഇവൾക്ക് നല്ല കല്യാണവും താമസിക്കാതെ ഉണ്ടാകും". ആ ഗൃഹത്തിലുള്ളവരുടെയെല്ലാം മനസ്സുകുളിർത്ത് സ്വാമിയുടെ പാദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചു. പ്രഭാതകൃത്യങ്ങൾക്കുശേഷം ഭക്ഷണം കഴിച്ച് എല്ലാവരോടും യാത്ര ചോദിച്ചിട്ട് വിദ്യാധിരാജൻ വീണ്ടും തൻെറ യാത്ര തുടർന്നു.

അഞ്ചാറുമാസം കഴിഞ്ഞപ്പോൾ സ്വാമികൾ അനുഗ്രഹിച്ചതുപോലെ മകൾക്ക് നല്ല വിവാഹാലോചന വന്നു. ചട്ടമ്പിസ്വാമികളെ വിവരമറിയിക്കാൻ അവർ സ്വാമികളെ എല്ലായിടവും അന്വേഷിച്ചു. സർവ്വവ്യാപിയായി സഞ്ചരിക്കുന്ന മുനീശ്വരനെ എവിടെച്ചെന്ന് അന്വേഷിക്കാനാണ്. സ്വാമിതൃപ്പാദങ്ങളുടെ പാദംതൊട്ടു നമസ്കരിച്ചിട്ട് വിവാഹമണ്ഡപത്തിൽ കയറാനുള്ള ഭാഗ്യം അവൾക്കില്ലാതായിപ്പോയി. വിവാഹദിവസം വന്നെത്തി. സ്വാമിതിരുവടികളെക്കുറിച്ച് ഒരു വിവരവുമില്ല. മുഹൂർത്തസമയമായി.

കന്യകയെ മണ്ഡപത്തിലേക്ക് ആനയിച്ചു. അതാ നിൽക്കുന്നു വിദ്യാധിരാജ തിരുവടികൾ! "ഞാൻ വന്നു" എന്നുപറഞ്ഞ് സന്തുഷ്ടനായി ആ കന്യകയെ തൊട്ടുതലോടി അനുഗ്രഹിച്ചു. അവിടെ ഉണ്ടായിരുന്നവരെല്ലാം എഴുന്നേററ് ഭട്ടാരകേശനെ വന്ദിച്ചു. ഹർഷബാഷ്പം പൊഴിച്ചുകൊണ്ട് ആ നവവധു ആ സ്നേഹസ്വരൂപൻെറ പാദകമലങ്ങളിൽ നമസ്കരിച്ചു. എല്ലാവർക്കും ആശിസ്സ് പകർന്നു കൊടുത്തിട്ടു അദ്ദേഹം പോകുകയും ചെയ്തു.

## പട്ടിക്ക് സദ്യകൊടുത്തത്

ദുർമ്മതിയും നിഷ്ഠുരകർമ്മപരായണനും അഹങ്കാരിയും കൈക്കൂലി വാങ്ങിക്കൂട്ടുന്നതിൽ തത്പരനുമായ ഒരു പ്രധാന പോലീസ് ഉദ്യോഗസ്ഥൻ ചട്ടമ്പിസ്വാമികളെ തൻെറ വീട്ടിലേക്ക് ക്ഷണിച്ചു. ദുർഗുണസമ്പന്നനാണെങ്കിലും അയാൾ സ്വാമിഭക്തനായിരുന്നു. പണമുണ്ടെന്നുള്ള അഹങ്കാരവും ഗർവ്വും അയാൾക്കുണ്ട്. ഇക്കഥയൊക്കെ മനസ്സിലാക്കിക്കൊണ്ട് അയാളുടെ അഹന്ത ഒന്നു തീർക്കണമെന്ന് സ്വാമികൾ ഉള്ളിൽ വിചാരിച്ചു.

സ്വാമിതൃപ്പാദങ്ങളെ കണ്ടപ്പോൾത്തന്നെ ആ ഉദ്യോഗസ്ഥൻ ആദരവോടുകൂടി സ്വാമിതൃപ്പാദങ്ങളിൽ വന്ദിച്ചു. തിരുവടികളെ അകത്തു കയററി ആസനസ്ഥനാക്കി. പൂജാദികാര്യങ്ങൾ ഒക്കെ ചെയ്തു. തൻെറ വലുപ്പം ശരിക്കും കാണിക്കണമെന്ന അഹങ്കാരത്തോടുകൂടി ഊണിനുള്ള വട്ടങ്ങൾ ഒക്കെ ശരിയാക്കി. ആർഭാടപൂർവ്വമുള്ള ഒരുക്കങ്ങൾ ആയിരുന്നു അവയെല്ലാം. ഗൃഹനാഥൻ വന്ന് ഊണുകഴിക്കാനായി സ്വാമിതിരുവടികളെ വിളിച്ചു. ഇതുകേട്ട് സ്വാമിതിരുവടികൾ പറഞ്ഞു: "ഞാൻ ഏകനായിട്ടല്ല വന്നത്. ഏഴെട്ടുപേർ കൂടിയുണ്ട്. അവർ വെളിയിൽ നിൽക്കുകയാണ്. അവർക്കുകൂടി ഊണുകൊടുക്കണം. അവർ വിശന്ന് വെളിയിൽ നിൽക്കുമ്പോൾ ഞാൻ മാത്രം അകത്തിരുന്ന് ഉണ്ണുന്നത് ശരിയാണോ?" ഉടനെതന്നെ അഹങ്കാരിയായ ആ ഉദ്യോഗസ്ഥൻ പറഞ്ഞു: ആയിരം ആളുകളെ വിളിച്ചുകൊണ്ടുവന്നാലും ഒരു കുഴപ്പവും ഇല്ല; അവർക്കെല്ലാം ഉടനെത്തന്നെ ആഹാരം കൊടുക്കാൻ തരപ്പെടും. അതിനുള്ള ശേഷിയുണ്ട്" ഒട്ടും മടിക്കാതെ അവരെ വിളിക്കാനും പറഞ്ഞു. ഉള്ളിൽ ഊറിച്ചിരിച്ചുകൊണ്ട്, അയാളുടെ ഭള്ള് തകർക്കാൻവേണ്ടി സ്വാമിതിരുവടികൾ പറഞ്ഞു. "– ഞാൻ

ഒന്നു ഞൊടിച്ചാൽ അവരൊക്കെയും ഇങ്ങെത്തും. വിശപ്പടക്കണ മല്ലോ? എട്ട് ഇല താഴെ ഇട്ടാൽ അവർ എട്ടുപേരും അവിടെ ഇരുന്ന് ഊണുകഴിച്ച് പൊയ്ക്കൊള്ളുകയും ചെയ്യും." മുനീശ്വരൻ എന്നിട്ട് മന്ദഹാസത്തോടുകൂടി ഗൃഹനാഥൻെറ മുഖത്തേയ്ക്കു നോക്കി. "പോരുവിൻ" എന്നു വിളിച്ചുകൊണ്ട് ഭട്ടാരകമുനി കൈ കാട്ടി. പെട്ടെന്ന് എട്ടു പട്ടികൾ നിർഭയം ഊണുമുറിയിലേക്കു വന്നു. സ്വാമിതൃപ്പാദങ്ങളുടെ പാദങ്ങളിൽ നക്കിയും മുകർന്നും ശാന്തരായി നിന്നു. ഊണുമുറിയിലേക്ക് ശുനകർ കയറിയപ്പോൾ ആ ഗൃഹാധിപന് കോപമുണ്ടായി. ആഢ്യരും പ്രതാപശാലികളുമായ ഭക്തജനങ്ങളായിരിക്കും സ്വാമിയോടൊപ്പം വന്നതെന്നാണ് ആ ഉദ്യോഗസ്ഥൻ ധരിച്ചത്. തനിക്കു നാണക്കേടുണ്ടാക്കിയ ഈ സംഭവം കണ്ട് ദേഷ്യവും ലജ്ജയും, വെറുപ്പും തോന്നിയ ആ ഗൃഹനാഥൻ സ്വാമിയുടെ നേർക്കു നോക്കി. ഒന്നും സംഭവിക്കാത്തമട്ടിൽ ഭട്ടാരകേശൻ "ഉണ്ണുവിൻ" എന്ന് ഇലയിലേക്ക് ചൂണ്ടിക്കൊണ്ടു പറഞ്ഞു. മഹായോഗിയുടെ കല്പനകേട്ട് ആ സാരമേയങ്ങളെട്ടെണ്ണവും ഒരു ബഹളവും ഉണ്ടാക്കാതെ വരിവരിയായി ഇലകളുടെ മുമ്പിൽ വന്നിരുന്നു. തമ്മിൽ കടിപിടികൂടാതെ ഇലയിലുള്ള മുഴുവൻ ആഹാരവും കഴിച്ചൊതുക്കി. അതിനുശേഷം ഓരോ ഇലയും കടിച്ചു പിടിച്ച് വെളിയിൽക്കൊണ്ടുപോയി മരച്ചുവട്ടിൽ ഇട്ടിട്ടു തിരിച്ചുവന്ന് നിരയായി നിന്നു. കോപംകൊണ്ട് വിറച്ച് ഒന്നും മിണ്ടാനാവാതെ വിക്ഷുബ്ധനായി നിൽക്കുന്ന ആ പോലീസധികാരിയുടെ സമീപത്തു ചെന്ന് സ്വാമിതിരുവടികൾ ചിരിച്ചുകൊണ്ടിപ്രകാരം പറഞ്ഞു. "പട്ടിപ്പടയെ പുരയ്ക്കകത്തു കയററിയത് ഒട്ടും ശരിയായില്ല എന്നു തോന്നുന്നുണ്ടെന്നെനിക്കറിയാം. എന്നാൽ കുക്കുരവൃന്ദത്തിന് സദ്യ ഒരുക്കിക്കൊടുത്തത് മഹാപുണ്യമായി. ഈ പട്ടികൾ സത്യത്തിൽ ആരാണ് എന്നു ബോധ്യപ്പെടുമ്പോൾ എല്ലാം മനസ്സിലാകും." സാരജ്ഞനായ ഭഗവാൻെറ വാക്കുകൾ കേട്ടിട്ടും ഗൃഹാധിപൻ ശാന്തനായില്ല. ഇക്കണ്ട പട്ടികളൊക്കെയും തങ്ങളുടെ ദുഷ്കർമ്മപാപഫലങ്ങൾ അനുഭവിക്കാൻവേണ്ടി പട്ടികളായി ജനിച്ചവരാണെന്നും, കഴിഞ്ഞ ജന്മത്തിൽ അവർ സപ്രമഞ്ചത്തിലുറങ്ങിയവരാണെന്നും സാമുദായിക – സാമൂഹിക – സാംസ്കാരികരംഗങ്ങളിൽ തകർത്തു ജീവിച്ചവരാണെന്നും സ്വാമികൾ പറഞ്ഞു. ശരീരസംബന്ധിയായ ജന്മത്തിന് ഏതു ജീവനും കാരണം കർമ്മമാണ്.

കഴിഞ്ഞ ജന്മത്തിൽ ചെയ്ത പാപത്തിൻെറ ഫലമാണ് ഈ ജന്മം പട്ടിയായി പിറന്ന് ദുർഗ്ഗതി അനുഭവിക്കുന്നത്. കർമ്മമാണ് എല്ലാത്തിൻെറയും മർമ്മം. ആ കർമ്മം ധർമ്മസമേതമാണെങ്കിൽ ശുഭകരമായ അനുഭവങ്ങൾ ഉണ്ടാകും; ആ എട്ടുപട്ടികളും കഴിഞ്ഞ ജന്മത്ത് ആരായിരുന്നു എന്നും, അവർ ചെയ്തുകൂട്ടിയ പാപങ്ങൾ എന്തൊക്കെയായിരുന്നുവെന്നും ആ കാലജ്ഞൻ അഹങ്കാരിയായ പോലീസുദ്യോഗസ്ഥനു മനസ്സിലാക്കിക്കൊടുത്തു. ഒരു തെററും ചെയ്യാത്ത സാധുക്കളെ ദണ്ഡനം ചെയ്ത് ദുഃഖിപ്പിച്ച പോലീസ് അധികാരി, സന്ന്യാസിവേഷമണിഞ്ഞ് പുണ്യാശ്രമങ്ങളെ നശിപ്പിച്ച മർത്ത്യാധമൻ, പരാംഗനാലോലനായി ഭാര്യയെ പലവിധത്തിൽ ദുഃഖിപ്പിച്ച് കണ്ണീരു കുടിപ്പിച്ചവൻ, ദേവാലയങ്ങൾ കൊള്ളയടിച്ച് ദേവകോപം ഏററവൻ, ജീവിതമാർഗ്ഗം തേടിയലഞ്ഞവരെ കള്ളരേഖകൾ കാണിച്ച് കുടുക്കിയവൻ, പണമെന്ന ചിന്ത മാത്രമുള്ളവനും മന്ത്രം ഒന്നും ചൊല്ലാതെ, വിഗ്രഹപൂജ നടത്താതെ, തന്ത്രങ്ങളുമായി ജീവിച്ച പൂജാരി, കോഴവാങ്ങി മഹാജനങ്ങളെ വിശ്വാസവഞ്ചന ചെയ്തു കഴിഞ്ഞുകൂടിയ രാഷ്ട്രീയ പ്രവർത്തകൻ, പരദൂഷണം പറഞ്ഞ്, കഠോര കർമ്മങ്ങൾ ചെയ്ത് ശിഷ്ടരായ ജനങ്ങളെ നിന്ദിച്ചവൻ – അങ്ങനെ സ്വന്തം കർമ്മഫലംകൊണ്ട് പട്ടികളായിത്തീർന്ന അവരെല്ലാം ആരായിരുന്നു എന്ന് സ്വാമികൾ ആ പോലീസുദ്യോഗസ്ഥനെ പറഞ്ഞു മനസ്സിലാക്കി. ദുഷ്ടനായ ആ ഉദ്യോഗസ്ഥന് ഒരു താക്കീതും ദൃഷ്ടാന്തവുമായിത്തീർന്നു ആ ശുനകന്മാരുടെ കഥ. കർമ്മഫലത്തിൻെറ ദൃഷ്ടാന്തം തുറന്നു കാണിക്കുവാൻ വേണ്ടി മാത്രമാണ് ശ്രീവിദ്യാധിരാജൻ ഇതു ചെയ്തത്.

## പാമ്പിനെ മടക്കിയത്

ചട്ടമ്പിസ്വാമികളുടെ തന്നെ ഒരു ബന്ധുവും ഭക്തനുമായിരുന്ന ശ്രീ.കരുമ്പുവിളാകം ഗോവിന്ദപ്പിള്ള (റിട്ടയേർഡ് ഫിനാൻഷ്യൽ സെക്രട്ടറി) നേരിൽക്കണ്ട സംഭവമാണിത്. ശ്രീചട്ടമ്പി സ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിൽ (പേജ് 39) ഇത് വിവരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ വാക്കുകളിൽ: –

"ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ച് മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്ത് ഞങ്ങൾ നിൽക്കുകയായിരുന്നു.

ഒരു വലിയ ഇരപ്പുകേട്ടു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്ക് ചാടിക്കളഞ്ഞു. അതിനെ പിൻതുടർന്നു വന്ന ഒരു ക്രൂരസർപ്പം പത്തിയും വിടർത്തി ക്രുദ്ധിച്ചു നിൽക്കുന്നു. ആ ഭയങ്കരമായ കാഴ്ചയാൽ ഞാൻ സംഭ്രാന്തനായി.

അതുപോലെ ഒരിക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു "ച്ഛീ; അതിനെ തൊടരുത്; പോ." സ്വാമിയുടെ കാലടിയിൽ നിന്നും മൂന്നു ചുവടടിയിലധികം അകലെയല്ലാതെ ഫണം വിടർത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞ കേൾക്കാത്ത താമസം, പത്തിചുരുക്കി വന്നവഴി സാവധാനത്തിൽ ഇഴഞ്ഞുപോവുകയുണ്ടായി."

## ശ്വാന നമസ്കാരം

ചട്ടമ്പിസ്വാമിയുടെ ഭക്തനും സ്കൂൾ അദ്ധ്യാപകനുമായിരുന്ന ശ്രീ. തലവടി ഏ. കൃഷ്ണപിള്ള ശാസ്ത്രികൾ ഇന്ന് എൻെറ ബന്ധുകൂടിയാണ്. അദ്ദേഹത്തിൻെറ നാലാമത്തെ പുത്രനായ ശ്രീ. മഹാദേവൻപിള്ള എൻെറ ഒരനുജത്തിയെയാണ് – അതായത് ശ്രീ.കുമ്പളത്തു ശങ്കുപ്പിള്ളയുടെ അനന്തരവളുടെ മകളെയാണ് – വിവാഹം ചെയ്തിരിക്കുന്നത്. ശ്രീ. ശാസ്ത്രികളുടെ ജീവിച്ചിരിക്കുന്ന ഒരേ ഒരു മകൻ മഹാദേവപിള്ളയാണ്. അദ്ദേഹം അച്ഛൻ പറഞ്ഞ ധാരാളം അനുഭവങ്ങളും അദ്ഭുതങ്ങളും എന്നോട് പറഞ്ഞിട്ടുണ്ട്. ചേരയെയും പാമ്പിനെയും മററും കൈകളിൽ എടുത്തതും അവ സ്വാമികളുടെ കയ്യിൽ സ്നേഹത്തോടെ സുഖമായിട്ടിരിക്കുന്നതും ഒക്കെ ശ്രീ. ശാസ്ത്രികൾ ആണ്ടിപ്പിള്ള മജിസ്ട്രേറ്റിൻെറ വീട്ടിൽ വച്ച് കണ്ടിട്ടുള്ള സംഭവങ്ങളാണ്. ഇവ കൂടാതെ ശാസ്ത്രികളുടെ വീട്ടിൽ വച്ചുണ്ടായ സംഭവം, അദ്ദേഹം പറഞ്ഞതാണ് ഇവിടെ വിവരിക്കുന്നത്. ശാസ്ത്രികളുടെ താമസസ്ഥലത്തേക്ക് ചട്ടമ്പിസ്വാമികളെ എന്നും അദ്ദേഹം ക്ഷണിക്കുമായിരുന്നു. "വരാം" എന്നു അരുളപ്പാടുണ്ടായതല്ലാതെ വന്നു കണ്ടില്ല. ഒരു ദിവസം അദ്ദേഹം സ്കൂളിൽനിന്നും വന്ന് ഊണുകഴിച്ചുകൊണ്ടിരിക്കുന്ന സമയം. ഊണു കഴിഞ്ഞ് സ്വാമിതിരുവടികളെ കാണാൻ പോകണം എന്ന ആഗ്രഹത്തോടെ ധൃതിയിൽ ആഹാരം കഴിക്കുകയായിരുന്നു. ആ സമയത്ത് ശാസ്ത്രികളുടെ 'വീരൻ' എന്നു വിളിക്കുന്ന പട്ടി അതിഗംഭീരമായി

ഗർജ്ജിച്ചുകൊണ്ട് ആരുടെ നേർക്കോ പായുന്നതായിക്കണ്ടു. അപരിചിതരെ കണ്ടാൽ ചാടി കഴുത്തിനുപിടിച്ച് മുറുക്കിയിട്ട് ആക്രമിക്കുന്നതാണ് അവൻെറ സ്വഭാവം. കടുവാപട്ടി എന്ന അപ രനാമത്താൽ ആ വീരൻ പ്രസിദ്ധനായിരുന്നു. ആരാണ് എന്നറി യാൻ ധൃതിപ്പെട്ടു ശാസ്ത്രികൾ വെളിയിലേക്കു വന്നു. അവി ടെക്കണ്ട കാഴ്ച അവിശ്വസനീയംതന്നെ. സ്വാമിതിരുവടികൾ മന്ദം മന്ദം നടന്നു വരുന്നു. സ്വാമിതിരുവടികളെ നമസ്കരിച്ചും കൊണ്ട് പാദങ്ങളിൽ വീണ ആ ഗംഭീരശ്വാനൻ സ്വാമിതിരുവടിക ളെ തൊട്ടുരുമ്മി നക്കിനിൽക്കുന്ന കാഴ്ചയാണ് ശാസ്ത്രികൾ കണ്ടത്. സ്വാമിതൃപ്പാദങ്ങളാകട്ടെ ആ പട്ടിയെ ശരീരത്തോടു ചേർത്തുപിടിച്ച് തലോടുന്നു. ഈ കാഴ്ചകണ്ട് രോമാഞ്ചകഞ്ചു കിതനായി ശാസ്ത്രികളും അതുപോലെതന്നെ ദണ്ഡ നമസ് കാരം ചെയ്തു. ആ യോഗീശ്വരൻെറ വശീകരണ വിദ്യയ്ക്ക് വശ്യനാകാത്ത ഒരു ജീവിയും ഈ വിശ്വത്തിലുണ്ടായിരിക്കുകയി ല്ലെന്ന് ആ ശാസ്ത്രികൾക്ക് അന്ന് ബോദ്ധ്യമാവുകയും ചെയ്തു.

## ഉറുമ്പുശല്യ നിവാരണം

ശ്രീ.കുമ്പളത്തു ശങ്കുപ്പിള്ളയുടെ സന്തതസഹചാരിയും സുഹൃത്തും ആയിരുന്നു ശ്രീ.കടച്ചിക്കാട്ടു നാണുപിള്ള. ശരീര ത്തിനും മനസ്സിനും ഒരുപോലെ ശക്തിയും തൻേറടവും ഉള്ള ഒരാളായിരുന്നു അദ്ദേഹം. ശ്രീ.കുമ്പളത്തിൻെറ ഏതുകാര്യത്തി നും അദ്ദേഹം ഒപ്പമുണ്ടായിരിക്കും. ശ്രീചട്ടമ്പിസ്വാമികളെ കണ്ട തുമുതൽ സമാധിപര്യന്തമുള്ള എല്ലാ സംഭവങ്ങളിലും അദ്ദേഹം കുമ്പളത്തിനോടൊപ്പം തന്നെ ഉണ്ടായിരുന്നു. 'അസാദ്ധ്യം' എന്ന ഒരു വാക്ക് അദ്ദേഹത്തിനറിഞ്ഞുകൂടാ. കുമ്പളത്തുവീട്ടിനു കിഴ ക്കു കുറച്ചകലെയാണ് അദ്ദേഹത്തിൻെറ വീട്. പ്രാക്കുളത്തു നിന്നും പന്മനയിലേക്കുവന്ന യുവാവായ കുമ്പളത്തിന് എല്ലാ കാര്യത്തിലും താങ്ങും തണലും അദ്ദേഹമായിരുന്നു. ശ്രീ. കുമ്പ ളത്തു ശങ്കുപ്പിള്ളയുടെ മരണം വരെ ആ സുഹൃദ്ബന്ധം ആത്മ ബന്ധമായി തുടരുകയും ചെയ്തു. അദ്ദേഹം ചട്ടമ്പിസ്വാമികളെ പ്പററി ഒരു കീർത്തനം എഴുതിയിരുന്നു. ഞാൻ, ഓർമ്മയായ കാലം മുതൽ ആ കീർത്തനം സന്ധ്യയ്ക്ക് ചൊല്ലുമായിരുന്നു. ഇന്നും ആ 'നാമം' ജപിക്കാറുണ്ട്. അദ്ദേഹം പറഞ്ഞ ഒരനുഭവ മാണ് ഇവിടെ കുറിക്കുന്നത്.

ശ്രീചട്ടമ്പിസ്വാമികൾ കുമ്പളത്തു വീട്ടിൽ താമസിക്കുന്ന കാലത്ത് മനയിൽക്കാവിലായിരുന്നല്ലോ പകൽ മുഴുവനും വിശ്രമിച്ചിരുന്നത്. മനുഷ്യരെ വളരെ ശല്യപ്പെടുത്തുന്ന ഒരുതരം വലിയ കട്ടുറുമ്പ് മനയിൽക്കാവിൽ ധാരാളമുണ്ടായിരുന്നു. സ്വാമികളെ സന്ദർശിക്കുവാനും അനുഗ്രഹങ്ങൾ വാങ്ങുവാനുമായി നിരവധി ആളുകൾ അവിടെ വന്നുകൊണ്ടിരുന്നു. ഒരു ദിവസം ആളുകൾ നിൽക്കുന്ന സ്ഥലത്തേയ്ക്ക് ആ കട്ടുറുമ്പുകൾ കൂട്ടത്തോടെവന്ന് ആളുകളുടെ കാലിലും മററും കയറാൻ തുടങ്ങി. ഇതുകണ്ട് ആളുകൾ അവിടെനിന്നും ഒഴിഞ്ഞു മാറി. അവരുടെ പ്രയാസം മനസ്സിലാക്കിയ സ്വാമികൾ 'നിങ്ങളിങ്ങോട്ടുവരിൻ' എന്ന് ഉറുമ്പുകളെ നോക്കിപ്പറഞ്ഞു. സ്വാമികൾ വിളിക്കാത്ത താമസം, ആ ആജ്ഞ കേട്ട് അവ വരിവരിയായി സ്വാമികളിരിക്കുന്ന സ്ഥലത്തുചെന്ന് കൂട്ടമായിനിന്നു. കുറെ അരി വരുത്തി അവയ്ക്ക് സ്വാമികൾ തന്നെ വിതറിക്കൊടുത്തു. 'ഇതു തിന്നുകൊണ്ടുപൊയ്ക്കൊള്ളണം' എന്ന് വാത്സല്യത്തോടുകൂടി അവിടുന്നു പറഞ്ഞു. അരി തിന്നശേഷം ഉറുമ്പുകൾ എങ്ങോപോയി. പിന്നീട് ആ ഉറുമ്പുകളുടെ ശല്യം മനയിൽക്കാവിൽ ഉണ്ടായിട്ടേ ഇല്ല.

## ജീവകാരുണ്യം

'കഥകളി' എന്ന ഗ്രന്ഥത്തിൻെറ കർത്താവായ ശ്രീ. ജി. കൃഷ്ണപിള്ള ചട്ടമ്പിസ്വാമികളിൽ ഉറച്ച വിശ്വാസവും ഭക്തിയുമുള്ള ഒരു മാന്യദേഹമായിരുന്നു. ശ്രീ. ആണ്ടിപ്പിള്ള മേല്പത്തൂർ നാരായണഭട്ടതിരിയുടെ നാരായണീയം തർജ്ജമ ചെയ്യുന്ന കാലമായിരുന്നു അത്. പദാനുപദം പരിഭാഷപ്പെടുത്തുന്നതിലും, അർത്ഥപുഷ്ടിയും ആശയപുഷ്ടിയും ശബ്ദഭംഗിയുംകൊണ്ട് കവിതമോടിപിടിപ്പിക്കുന്നതിലും സ്വാമിതിരുവടികൾ ആണ്ടിപ്പിള്ളയെ വളരെയധികം സഹായിച്ചിട്ടുണ്ട്. ആണ്ടിപ്പിള്ളയുടെ ആതിഥ്യം സ്വീകരിച്ച് കണ്ടിയൂർ മഹാക്ഷേത്രത്തിനു വടക്കുവശം ഒററപ്പുരയ്ക്കൽ എന്ന ഭവനത്തിൽ വിശ്രമിച്ചു വരുകയായിരുന്നു സ്വാമികൾ. അന്നവിടെ ജാതിമതഭേദമെന്യേ ധാരാളം ആളുകൾ ഭട്ടാരപാദനെ കാണുന്നതിനും അവിടുത്തെ പ്രഭാഷണമാധുരി ആസ്വദിക്കുന്നതിനും തടിച്ചുകൂടുക പതിവായിരുന്നു. തലവടി എ. കൃഷ്ണപിള്ള ശാസ്ത്രി, കിട്ടായി മേനോൻ, തെക്കുവീട്ടിൽ

നീലകണ്ഠപിള്ള, വക്കീൽ ഗോപാലക്കുറുപ്പ്, വരിക്കോലിൽ കേശവനുണ്ണിത്താൻ, ചിത്രമെഴുത്ത് കെ.എം. വർഗ്ഗീസ്, പൊതുവാടത്തു നാരായണപിള്ള എന്നിവർ അക്കൂട്ടത്തിൽപ്പെടുന്നു. അങ്ങനെ ആണ്ടിപ്പിള്ള മജിസ്ട്രേററിൻെറ വീട്ടിൽ അവരോടൊപ്പം ശ്രീ. ജി. കൃഷ്ണപിള്ളയും ഉണ്ടായിരുന്നു. അവിടെവച്ച് ചട്ടമ്പിസ്വാമികൾ കാണിച്ച ചില അദ്ഭുതസിദ്ധികൾ കണ്ടിട്ടുള്ളയാളാണ് മഹാനായ ശ്രീ. ജി. കൃഷ്ണപിള്ള. അദ്ദേഹത്തിൻെറ അനുഭവങ്ങളാണ് ഇവിടെ വിവരിക്കുന്നത്.

ജീവികൾക്ക് ചട്ടമ്പിസ്വാമി തിരുവടികളോടുള്ള മെരുക്കം അടുപ്പവും കാണുമ്പോൾ, അവയെ ഇണക്കാൻ സ്വാമിതൃപ്പാദങ്ങൾ വല്ല മയക്കുമരുന്നും പ്രയോഗിച്ചുവോ എന്നു നമുക്കു തോന്നിപ്പോകും. അദ്ദേഹത്തിന് ജീവികളോടുള്ള കാരുണ്യം മററാരിലും കാണാത്തവിധം അത്ര ആശ്ചര്യകരമായിരുന്നു. ഒരു ഞായറാഴ്ച അകമ്പടി സമേതം സ്വാമിതിരുവടികൾ കണ്ടിയൂർ ക്ഷേത്രദർശനത്തിനു പോകുകയാണ്. സ്വാമിയും പിമ്പേ ആണ്ടിപ്പിള്ളയും അതിനുപുറകിലായി ശ്രീ. കൃഷ്ണപിള്ളയുൾപ്പെടെ മൂന്നുനാലുപേരുമുണ്ട്. ക്ഷേത്രക്കുളത്തിനടുത്തുകൂടി അവർ പടിഞ്ഞാറോട്ടു നടന്നു. അപ്പോൾ കുറെ കുസൃതിക്കുട്ടികൾ ഒരു ചേരയെ കല്ലെറിഞ്ഞ് ഓടിച്ച് സ്വാമിയുടെ മുമ്പിലേക്ക് എത്തിച്ചു. പ്രാണഭയത്താൽ ഇഴഞ്ഞുനീങ്ങുന്ന ചേരയെ കണ്ടിട്ട് ആണ്ടിപ്പിള്ള സംഭ്രമത്തോടുകൂടി പറഞ്ഞു “അയ്യോ അതാ ഒരു ചേര.” “ചേരയെ ഇത്ര ഭയമോ” എന്നു ചോദിച്ചിട്ട് സ്വാമിതിരുവടികൾ ചേരയുടെ അടുത്തു ചെന്ന് കൈനീട്ടി. “വരിൻ മക്കളെ, ഭയപ്പെടണ്ടാ. വാ” എന്നു പറഞ്ഞപ്പോൾ ആ ചേര തലപൊക്കി സ്വാമിയെ നോക്കിയശേഷം ഇഴഞ്ഞു വന്ന്, തൻെറ രക്ഷകനായ ആ സ്നേഹസ്വരൂപൻെറ കയ്യിൽ കയറി ചുററി അല്പസമയം ഇരുന്നു. സ്വാമികൾ ഉടനെ എഴുന്നേററ് ദയാപുരസ്സരം അതിനെ കയ്യാലയുടെ മുകളിൽക്കൂടി അപ്പുറത്തേയ്ക്കു വിടുകയും ചെയ്തു. ജീവികളെ ഒരിക്കലും ഉപദ്രവിക്കരുത്. അവ മിണ്ടാപ്രാണികളാണ്. അവയെ സ്നേഹിച്ചാൽ അവ നമ്മളെയും സ്നേഹിക്കുമെന്ന് സ്വാമിതൃപ്പാദങ്ങൾ കുട്ടികളോടുപറഞ്ഞു. അടുത്ത ദിവസം മുതൽ ആ കൊച്ചുകുട്ടികൾ ‘ചേര പിടിത്തക്കാരൻ സ്വാമിയെ’ കാണാനായി ഒററപ്പുരയ്ക്കൽ ഒത്തുകൂടുക പതിവായി. അവരോടു കുശലപ്രശ്നം ചെയ്യാനും കളിക്കാനും ചിരിക്കാനും

നേരമ്പോക്കുകൾ പറയാനും സ്വാമികൾക്കുള്ള താത്പര്യം ഒന്നു പ്രത്യേകമായിരുന്നു. അഹിംസയെക്കുറിച്ചും ജീവകാരുണ്യത്തെക്കുറിച്ചും ആ കുഞ്ഞുങ്ങൾക്ക് മനസ്സിലാകുന്ന ഭാഷയിൽ പറഞ്ഞുകൊടുക്കുകയും ചെയ്തു. ആ ബാലസമാജത്തിൽ പങ്കുകൊള്ളുവാൻ കഴിഞ്ഞ പലരും പിന്നീട് ജീവിതത്തിൽ വ്യക്തിമുദ്ര പതിപ്പിക്കാൻ കഴിഞ്ഞവരായി മാറുകയും ചെയ്തു.

ആണ്ടിപ്പിള്ളയുടെ വീട്ടിൽ വച്ചുണ്ടായ മറ്റൊരു സംഭവം കൂടിപ്പറയാം. 1096–ാമാണ്ട് ഇടവം. ഒരു വലിയ മഴദിവസമായിരുന്നു അത്. കൃഷ്ണപിള്ള ശാസ്ത്രിയും ജി. കൃഷ്ണപിള്ളയും സ്വാമിയുടെ സമീപം ഒരു പായിൽ ഇരിക്കുന്നു. സ്വാമിതിരുവടികൾ ചാരുകസേരയിൽ വിശ്രമിക്കുന്നു. ആണ്ടിപ്പിള്ള അവർകൾ അകത്ത് ഇരുന്ന് എന്തോ എഴുതുകയാണ്. ഈ സമയം വരാന്തയിൽ ഒരു ഭാഗത്ത് തൂണിന്റെ ചുവട്ടിലായി ധാരാളം ഉറുമ്പുകൾ കൂട്ടമായി ഒന്നിച്ചു പരസ്പരം ഉരുമ്മി ഒരു പററമായി നിൽക്കുന്നു. ജോലിക്കാരൻ ചൂലുമായിവന്ന് ആ ഉറുമ്പുകളെ തൂത്ത് മുററത്തിറക്കി. ആ അല്പപ്രാണികൾ നനഞ്ഞ മണ്ണിൽക്കിടന്ന് പിടയ്ക്കുവാൻ തുടങ്ങി. അദ്ദേഹം തൂപ്പുകാരനെ വഴക്കുപറഞ്ഞിട്ട് എളുപ്പം കുറച്ച് അരിപ്പൊടി കൊണ്ടുവരാൻ പറഞ്ഞു. ആർദ്രചിത്തനായ ആ സ്നേഹനിധി അരിപ്പൊടി താഴത്തെ തിണ്ണയിൽ വിതറിയിട്ട് "മക്കളേ, വേഗം കയറിവരിൻ'' എന്നുപറഞ്ഞ് ഒരു ശബ്ദം പുറപ്പെടുവിച്ചു. ഉറുമ്പുകൾ വരിവരിയായി തിണ്ണയിൽക്കയറി അരിപ്പൊടി ചിതറിയ സ്ഥലത്തെല്ലാം നിറഞ്ഞുനിന്നു. സ്വാമിതിരുവടികൾ ഇരുന്നുകൊണ്ട് വലത്തെക്കാൽ ആ ഉറുമ്പുകളുടെ സമീപം ഊന്നി. അല്പനിമിഷംകൊണ്ട് രോമാവൃതമായ ആ കാൽമുഴുവനും ഉറുമ്പുകളെക്കൊണ്ടു പൊതിഞ്ഞു. ബാക്കി അരിപ്പൊടി അല്പം അകലെ വിതറിയശേഷം അവയോട് ഇറങ്ങിപ്പൊയ്ക്കൊള്ളാൻ സ്വാമിതിരുവടികൾ ആജ്ഞാപിച്ചു. ഭക്ഷണസാധനത്തിന്റെ ഓരോ തരി വായിലാക്കിക്കൊണ്ട് അവ, വന്നവഴിയെ യാത്രയാകുകയും ചെയ്തു. ഇതുകണ്ട ചിത്രമെഴുത്ത് കെ.എം. വർഗ്ഗീസ് വിസ്മയിച്ച് സ്വാമികളോടു ചോദിച്ചു. "സ്വാമി ഈ ഉറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നത്?'' "അതൊരു നിസ്സാരസംഗതിയാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു ബോധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവ്വം ആശ്ലേഷിക്കും. ആ ബോധം അതിനു വരണം. അതു

നാം വരുത്തണം. സ്നേഹത്തിൻെറ ശക്തി അത്രയധികം വ്യാപകമാണ്", സ്വാമികൾ പറഞ്ഞു.

"പക്ഷേ, അവ എങ്ങനെ നമ്മുടെ വിചാരം ഗ്രഹിക്കും? അവയ്ക്ക് അതിന് ശക്തിയുണ്ടോ?" ചിത്രമെഴുത്ത് വീണ്ടും സംശയം ചോദിച്ചു.

"ഉണ്ട്. അവ നമ്മിൽനിന്നും ഭിന്നമല്ല. പ്രപഞ്ചമൊന്നാകെ ഒററമനസ്സാണ്. മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല." സ്വാമികൾ ഇങ്ങനെ അതിഗഹനമായ ഈ വിഷയത്തെക്കുറിച്ച് പലതും പറഞ്ഞ് അവരെ മനസ്സിലാക്കി. തത്ത്വപരമായ ഈ മാതിരി സംഭാഷണങ്ങൾ പല സന്ദർഭങ്ങളിലും പറഞ്ഞ് ആ പ്രപഞ്ചമുക്തൻ അവരുടെ ജിജ്ഞാസ അടക്കാൻ ശ്രമിച്ചു.

ചട്ടമ്പിസ്വാമികൾ എങ്ങനെയാണ് ദുഷ്ടമൃഗങ്ങളെയും മററു തിര്യക്കുകളെയും സ്വാധീനമാക്കുന്നതെന്ന് പലരും അദ്ഭുതപ്പെടുകയും സ്വാമികളോടു ചോദിക്കുകയും ചെയ്തിട്ടുണ്ട്. അപ്പോഴെല്ലാം സ്വാമികൾ പറഞ്ഞ മറുപടിയും ഒന്നുതന്നെ. ഈ പ്രപഞ്ചമാകെ ഒറ്റ മനസ്സാണ്. സർവ്വമനസ്സും ഒന്നാകയാൽ അതിൻെറ ഇടയ്ക്ക് ശൂന്യതയില്ല. സമസ്ത ജീവജാലങ്ങളും ഏകമായ ജീവൻെറ ഭാവവിഭേദം തന്നെയാണ്. ഏകജീവിക്ക് വിഷാദമുണ്ടായാൽ, ഈ പ്രപഞ്ചമനസ്സ് ആകെ വേദനിക്കും. ജീവകാരുണ്യം മനസ്സിലുണ്ടെങ്കിൽ മാത്രമേ ജീവിതത്തിന് അർത്ഥമുള്ളു. നമ്മൾ ജീവികളെ സ്നേഹിച്ചാൽ അവ നമ്മളെയും സ്നേഹിക്കും. സ്നേഹം കൊടുത്താലേ സ്നേഹം കിട്ടുകയുള്ളു. അഹിംസാതത്ത്വം ഉള്ളിൽ ജ്വലിക്കുന്നവർക്കു മാത്രമേ ഈ അനുഭവങ്ങൾ ഉണ്ടാവുകയുള്ളു. അഹിംസ എന്നാൽ ഒരു ജീവിയെ കൊല്ലാതിരിക്കുക എന്നതുമാത്രമല്ല അർത്ഥം. അഹിംസ, എന്നാൽ ഒരു ജീവിയെയും മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ പീഡിപ്പിക്കാതിരിക്കുകയാണ്. ഈ അഹിംസാസിദ്ധിയുള്ളവരുടെ മുൻപിൽ ജന്മനാ വൈരികളായ ദുഷ്ടമൃഗങ്ങൾ പോലും വിരോധം മറന്ന് ശാന്തമനസ്കരായിത്തീരും. "അഹിംസാപ്രതിഷ്ഠായാം തൽ സന്നിധൗ വൈരത്യാഗഃ" എന്നാണ് അഹിംസാസിദ്ധിയുടെ ഫലത്തെപ്പററി യോഗശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളത്. അഹിംസാസിദ്ധിയെ പ്രാപിച്ചവൻ അധിവസിക്കുന്ന സ്ഥലത്ത് കീരി, പാമ്പ്, പൂച്ച, എലി, പശു, പുലി മുതലായി

ജാത്യാ പരസ്പരവൈരമുള്ള ജന്തുക്കൾകൂടിയും തങ്ങളുടെ വൈരത്തെ മറന്ന് സൗഭ്രാത്ര നിർവ്വിശേഷമായ സൗഹാർദ്ദത്തോടുകൂടി വർത്തിക്കുന്നു. ഈ സൗഹൃദഭാവത്തിനു നിദാനം ആ സിദ്ധന്മാരുടെ അഹിംസാസിദ്ധിയാകുന്നു. അതിനാൽ വൈരപരിത്യാഗം ആ ജന്തുക്കൾക്കുണ്ടാകുന്നു. അങ്ങനെ ചട്ടമ്പിസ്വാമികളുടെ അന്യാദൃശമായ അഹിംസാ സിദ്ധികൊണ്ടാണ് ക്രൂരജന്തുക്കൾ അദ്ദേഹത്തിന്റെ മുമ്പിൽ ശാന്തശീലരായി മാറുന്നത്. സിംഹം, കടുവാ, പാമ്പ് മുതലായ ക്രൂരജന്തുക്കൾ വളർത്തുമൃഗങ്ങളെപ്പോലെ സ്വാമിയുടെ സമീപത്തു പെരുമാറുന്നു. ഉഗ്രനാഗങ്ങൾ അവയുടെ കണ്ഠത്തിൽ നിശ്ചേഷ്ടമായ മാലപോലെ കിടക്കുന്നു. ആജന്മ ശത്രുക്കളായ എല്ലാ ജീവജാലങ്ങളും സ്വാമിയുടെ മുൻപിൽ ബന്ധുക്കളായി മാറുന്നു.

## വാക്കുകൊണ്ടൊരു സദ്യ

ഒരിക്കൽ ചട്ടമ്പിസ്വാമികളും കുറെ അനുയായികളും കൂടി ഒരു വിജനപ്രദേശത്തുകൂടി നടന്നു. നേരം ഉച്ചകഴിഞ്ഞിരുന്നു. അനുയായികൾക്ക് നല്ല വിശപ്പ്. സ്വാമികൾ അതു മനസ്സിലാക്കി. അവിടെയെങ്ങും ആൾതാമസമുണ്ടായിരുന്നില്ല. അവരെല്ലാവരുമായി ഒരു തണൽമരത്തിന്റെ കീഴിൽ ഇരുന്നു. "നല്ല വിശപ്പുണ്ടല്ലേ?" എന്നു സ്വാമികൾ ചോദിച്ചു. വിശപ്പും ദാഹവും കാരണം മറുപടി പറയാൻപോലും അവർക്ക് ശക്തി ഇല്ലായിരുന്നു. സ്വാമി സദ്യ ഊണിന്റെ വർണന തുടങ്ങി. നല്ല തൂശനില കഴുകി വൃത്തിയാക്കിയിട്ടു ചൂടുചോറ് അങ്ങനെ വിളമ്പുന്നു. അവിയൽ, കിച്ചടി, പച്ചടി, ഉപ്പിലിട്ടവ എന്നിവയെല്ലാം ഇലയിൽ പകർന്നു. ചൂടു ചോറിൽ നെയ്യും പരിപ്പും പർപ്പടകവും ഇട്ട് വിരവി വാരിയുണ്ണുന്നു. സാമ്പാർ കഴിഞ്ഞ് നല്ല രണ്ടു പ്രഥമൻ. ഒന്നാംതരം പൂവൻപഴം. അതെടുത്ത് പായസത്തിൽ ഞവിടിച്ചേർത്തു. കുടിക്കുന്നു. എന്നിട്ട് കുറുക്കു പുളിശ്ശേരി. അത്രയുമായപ്പോൾ അനുയായികൾ ഏമ്പക്കംവിട്ടു തുടങ്ങി. എല്ലാവർക്കും മൃഷ്ടാന്നം സദ്യയുണ്ട ഒരു പ്രതീതി. അവർ പറഞ്ഞു, ഇനി നടക്കാം സ്വാമി. വിശപ്പും ദാഹവുംമാറി. അങ്ങനെ വാക്കുകൊണ്ടൊരു സദ്യ നടത്തി അനുയായികളുടെ വിശപ്പടക്കി. സന്തോഷപൂർവ്വം അവർ വീണ്ടും നടന്നു തുടങ്ങി.

## മഹാരാജാവിനെ വിസ്മയിപ്പിച്ചത്

ശ്രീമൂലംതിരുനാൾ മഹാരാജാവ് ചട്ടമ്പിസ്വാമികളുടെ മഹത്ത്വം പരീക്ഷിച്ചതിനെപ്പററി ഒരു കഥ പറഞ്ഞു കേട്ടിട്ടുണ്ട്. അതിങ്ങനെയാണ്– തിരുവിതാംകൂർ മഹാരാജാവായിരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവ് ചട്ടമ്പിസ്വാമികളെ ഒരുദിവസം കൊട്ടാരത്തിലേക്കു ക്ഷണിച്ചു. സ്വാമികളും ചില അനുയായികളുംകൂടി കൊട്ടാരത്തിലെത്തി. സ്വാമികളെ തിരുമനസ്സുകൊണ്ട് അകത്തേക്ക് ക്ഷണിച്ച് ഒരു മുറിയിൽ ഇരുത്തി. എന്നിട്ട് ഒരു മുന്നറിയിപ്പും കൂടാതെ ആ മുറി പുറത്തുനിന്നും പൂട്ടാൻ കല്പനയായി. പൂട്ടിൽനിന്നും താക്കോൽ വേർപ്പെടുത്തിയപ്പോൾ സ്വാമികളുണ്ട് മുറിക്കു വെളിയിൽ നിൽക്കുന്നു. മഹാരാജാവ് വിസ്മയിച്ചു പോയത്രേ! ചട്ടമ്പിസ്വാമിതിരുവടികളുടെ അദ്ഭുതസിദ്ധിയിൽ ബഹുമാനംകൊണ്ട് അദ്ദേഹം സ്വാമിതിരുവടികളെ സത്കരിച്ചയച്ചു.

## നന്ത്യാരുവീട്ടിൽ വച്ചുണ്ടായ സംഭവം

മിക്കവാറും നന്ത്യാരുവീട്ടിൽ വന്ന് വിശ്രമിക്കാറുള്ള വിദ്യാധിരാജസ്വാമികളെ കുറച്ചു ദിവസമായി കാണാതിരുന്നപ്പോൾ കുടുംബാംഗങ്ങൾക്ക് ഒരു പ്രയാസം തോന്നി. അങ്ങനെയിരിക്കെ ഒരു ദിവസം ഉച്ചയ്ക്ക് സ്വാമിതിരുവടികൾ അവിടെ വന്നുചേർന്നു. പതിവുപോലെ മുററത്തിന്റെ വടക്കു വശത്തുള്ള ചാവടിയിൽ ഇരുപ്പും പിടിച്ചു. പോലീസ് കമ്മിഷണർ ആയിരുന്ന നന്ത്യാരു വീട്ടിൽ പപ്പുണ്ണിപ്പിള്ളയാണ് അവിടെ താമസിച്ചിരുന്നത്. അദ്ദേഹത്തിന്റെ ധർമ്മപത്നി സ്വാമിതിരുവടികളെ ഉപചരിച്ചു. സ്വാമികളെ കണ്ട് വന്ദിക്കാൻ ഭക്തജനസമൂഹവും പതിവുപോലെ എത്തി. അവരോടെല്ലാം കുശലപ്രശ്നങ്ങൾ ചെയ്ത് സന്ധ്യാസമയം വരെ സ്വാമിതൃപ്പാദങ്ങൾ അവിടെ ചെലവഴിച്ചു. പോകാൻ സമയത്ത് ഗൃഹനായികയോട് അവിടുന്ന് ഇങ്ങനെ കല്പിച്ചു. 'പോയാലും കിളവൻ ഉടനെ വരും. എപ്പോഴാണ് എന്ന് കൃത്യമായിപ്പറയാൻ നിവൃത്തിയില്ല. ഏതായാലും രാത്രി, കുറച്ചു ചമ്മന്തിയും പൊടിയരിക്കഞ്ഞിയും ഉണ്ടാക്കി ചാവടിയിൽ വച്ചേക്കണം. കിളവൻ വരാൻ വൈകിയാലും എടുത്തു മാററരുത്. എപ്പോഴെങ്കിലും വന്നു കഴിച്ചുകൊള്ളും. ഗൃഹനായിക അഞ്ജലിബദ്ധയായി നിന്ന് എല്ലാം സമ്മതിച്ചു.

ഒട്ടും താമസിക്കാതെ സ്വാമിതിരുവടികൾ ചില അനുചരന്മാരോടുകൂടി അവിടെനിന്നും പുറപ്പെട്ടു. രാത്രിയായപ്പോൾ കുടുംബനാഥ, സ്വാമികൾക്കുള്ള കഞ്ഞിയും തേങ്ങാച്ചമ്മന്തിയും ഭദ്രമായി ചാവടിയിൽ കൊണ്ടുവയ്ക്കുകയും ചെയ്തു. രാത്രിയിൽ വളരെ നേരം സ്വാമികളുടെ വരവും പ്രതീക്ഷിച്ച് അവരെല്ലാം ഉറങ്ങാതെ കാത്തിരുന്നു. അടുത്ത ദിവസവും അതിനടുത്ത ദിവസവും അവർ സ്വാമികളെ പ്രതീക്ഷിച്ചു. എന്നാൽ സ്വാമി തിരുവടികൾ എത്തിയില്ല. ആറാം ദിവസമായി. ഒട്ടും പ്രതീക്ഷിക്കാത്ത സമയത്ത് ഭട്ടാരേശൻ എത്തി. വന്നപാടേ ചാവടിയിൽക്കയറി ഇരുന്നു. 'ആഹാ! കിളവന്റെ ചമ്മന്തിയും കഞ്ഞിയും ഇവിടെത്തന്നെയുണ്ടല്ലോ' എന്നു പറഞ്ഞുകൊണ്ട് ഭട്ടാരമുനി കഞ്ഞിയും ചമ്മന്തിയും കയ്യിൽ എടുത്തു. – 'വേണ്ട സ്വാമി, അതു കുടിക്കരുത്. പുളിച്ചുചീത്തയായിക്കാണും. ഉടനെ തന്നെ വേറെ കഞ്ഞിയും ചമ്മന്തിയും ശരിയാക്കി എത്തിക്കാം' എന്ന് സ്വാമിഭക്തയായ ആ വീട്ടമ്മ പറഞ്ഞു. "ആ തങ്കക്കൈകൊണ്ടുണ്ടാക്കിയ കഞ്ഞി ഒരിക്കലും പുളിക്കത്തില്ല. വേണമെന്നു വിചാരിച്ച് ആത്മാർത്ഥമായി ചെയ്യുന്ന കാര്യങ്ങൾ ഒന്നും പാഴായിപ്പോകുകയില്ല'' എന്നു പറഞ്ഞുകൊണ്ട് സ്വാമിതൃപ്പാദങ്ങൾ കഞ്ഞിപ്പാത്രത്തിൻെറ അടപ്പുപൊക്കി നോക്കി. എന്നിട്ടു ചമ്മന്തിയും കഞ്ഞിയും തൊട്ടു നാക്കിൽ വച്ച് രുചിച്ചു നോക്കി. "ഒട്ടും പുളിച്ചിട്ടില്ലല്ലോ. തന്നെയുമല്ല, കഞ്ഞിയുടെ ചൂട് ആറിയിട്ടും ഇല്ല. ഇപ്പഴങ്ങാനും ഉണ്ടാക്കി കൊണ്ടുവച്ചതാണോ" എന്ന് സ്വാമികൾ ചോദിച്ചു. അഞ്ചാറുദിവസമായ കഞ്ഞിയാണത്. സ്വാമി നേരമ്പോക്കു പറയുകയാണോ. ശ്രീ. പപ്പുണ്ണിപ്പിള്ളയും ഭാര്യയും ചിന്തിച്ചുപോയി. എന്നിട്ടവർ കഞ്ഞിപ്പാത്രത്തിൽ തൊട്ടുനോക്കി. അവരുടെ കയ്യ് പൊള്ളിപ്പോയി. നല്ല ചൂടുള്ള കഞ്ഞി. അഞ്ചാറു ദിവസത്തിനു മുൻപ് ആ കഞ്ഞിയും ചമ്മന്തിയും ചാവടിയിൽ കൊണ്ടുവച്ച ആ ഗൃഹനായിക തന്നെയാണ് അതേ കഞ്ഞിപ്പാത്രത്തിൽ തൊട്ടുനോക്കിയത്. അവർ അന്ധാളിച്ചു പോയി. എങ്ങനെ അദ്ഭുതപ്പെടാതിരിക്കും? രാവിലെ പാകപ്പെടുത്തുന്ന അന്നം വൈകുന്നേരം ചളിച്ച് ചീത്തയാകും. അഞ്ചാറുദിനരാത്രങ്ങൾ കഴിഞ്ഞിട്ടും ആ കഞ്ഞി വച്ചിരുന്ന സമയത്ത് ഇരുന്നതുപോലെ തന്നെ ചൂടാറാതെയും ചീത്തയാകാതെയും ഇരിക്കുന്നു. ആ കുടുംബാംഗങ്ങൾക്ക് അവരെത്തന്നെ വിശ്വസിക്കാൻ വയ്യാത്ത അവസ്ഥ. ഇതെന്തു മറി

മായം! ആഹാരപദാർത്ഥങ്ങളെ ചളിപ്പിക്കുകയും പുളിപ്പിക്കുകയും പൂപ്പിക്കുകയും ചെയ്യുന്ന ബാക്ടീരിയകളെപ്പോലും ചൊൽപ്പടിക്കു നിർത്താനുള്ള സിദ്ധിവിശേഷങ്ങൾ ശ്രീചട്ടമ്പിസ്വാമി തിരുവടികൾക്ക് ഉണ്ടായിരുന്നു എന്നല്ലേ ഈ സംഭവം വ്യക്തമാക്കുന്നത്.

## മറ്റൊരു സംഭവം

ജഡ്ജി കൃഷ്ണപിള്ളയുടെ പൗത്രനും പബ്ളിക് ഹെൽത്ത് ഡയറക്ടറുമായിരുന്ന ശ്രീ. മാധവൻനായരുടെ അമ്മ പറഞ്ഞ സംഭവമാണ് ഇവിടെ കുറിക്കുന്നത്. ചട്ടമ്പിസ്വാമികൾ പതിവായി അവിടെവന്ന് താമസിക്കാറുണ്ടായിരുന്നു. ഒരു ദിവസം സ്വാമികൾ അവിടെ വന്നപ്പോൾ ആ വീട്ടിലെ കൊച്ചുകുഞ്ഞിനെയും എടുത്തുകൊണ്ട് കിണററിൻ കൈവരിയിൽ കയറി ഇരുന്നു. കുഞ്ഞിനെ കളിപ്പിക്കാൻവേണ്ടി തിരുവടികൾ കിണറിനെ ലക്ഷ്യമാക്കി പുറകോട്ടും പിന്നെ മുന്നോട്ടും മറിഞ്ഞു. മാധവൻനായരുടെ അമ്മ ഇതുകണ്ട് ഭയപ്പെട്ട് "എന്താ സ്വാമി! ഈ കാണിക്കുന്നത്. കുഞ്ഞ് കിണററിൽ വീണുപോയാൽ എന്തുചെയ്യും" എന്ന് ചോദിച്ചു. സ്വാമികൾ ചിരിച്ചുകൊണ്ടുപറഞ്ഞു. "അങ്ങനെ വീണുപോയാൽ ഞാൻ വിളിച്ചാൽ കിണററിൽനിന്നും കുഞ്ഞിങ്ങു വരും" എന്ന്. അമ്മയ്ക്ക് നേരമ്പോക്ക് ഒട്ടും രസിച്ചില്ല. "പിന്നേ, സ്വാമി വിളിച്ചാലിങ്ങുവരും" എന്ന് നിഷേധാർത്ഥത്തിൽ പറഞ്ഞുകൊണ്ട് കുഞ്ഞിനെ വാങ്ങിക്കാൻ ചെന്നു. "നിൽക്കു! വരട്ടെ. ഞാൻ വിളിച്ചാൽ ആ വള്ളിപ്പടർപ്പുപോലും എൻെറ അടുത്തു വരുമല്ലോ; പിന്നല്ലെ ഈ കുഞ്ഞ്." കിണററിൻെറ അടുത്ത് പടർത്തിയിട്ടിരുന്ന വള്ളിപ്പടർപ്പിനെ ചൂണ്ടിക്കൊണ്ട് സ്വാമിതിരുവടികൾ പറഞ്ഞു. "എന്നാൽ അതുതന്നെയൊന്നു കാണട്ടെ" എന്ന് ചൂടായി അമ്മ പറഞ്ഞു. ഒരു താമസവും പിന്നീടുണ്ടായില്ല. സ്വാമികൾ ആ വേലിപ്പടർപ്പിൻെറ നേർക്കുനോക്കി കൈയാട്ടി വിളിച്ചു. അതു താണു താണു വന്ന് തറയിൽ തൊട്ടു. ഉടനെ സ്വാമി തിരിച്ചു കൈകാണിച്ചു. ആ പടർപ്പ് താണതുപോലെ ഉയരുകയും ചെയ്തു. ചട്ടമ്പിസ്വാമികളുടെ മഹത്ത്വം അപ്പോഴാണ് ആ അമ്മയ്ക്കു മനസ്സിലായത്. ഒരു കാരണവരെപ്പോലെ സാധാരണക്കാരനായി ഭാവിച്ച് അവർ കൊടുക്കുന്ന കഞ്ഞിയും കുടിച്ച് അവിടെ എവിടെയെങ്കിലും ഇരുന്ന് സാധാരണക്കാരനെപ്പോലെ

സംസാരിക്കുകയും പെരുമാറുകയും ചെയ്യുന്ന ചട്ടമ്പിസ്വാമികൾ ഒരസാധാരണനാണെന്ന് ആ അമ്മയ്ക്ക് ബോധ്യപ്പെട്ടു. അമ്മയുടെ അറിവില്ലായ്മ പൊറുത്ത് ക്ഷമിക്കണമെന്ന് സ്വാമികളോടു പറഞ്ഞു. ഒന്നും സംഭവിക്കാത്ത മട്ടിൽ സ്വാമിതിരുവടികൾ കുഞ്ഞിനെയും കൊണ്ട് വീടിനുള്ളിലേക്കു പോയി.

സ്വാമിതിരുവ്ടികളുടെ ചില അദ്ഭുതസിദ്ധികളെക്കുറിച്ച് നേരിട്ടു കണ്ടവരുടെ അനുഭവങ്ങൾ ഇവിടെ വിവരിച്ചെങ്കിലും സ്വാമിതൃപ്പാദങ്ങൾക്ക് ഇതൊന്നും ഇഷ്ടമായിരുന്നില്ല. ചില നേരമ്പോക്കുകൾക്കുവേണ്ടി ചില സാഹചര്യങ്ങളിൽ ലീലയായി അവിടുന്ന് ഇതൊക്കെ കാണിച്ചു എന്നല്ലാതെ അദ്ഭുതങ്ങളും തന്ത്രങ്ങളും കാട്ടി മനുഷ്യരെ ആകർഷിക്കുന്നതിൽ അവിടുത്തേയ്ക്ക് ഒട്ടും താത്പര്യമില്ലായിരുന്നു. തീർത്ഥപാദസ്വാമികൾ ചട്ടമ്പിസ്വാമികളോടൊന്നിച്ചു താമസിച്ച് യോഗസാധനകൾ പരിശീലിക്കുന്ന കാലം. സാധനകൾമൂലം സംസിദ്ധമാകുന്ന സിദ്ധിവിശേഷങ്ങളെക്കുറിച്ച് സംസാരിക്കുന്നതിനിടയിൽ സ്വാമിതിരുവടികൾ പറഞ്ഞു, സിദ്ധികൾ ലഭിച്ചുകഴിഞ്ഞാൽ അതുപയോഗിച്ച് അദ്ഭുതങ്ങൾ കാണിക്കരുതെന്ന്. അത് ഒരർത്ഥത്തിൽ ഹിംസയാണെന്നാണ് സ്വാമികളുടെ അഭിപ്രായം. സിദ്ധികൾ കൊണ്ട് ഒരാളെ നമ്മൾ വശീകരിച്ചാൽ അയാളുടെ മനസ്സു വാടിപ്പോകുമെന്നും അവിടുന്നു അരുളിചെയ്തു. ഇത് ബോധ്യപ്പെടുത്താൻ വേണ്ടി സ്വാമിതൃപ്പാദങ്ങൾ ഒരു സിദ്ധിപ്രയോഗം കാണിച്ചുകൊടുത്തു. തൊട്ടടുത്ത് ഒരു മരത്തിൽ ചുററിക്കിടക്കുന്ന ഒരു വല്ലിയുടെ നേരെ ചൂണ്ടിക്കൊണ്ട് അത് താഴേക്ക് ഇറങ്ങിവരാൻ സ്വാമികൾ ആംഗ്യം കാണിച്ചു. ഉടനെ ആ വല്ലി ചുററഴിഞ്ഞ് താഴേക്കു വന്നു. എന്നിട്ട് അതിൻെറ ഇലകൾ പരിശോധിക്കാൻ സ്വാമികൾ തീർത്ഥപാദരോട് പറഞ്ഞു. ആ ഇലകളാകെ വാടിയിരുന്നു. മുകളിലേക്കു കയറാൻ സ്വാമികൾ പറഞ്ഞപ്പോൾ അത് മേലോട്ട് പോവുകയും ചെയ്തു. ശ്രീവിദ്യാനന്ദ തീർത്ഥപാദസ്വാമികൾ ഒരിക്കൽ പന്മന ആശ്രമത്തിൽ വച്ച് പ്രസംഗമദ്ധ്യേ പറഞ്ഞതാണ് ഈ സംഭവം. യോഗികൾ ഒരിക്കലും അദ്ഭുതങ്ങൾ കാണിക്കാൻ പാടില്ല എന്ന മതക്കാരനായിരുന്നു സ്വാമിതിരുവടികൾ. സാധാരണക്കാരനെപ്പോലെ ജീവിച്ച ഒരസാധാരണനായിരുന്നു ചട്ടമ്പിസ്വാമികൾ. അപാരമായ സംസ്കൃതപാണ്ഡിത്യം, ഭൂതദയാവായ്പ്,

ജാതിമതരഹിതമായ സഹോദരസ്നേഹം, യോഗാഭ്യാസ വൈദ ഗ്ധ്യം, ആരോഗ്യപൂർണ്ണമായ ശരീരദാർഢ്യം, മനംമയക്കുന്ന വാങ്മാധുര്യം, ഹൃദയശുദ്ധിയുടെയും ബ്രഹ്മചര്യനിഷ്ഠയുടെ യും പ്രാഭവത്തെ സ്പഷ്ടമാക്കുന്ന ദൃഷ്ടിപ്രസരം, വീരരസപ്ര ധാനവും എന്നാൽ കാരുണ്യമസൃണവുമായ മുഖഭാവം- ഇവയെ ല്ലാം സ്വാമികളിൽ തിങ്ങിവിളങ്ങിയിരുന്ന മഹാഗുണങ്ങളാണ്. ഈ ശ്വരസാക്ഷാത്കാരം അത്രകണ്ടു കൈവന്ന ഒരു പരമഹംസനും സർവ്വകലാവല്ലഭനുമായിരുന്നു ചട്ടമ്പിസ്വാമിതിരുവടികൾ.

## അനുഭവവിവരണങ്ങൾ

### കുമ്പളത്തു തങ്കമ്മ

*(1905ൽ ശ്രീവിദ്യാധിരാജ വിശ്വകേന്ദ്രവും, നായർ സുഹൃദ്സംഘ വും ചേർന്ന് പ്രസിദ്ധീകരിച്ച ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ എന്ന ഗ്രന്ഥത്തിനു വേണ്ടി ഒരനുഭവവിവരണം എഴുതിക്കൊടുക്കണമെന്ന, സ്വാമിഭക്തനായ ശ്രീ. കെ. ദാമോദരൻപിള്ളയുടെ അഭ്യർത്ഥന അനു സരിച്ച് ഗ്രന്ഥകർത്രിയുടെ അമ്മ എഴുതിക്കൊടുത്ത ലേഖനമാണ് ചുവ ടെ ചേർക്കുന്നത്.)*

ഞാനിന്ന് എൺപതുകഴിഞ്ഞ ഒരു വയോവൃദ്ധയാണ്. എന്റെ ഓർമ്മകൾ ഇന്ന് വികലമാണെങ്കിലും ബാല്യകാലസ്മരണകൾ തെളിഞ്ഞുതന്നെ നിൽക്കുന്നു. ആ സ്മരണകളിൽക്കൂടി ശ്രീചട്ടമ്പി സ്വാമികളുമായിട്ടുള്ള എന്റെ ബന്ധങ്ങളും അനുഭവങ്ങളും കുറി ക്കാൻ ശ്രമിക്കുകയാണ്.

കൊല്ലം പേഷ്ക്കാരായിരുന്ന അമ്പലപ്പുഴ കൃഷ്ണപിള്ളയു ടെ ഭവനത്തിൽ സ്വാമി തിരുവടികൾ വന്നതറിഞ്ഞ് എന്റെ അമ്മാ വനായ കുമ്പളത്തു ശങ്കുപ്പിള്ള അദ്ദേഹത്തെ കാണാൻപോയി. കൃഷിയും നാട്ടുകാര്യവും ഗുസ്തിയുമൊക്കെയായി നടന്നിരുന്ന അമ്മാവന് പ്രഥമദർശനത്തിൽത്തന്നെ സ്വാമികളോട് എന്തോ വലിയ അടുപ്പംതോന്നി. പലതും സംസാരിച്ച കൂട്ടത്തിൽ ഗുസ്തി മുറകളെക്കുറിച്ചും സ്വാമികൾ അമ്മാവനോടു സംസാരിച്ചു. ഒടു വിൽ അമ്മാവൻ സ്വാമികളെ ഞങ്ങളുടെ വീട്ടിലേക്ക് ക്ഷണിച്ചു. ഇനിയൊരിക്കലാവട്ടെ എന്ന് സ്വാമികൾ മറുപടിയും പറഞ്ഞു. കുറെ മാസങ്ങൾക്കുശേഷം സ്വാമികൾ കരുനാഗപ്പള്ളിയിൽ ആദിനാട്ടു

112-2002 7

വന്നതായി അറിഞ്ഞ് അമ്മാവൻ അവിടെ എത്തി. 'ഇത്തവണ അടിച്ചാലും വരുമെന്ന്' ഫലിതപ്രിയനായ സ്വാമികൾ അമ്മാവനോടു പറഞ്ഞു. അന്നു രണ്ടുമാസത്തോളം സ്വാമികൾ കുമ്പളത്തും തോട്ടുവയലിലുമായി താമസിച്ചു. ഞങ്ങളുടെ വീടായ കുമ്പളത്തു വീടിനു വടക്കുവശത്തുള്ള മനയിൽക്കാവിലാണ് സ്വാമികൾ പകൽ സമയങ്ങളിൽ വിശ്രമിച്ചിരുന്നത്. സ്വാമിതിരുവടികൾക്ക് ഈ പ്രപഞ്ചത്തിലുള്ള സർവ്വചരാചരങ്ങളെയും പ്രിയമായിരുന്നു. ആരോടും ശത്രുതയില്ല. ശത്രു വെയിൽ മാത്രമാണ്. രാവിലെ ആറുമണിക്ക് കുമ്പളത്തുവീട്ടിൽനിന്നും പോകുന്ന സ്വാമികൾ വൈകുന്നേരം ആറുമണികഴിഞ്ഞേ വീട്ടിൽ തിരിച്ചുവരികയുള്ളു. സ്വാമികളുടെ ഉച്ചയ്ക്കുള്ള ഭക്ഷണം കാവിൽ കൊണ്ടുകൊടുക്കുകയായിരുന്നു പതിവ്. അക്കാലത്ത് ധാരാളം ഭൃത്യജനങ്ങൾ ഞങ്ങളുടെ വീട്ടിൽ ഉണ്ടായിരുന്നെങ്കിലും സ്വാമിഭക്തയായ അമ്മായി (മിസ്സിസ്സ് കുമ്പളത്തു ശങ്കുപ്പിള്ള) സ്വാമിക്കുവേണ്ടിയുള്ള ഭക്ഷണം സ്വയം തയ്യാറാക്കുമായിരുന്നു. അന്ന് എനിക്ക് എട്ടുവയസ്സായിരുന്നു പ്രായം. കൂട്ടുകുടുംബമായ ഞങ്ങളുടെ വീട്ടിൽ അമ്മാവനും അമ്മാവിയും എന്റെ അച്ഛനും അമ്മയും സഹോദരങ്ങളുമെല്ലാം ഒന്നിച്ചായിരുന്നു താമസം. ശങ്കുപ്പിള്ള അമ്മാവന്റെ ജ്യേഷ്ഠസഹോദരനായ പ്രാക്കുളം കൃഷ്ണപിള്ളയുടെ മകൾ ശാരദക്കുഞ്ഞും അന്ന് ഞങ്ങളോടൊപ്പം കുമ്പളത്തായിരുന്നു താമസം. ഞങ്ങൾ സമപ്രായക്കാരാണ്. അമ്മാവി തയ്യാറാക്കിയിരുന്ന ആഹാരം, വടക്കുവശത്തെ വയൽ വഴി നടന്ന് ഞങ്ങൾ സ്വാമികൾക്ക് കാവിൽ കൊണ്ടുകൊടുക്കും. സ്വാമിതിരുവടികളുടെ മുൻപിൽ എത്തിക്കഴിഞ്ഞാൽ പിന്നെ ഞങ്ങൾക്ക് ഉത്സാഹമാണ്. തിരിച്ചു വീട്ടിൽ പോകണമെന്നില്ല. ചിരിയും കളിയും, കായ്കനികൾ പറിച്ചും, ഓട്ടവും ചാട്ടവും എല്ലാം പിന്നെ സ്വാമിയോടൊപ്പം മനയിൽക്കാവിലാണ്. വീട്ടിലാണെങ്കിൽ അമ്മാവന്മാരുള്ളപ്പോൾ ഉറക്കെ ചിരിക്കാനോ ഉച്ചത്തിൽ സംസാരിക്കാനോ പാടില്ല. ഇന്നത്തെ കുട്ടികൾക്ക് അദ്ഭുതം തോന്നുന്ന വിലക്കുകളായിരുന്നു അന്നുണ്ടായിരുന്നത്. തെക്കുവശത്തെ വരാന്തയിൽ പെണ്ണുങ്ങൾ ഇരിക്കാൻ പാടില്ല. കസേരയിൽ ഇരിക്കാൻ പാടില്ല; ചെരിപ്പിട്ടുകൊണ്ട് മുതിർന്നവരുടെ മുൻപിൽകൂടി നടക്കാൻപാടില്ല. അയലത്തെ വീടുകളിൽ പൊയ്ക്കൂടാ; കിടന്നുവായിച്ചുകൂടാ– അങ്ങനെ എത്രയെത്ര വിലക്കു

കൾ. ഞങ്ങളുടെ സ്വാതന്ത്ര്യം മുഴുവനും സ്വാമിയുടെ മുൻപിലായിരുന്നു. ചെന്നാലുടൻ മുന്തിരിങ്ങയും കൽക്കണ്ടവും തരും. കൽക്കണ്ടത്തെക്കാൾ മധുരതരമായ വാക്കുകൾകൊണ്ട് 'തങ്കക്കുടമേ' എന്നു വിളിക്കും; ഓമനിക്കും. എന്നെയും ശാരദക്കുഞ്ഞിനെയും മടിയിലിരുത്തി കഥകൾ പറഞ്ഞു തരും. പഴങ്ങൾ പറിച്ചുതരും. ഞങ്ങളോടൊപ്പം കളിക്കും. സ്വാമിയും ഞങ്ങളെപ്പോലെ കുട്ടിയായി മാറും.

ഒരു സംഭവം എന്റെ ഓർമ്മയിൽ വരുന്നു. പതിവുപോലെ ചോറുമായി ഞങ്ങൾ എത്തി. സ്വാമി ഉണ്ണാനിരുന്നു. എന്നിട്ടു പറഞ്ഞു. "മക്കളേ! എന്റെ ചില ബന്ധുക്കൾ വരും. കുറച്ചുചോറു കൂടി കൊണ്ടുവരണം" എന്ന്. വീണ്ടും ചോറിനു പോകാൻ മടി. സ്വതവേ മടിച്ചിയായ ഞാൻ ശാരദക്കുഞ്ഞിനെയും നിരുത്സാഹപ്പെടുത്തി: "ഞങ്ങൾക്കിനി വെയിലത്തു പോകാൻ വയ്യ. സ്വാമി ഉണ്ണാതെ വരുന്നവർക്കു കൊടുത്താൽ മതി". ആരോടാണ് പറയുന്നത്, എന്താണ് പറയുന്നത് എന്ന കാര്യത്തെക്കുറിച്ച് ബോധമില്ലാതിരുന്ന ഈയുള്ളവൾ പറഞ്ഞതങ്ങനെയാണ്. സ്വാമികൾ സമ്മതിച്ചു. "ശരി മക്കളെ. നിങ്ങൾ പോകണ്ട. ഞാൻ ഇതിൽനിന്നും അവർക്കുകൂടി കൊടുക്കാം" ആ വാത്സല്യനിധിപറഞ്ഞു. എന്നിട്ട് ചോറുമുഴുവനും ഉരുളകളാക്കി മാററി. "നിങ്ങൾ പേടിക്കല്ലേ" എന്ന് ഞങ്ങളോടു പറഞ്ഞിട്ട് "ഉണ്ണാൻ വരിൻ" എന്നു സ്വാമി വിളിച്ചുപറഞ്ഞു. അപ്പോൾ ഉണ്ടായ സംഭവത്തെക്കുറിച്ച് എഴുതാൻപോലും ഭയം തോന്നുന്നു. ഒരു ശബ്ദവും ആർപ്പും കേട്ടു. നോക്കിയപ്പോൾ ഒരു പററം പാമ്പും ചേരയും ചേരക്കുഞ്ഞുങ്ങളും. അവ വന്നപാടേ സ്വാമികളുടെ ശരീരത്തിലും തലയിലും മടിയിലും എല്ലാം ഇഴഞ്ഞുകയറി. സ്വാമി സാക്ഷാൽ പരമശിവൻ തന്നെയാണെന്ന് ഞങ്ങൾക്കുതോന്നി. ഇതുകണ്ട് പേടിച്ചു നിലവിളിച്ചുകൊണ്ട് ഞങ്ങൾ ഓടി. ഓടുന്ന കൂട്ടത്തിൽ "ഇനി മേലാൽ സ്വാമിക്ക് ചോറുകൊണ്ടുവരുകയില്ല" എന്ന് പേടിച്ചരണ്ട ഞങ്ങൾ വിളിച്ചുപറഞ്ഞു. ഉടനെ സ്വാമികൾ "മക്കളേ, നിങ്ങൾ പോവിൻ. എന്റെ തങ്കവും ശാരദക്കുഞ്ഞും പേടിച്ചു പോയി" എന്നു പറഞ്ഞ് അവയെ മടക്കി അയച്ചു. എന്നിട്ട് ഞങ്ങളെ കാവിലേക്ക് കൂട്ടിക്കൊണ്ടുപോയി. "മക്കളേ! നിങ്ങൾ പേടിച്ചു പോയോ" എന്ന് സ്വാമികൾ വാത്സല്യത്തോടെ ചോദിച്ചു. അപ്പോൾ ഞങ്ങൾ സ്വാമിയോടു ചോദിച്ചു. "ചേരയും പാമ്പുമാണോ സ്വാമികളുടെ മക്കൾ?" അതിനു ചട്ടമ്പിസ്വാമികൾ പറഞ്ഞ മറുപടി

അല്പമതികളായ നമുക്ക് എങ്ങനെ അറിയാൻ കഴിയും? അദ്ദേഹം പറഞ്ഞു, "നിങ്ങളെപ്പോലെ അവരും എൻെറ മക്കളാണ്" എന്ന്. സ്വാമിയുടെ ഈ സമഭാവന നമുക്കുണ്ടോ മനസ്സിലാക്കാൻ കഴിയുന്നു. ഈ സംഭവം ആരോടും പറയരുതെന്നും സ്വാമികൾ ഞങ്ങളോടു പറഞ്ഞു. സ്വാമിയുടെ ഇത്തരം സിദ്ധികൾ മററുള്ളവർ അറിയേണ്ടെന്നു കരുതിയാവാം, സകലകലാവല്ലഭനായ അദ്ദേഹം അങ്ങനെ അരുളിച്ചെയ്തത്.

സ്വാമിയുടെ സിദ്ധികളെ വിലയിരുത്തുവാനോ മററുള്ളവരെ ബോദ്ധ്യപ്പെടുത്തുവാനോ അല്ല ഞാൻ എൻെറ അനുഭവങ്ങൾ വിവരിച്ചത്. സ്വാമികൾ സർവ്വജ്ഞനാണെന്നോ, അവതാരപുരുഷനാണെന്നോ ഒന്നും അന്നത്തെ പ്രഗല്ഭമതികൾക്കുപോലും അറിയാൻ പാടില്ലായിരുന്നു. എന്നാലും എൻെറ അനുഭവങ്ങൾ വിലയിരുത്തുമ്പോൾ സ്വാമിയെക്കുറിച്ചു ഞാൻ പലതും ഓർത്തുപോവുകയാണ്; ഉറയ്ക്കാത്ത ഓർമ്മകളാണെങ്കിൽപ്പോലും അവ ഒരിക്കലും ഇളകാത്ത ഓർമ്മകളാണ്. എൻെറ ജീവിതാദ്ധ്യായങ്ങൾ മറിച്ചുനോക്കുമ്പോൾ ഏററവും തെളിഞ്ഞ അദ്ധ്യായം സ്വാമികളോടുള്ള ബന്ധമാണ്. കൊച്ചുകുട്ടികളുടെ കൗതുകത്തോടുകൂടി ഒരുദിവസം ഞാൻ സ്വാമികളോടു ചോദിച്ചു. "സ്വാമി എപ്പോഴെങ്കിലും ചത്തിട്ടുണ്ടോ" എന്ന്. "പിന്നെ ..... എത്രയോ പ്രാവശ്യം" സ്വാമികൾ മറുപടി പറഞ്ഞു. ഉടനെ തികഞ്ഞ ഉത്സാഹത്തോടെ ശാരദയും ഞാനും പറഞ്ഞു, എന്നാൽ ഇപ്പോഴൊന്ന് ചത്തുകാണിച്ചുതരാൻ. സ്വാമികൾ ഒട്ടും മടിച്ചില്ല. കസേരയിൽനിന്നും എഴുന്നേററ് പദ്മാസനത്തിലിരുന്നു. കണ്ണുകൾ മുകളിലേക്കുയർത്തി ശ്വാസം നിർത്തി. സ്ഥാണുമൂർത്തിയെപ്പോലെ സ്വാമി ചലനമററ് ഇരുന്നു. ഞങ്ങൾ കുലുക്കിനോക്കി. ആട്ടിനോക്കി. ഒരനക്കവും ഇല്ല. സ്വാമിയുടെ ശരീരം ജീവനററതുപോലെ ആടി താഴെ വീഴാൻ തുടങ്ങി. പേടിച്ചുവിറച്ച ഞങ്ങൾ "അയ്യോ സ്വാമി ചത്തുപോയേ" എന്നുറക്കെക്കരഞ്ഞു. ഒരു നിമിഷം. സ്വാമികൾ കണ്ണുതുറന്നു. "എൻെറ തങ്കക്കുടങ്ങൾ പേടിച്ചുപോയോ" എന്നു ചോദിച്ചുകൊണ്ട്, ഞങ്ങളുടെ കണ്ണുനീർ തുടച്ച് ആ വാത്സല്യനിധി ഞങ്ങളെ മാറോടണച്ച് മുന്തിരിങ്ങയും കൽക്കണ്ടവും കൈനിറയെ തന്നു. ഞങ്ങൾ സന്തുഷ്ടരായി.

ഞങ്ങളെ രണ്ടുപേരെയും മടിയിലിരുത്തി താലോലിക്കുമ്പോൾ സ്വാമികൾ ഒരിക്കൽ പറയുകയുണ്ടായി, "തങ്കം ഭാഗ്യ

വതിയാണ്, പക്ഷേ ....." എന്ന്. ആ പക്ഷേയുടെ അർത്ഥം ഇന്നെനിക്കു മനസ്സിലായി. 28-ാമത്തെ വയസ്സിൽ വിധവയായവളാണ് ഞാൻ. തിരുവിതാംകൂറിൽ കിരാതഭരണം നടത്തിയ ദിവാൻ സർ. സി.പി. രാമസ്വാമിഅയ്യരെ എതിർത്ത്, സ്വാതന്ത്ര്യസമരത്തിൻെറ പടത്തലവന്മാരിലൊരാളായി രാജ്യത്തിനുവേണ്ടി പോരാടി ജയിലിൽ കിടന്ന് വീരചരമമടഞ്ഞ അഡ്വ. ശ്രീ പ്രാക്കുളം പത്മനാഭപിള്ളയായിരുന്നു എൻെറ ഭർത്താവ്. എൻെറ ഇരുപത്തിഎട്ടാമത്തെ വയസ്സിൽ അദ്ദേഹം എനിക്കു നഷ്ടപ്പെടും എന്ന് സ്വാമികൾ മുൻകൂട്ടി നിശ്ചയിച്ചതാവാം ആ 'പക്ഷേ' പ്രയോഗം. ആ ഒരു മഹാനഷ്ടമൊഴിച്ചാൽ അവിടുന്ന് അരുളിച്ചെയ്തതുപോലെ എല്ലാ അർത്ഥത്തിലും ഞാൻ ഭാഗ്യവതിയായിത്തന്നെ ഇന്നും കഴിയുന്നു. ആ 'പക്ഷേ' പറയാതിരുന്നെങ്കിൽ എന്ന് പലപ്പോഴും ഞാൻ ആശിച്ചുപോയിട്ടുണ്ട്.

സ്വാമികൾ ഞങ്ങളുടെ വീട്ടിൽ കാലുകുത്തിയപ്പോൾത്തന്നെ ഞങ്ങളുടെ കുടുംബത്തിൻെറ ഭാഗ്യം തെളിഞ്ഞു. എഴുപതു വയസ്സുള്ള സ്വാമികൾ ഇരുപത്തിയഞ്ചു വയസ്സുള്ള ശങ്കുപ്പിള്ള അമ്മാവനെ കാരണവർ എന്നു വിളിച്ചു. അദ്ദേഹം വീട്ടിനും നാട്ടിനും കാരണവരായി മാറി. ഐ.സി.എസ്സുകാരും ബാർ അററ് ലാക്കാരും മുനിസിഫന്മാരും തഹസീൽദാരന്മാരും ഒക്കെ ആ കുടുംബത്തിൽ ഉണ്ടായിരുന്നിട്ടും അവരെ ആരും അംഗീകരിച്ചില്ല. ലോകം അംഗീകരിച്ച കാരണവർ ശങ്കുപ്പിള്ള അമ്മാവൻതന്നെയായിരുന്നു. വിധവയായ അന്നുമുതൽ ഞാനും എൻെറ അഞ്ചുമക്കളും ആ കാരണവരുടെ കൈകളിൽ സുരക്ഷിതരായിരുന്നു. അതുകൊണ്ട് സ്വാമികൾ അരുളിച്ചെയ്തതുപോലെ ഞാൻ ഭാഗ്യവതിതന്നെ. ഞങ്ങളുടെ കുടുംബത്തിലാണ് സ്വാമികൾ സമാധിയായത്. അതിൽപ്പരം ഒരു ഭാഗ്യം എനിക്കുണ്ടാകാനുണ്ടോ?

അന്നും ഇന്നും എന്നും എന്നെ വേദനിപ്പിക്കുന്ന ഒരു കാര്യമുണ്ട്. കുമ്പളത്തുവച്ച് സ്വാമിയെ ആദ്യമായി കണ്ടപ്പോൾ എൻെറ കൈപിടിച്ചുകൊണ്ട് സ്വാമികൾ ചോദിച്ചു, "തങ്കം മീൻ കൂട്ടുമോ" എന്ന്. കൂട്ടുമെന്ന് ഞാൻ മറുപടിയും പറഞ്ഞു. അപ്പോൾ "കൂട്ടരുത്" എന്ന് സ്വാമികൾ നിർദ്ദേശിച്ചു. സ്വാമിക്കു ചോറുകൊണ്ടു വരുന്നിടത്തോളം കാലം മീൻ കൂട്ടുകയില്ലെന്ന് ഞാൻ വാക്കു

കൊടുത്തു. എന്നാൽ പിന്നീട് ആ വാക്കുപാലിക്കാൻ കഴിഞ്ഞില്ല. എനിക്കതിൽ ദുഃഖമുണ്ട്.

ഒരു സംഭവം കൂടി പറഞ്ഞ് ഞാൻ എന്റെ ഓർമ്മകൾ ഒതുക്കുകയാണ്. വേദന നിറഞ്ഞ ആ സംഭവം കുറിക്കാൻ എനിക്കു വിഷമമുണ്ട്. തന്റെ അവതാരോദ്ദേശ്യം കഴിഞ്ഞ് സമാധിസ്ഥനാകാൻ സ്വയം തീരുമാനിച്ചുകൊണ്ട് സ്വാമിതിരുവടികൾ പന്മനയ്ക്ക് എഴുന്നെള്ളുമ്പോൾ മാർഗ്ഗമദ്ധ്യേ ഞങ്ങളുടെ മൂലകുടുംബമായ തോട്ടുവയലിൽ ബംഗ്ലാവിൽ ഏതാനും ദിവസം താമസിക്കാൻ ഇടയായി. അന്ന് അവിടെ താമസിച്ചിരുന്നത് എന്റെ വലിയമ്മാവനായ ശ്രീ. പ്രാക്കുളം പരമേശ്വരൻപിള്ളയായിരുന്നു. സ്വാമികൾ വന്നയുടനെ എന്നെ അന്വേഷിച്ചു. വല്യമ്മാവൻ പറഞ്ഞു, ഞാൻ ജ്വരമായി മേടയിൽ കിടക്കുകയാണെന്ന്. അന്ന് നന്നേ ക്ഷീണിച്ചിരുന്ന ആ വാത്സല്യനിധി പടികയറി എന്നെ കാണാൻ മുകളിൽവന്നു. 'കള്ളദീനമാണല്ലേ?' എന്നു ചോദിച്ചുകൊണ്ട് എന്നെ എഴുന്നേല്പ്പിച്ചിരുത്തി. ഒരു ചൂട്ടടുപ്പും കൊതുമ്പും കൊണ്ടുവരാൻ സ്വാമികൾ ഞങ്ങളുടെ കാര്യസ്ഥനോടു പറഞ്ഞു. എന്നിട്ട് സ്വാമികൾതന്നെ വെളിയിൽപോയി ഏതോ പ്ച്ചിലകൾ പറിച്ചുകൊണ്ടുവന്നു. അത് വാട്ടിപ്പിഴിഞ്ഞ് നീരെടുത്ത് ഏതാനും തുള്ളികൾ എന്റെ വായിലേക്ക് ഒഴിച്ചുതന്നു. അതു കുടിച്ച ഉടനെ ക്ഷീണമെല്ലാം മാറി. സ്വാമിയുടെ കൈയ്ക്കു പിടിച്ചുകൊണ്ട് പടികളിറങ്ങി ഞാൻ താഴെവന്നു. എന്റെ പ്രിയപ്പെട്ട സ്വാമിയുടെ അവസാനദർശനമാണെന്നോ, ആ സാമീപ്യം ഇനിയൊരിക്കലും അനുഭവിക്കാൻ പററില്ലെന്നോ ഈയുള്ളവൾക്കു മനസ്സിലായില്ല. പന്മനയിലെ സമാധി ചടങ്ങുകളിൽ പങ്കുകൊള്ളാനും ഈ ഹതഭാഗ്യയ്ക്ക് കഴിഞ്ഞില്ല. എങ്കിലും ആ രൂപം ഇന്നും എന്റെ മനസ്സിൽ തിളങ്ങി വിളങ്ങുന്നു.

സ്വാമികൾ ത്രികാലജ്ഞനാണെങ്കിലും, ലോകാരാദ്ധ്യനാണെങ്കിലും, അവതാരപുരുഷനും സകലകലാവല്ലഭനുമാണെങ്കിലും എനിക്ക് ഇന്നും അവിടുന്ന് എന്റെ "ചട്ടമ്പിസ്വാമികൾ" തന്നെയാണ്. എന്റെ എട്ടാമത്തെ വയസ്സിൽ കണ്ട സ്വാമിയുടെ ആ രൂപവും ഭാവവും തന്നെയാണ് ഈ എൺപതാംവയസ്സിലും എന്റെ മനസ്സിലുള്ളത്. സ്വാമിയുടെ ഐശ്വരഭാവവും, ബുദ്ധിവിശേഷങ്ങളുമൊന്നും എനിക്ക് അന്നും ഇന്നും അറിഞ്ഞുകൂടാ. എന്നാൽ എനിക്ക് ഒന്നറിയാം, സ്വാമി സ്നേഹനിധിയാണെന്ന്,

വാത്സല്യനിധിയാണെന്ന്, കാരുണ്യസ്വരൂപനാണെന്ന്. സ്വാമിയെക്കുറിച്ചുള്ള ഈ അറിവുമാത്രംകൊണ്ട് ഞാൻ കൃതാർത്ഥയുമാണ്.

## ഗ്രന്ഥകർത്രിയുടെ ഓർമ്മകൾ, അനുഭവങ്ങൾ

ചട്ടമ്പിസ്വാമികളെക്കുറിച്ചുള്ള എന്റെ ഓർമ്മകൾ, അനുഭവങ്ങൾ വിവരിക്കാൻ തുടങ്ങിയാൽ അതിനവസാനമില്ല. സംസാരിച്ചു തുടങ്ങിയ അന്നുമുതൽ ചട്ടമ്പിസ്വാമി എന്നു ജപിച്ചു തുടങ്ങിയവളാണു ഞാൻ. എന്റെ ജീവിതത്തിലുണ്ടായിട്ടുള്ള എല്ലാ സംഭവങ്ങളും - ചെറുതും വലുതുമായ എല്ലാം - സ്വാമിയുമായി ബന്ധപ്പെട്ടിട്ടുള്ളവയാണ്. എന്റെ വീട്ടിൽ എല്ലാ മുറിയിലും പ്രധാന ദേവൻ ചട്ടമ്പിസ്വാമികൾതന്നെ. സ്വാമിതിരുവടികളെ മനുഷ്യനായി കണ്ടിട്ടില്ലാത്തതുകൊണ്ട് അവിടുത്തെ ഐശ്വരഭാവം മാത്രമേ എന്റെ മനസ്സിലുള്ളു. ഈ വീട്ടിൽ ഏതു സാധനം വാങ്ങിച്ചാലും ചട്ടമ്പിസ്വാമികളുടെ പ്രസാദം ഇട്ടിട്ടേ ഞങ്ങൾ അത് ഉപയോഗിക്കാറുള്ളു. എനിക്കുണ്ടായിട്ടുള്ള അനുഭവങ്ങൾ കുറിച്ചാൽ അത്യുക്തിയാണെന്ന് ചിലർ ധരിച്ചുപോകും. അത്രയ്ക്ക് അദ്ഭുതകരമായ കാര്യങ്ങളാണ് ചട്ടമ്പിസ്വാമികളുടെ അനുഗ്രഹം കൊണ്ട് നേടാൻ കഴിഞ്ഞിട്ടുള്ളത്. എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗദി വേലായുധൻനായർ ഏകദേശം നാല്പത്തിയഞ്ചു വർഷക്കാലം ചട്ടമ്പിസ്വാമികളെക്കുറിച്ച് ഗവേഷണം നടത്തിയ ഒരു പരമഭക്തനായിരുന്നു. ഒരു വർഷത്തിനുമുമ്പ് അദ്ദേഹം സ്വാമിതിരുവടികളിൽ വിലയം പ്രാപിച്ചു. സ്വാമിതിരുവടികൾ സാക്ഷാൽ പരമശിവന്റെ അവതാരമാണെന്ന് അദ്ദേഹം വിശ്വസിച്ചു. ആ വിശ്വാസം അദ്ദേഹത്തെ രക്ഷിക്കുകയും ചെയ്തു.

ഓർമ്മയായ കാലംമുതൽ ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് സ്മരിക്കുന്ന ഒരു സ്വാമിഭക്തയാണ് ഞാൻ. എനിക്കുണ്ടായിട്ടുള്ള അനുഭവങ്ങളിൽനിന്നും ഒന്നുരണ്ടെണ്ണം ഞാൻ പറയാം. സ്വാമിതിരുവടികൾ ഞങ്ങളുടെ വീട്ടിൽ താമസിക്കുന്ന കാലത്ത് എന്റെ അമ്മയ്ക്ക് എട്ടു വയസ്സാണ് പ്രായം. സമാധിയോടടുപ്പിച്ച് സ്വാമിതിരുവടികൾ അവിടെ താമസിച്ചപ്പോൾ എന്റെ വലിയമ്മാവനായ കുമ്പളത്തു ശങ്കുപ്പിള്ളയുടെ ധർമ്മപത്നി പൂർണ്ണഗർഭിണിയായിരുന്നു. ആദ്യഗർഭമായിരുന്നു അത്. സുഖപ്രസവത്തിന് സ്വാമിതിരുവടികൾ അമ്മാവിക്ക് ഒരു പൊട്ടുമരുന്ന് പറഞ്ഞുകൊടുത്തു.

വലിയ ചെലവൊന്നുമില്ലാത്ത മൂന്നാലുകൂട്ടം പച്ചമരുന്നുകൾ. അതു പാകപ്പെടുത്തി നെയ്യിൽകാച്ചി സേവിക്കണം. ഏഴാംമാസം മുതൽ അത് കഴിച്ചുതുടങ്ങാം. മത്സ്യമാംസാദികൾ ഔഷധസേവകാലത്തു കഴിച്ചുകൂടാ. വ്രതശുദ്ധിയോടുകൂടി വിളക്കുകത്തിച്ച് ഭക്തിയായി രാവിലെയും വൈകിട്ടും കഴിക്കാം. ഇതുസേവിച്ചാൽ അടുത്ത മുറിയിൽ ഇരിക്കുന്നവർ പോലുമറിയാതെ സുഖപ്രസവം നടക്കും എന്ന് തിരുവടികൾ അരുളിച്ചെയ്തു. സേവിച്ചവർക്കെല്ലാം സ്വാമി അരുളിച്ചെയ്ത ഫലംതന്നെയാണ് അനുഭവപ്പെട്ടിട്ടുള്ളതും.

1956 മേടമാസം 10-ാം തീയതി ഞാൻ വിവാഹിതയായി. അന്നെനിക്ക് പത്തൊൻപതു വയസ്സേ പ്രായമുള്ളു. അടുത്ത വർഷം ഞാൻ ഗർഭിണിയായി. എന്റെ പ്രിയഭർത്താവ് പ്രൊഫ. ജഗദി വേലായുധൻനായർ അദ്ദേഹത്തിന്റെ ഗുരുനാഥനായ കരുംകുളം സി. നാരായണപിള്ള അവർകളുടെ ഭാര്യയായ ഡോ. കമലമ്മയുടെ അടുക്കൽ കൊണ്ടുപോയി എന്നെ പരിശോധിപ്പിച്ചു. മാസക്കണക്കിനുണ്ടാവുന്നതിനെക്കാൾ വലുപ്പം വയറിനു കാണുന്നുണ്ടെന്നും അതുകൊണ്ട് ഒരു ‘എക്സ്റേ’ എടുക്കണമെന്നും ഡോക്ടർ പറഞ്ഞു. എന്നോട് പുത്രീനിർവിശേഷമായ സ്നേഹവായ്പുള്ള ഡോക്ടർ അവരുടെ കാറിൽ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി എക്സ്റേ എടുപ്പിച്ചു. പിറേറന്ന് എന്റെ ഭർത്താവിനെ വിളിച്ച് പ്രസവത്തിന് പന്മനയിൽ അയയ്ക്കരുതെന്നും, ആശുപത്രിയിൽ മതിയെന്നും, ഗർഭാശയത്തിൽ കുഞ്ഞ് കാലും കയ്യും നീട്ടി കിടക്കുകയാണെന്നും ഈ വിവരമൊന്നും എന്നെ അറിയിക്കരുതെന്നും പറഞ്ഞു. ഏഴാംമാസം ആരംഭിച്ചതുമുതൽ ചട്ടമ്പിസ്വാമികളുടെ നെയ്യ് ഭക്തിയോടും പഥ്യാചരണത്തോടും കഴിച്ചു. പ്രസവകാലമായപ്പോൾ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ഡോക്ടറുടെ കണക്കുകൂട്ടലുകൾ അനുസരിച്ചുള്ള ദിനങ്ങൾ കഴിഞ്ഞിട്ടും പ്രസവം നടക്കാതിരുന്നതുകൊണ്ട് അവർ എന്തോ മരുന്നു കുത്തിവച്ചു. എന്നിട്ടും തഥൈവ. ആശുപത്രിയിലേക്കുകൊണ്ടുപോയ സ്വാമിയുടെ നെയ്യ് അന്നും ഞാൻ കഴിച്ചു. ഒരു പക്ഷേ, പ്രസവം നടന്നില്ലെങ്കിൽ നെയ്യ് മുടുങ്ങുമല്ലോ എന്നു ഞാൻ ചിന്തിച്ചു. മൂന്നുദിവസമായി ആഹാരം കഴിക്കാതെ ക്ഷീണിച്ചിരുന്ന ഞാൻ നെയ്യ്കഴിച്ചപ്പോൾ കുറച്ചു ഛർദ്ദിച്ചു. എന്തു മരുന്നാണ്? എന്തിനു കഴിച്ചു? എന്നൊക്കെ ചോദിച്ച് ഡോക്ടർ

വഴക്കു പറഞ്ഞു. അത് ചട്ടമ്പിസ്വാമികളുടെ നെയ്യാണെന്നും, ഇന്നു പ്രസവിച്ചില്ലെങ്കിൽ അത് മുടങ്ങാൻ പാടില്ലെന്നും, അതു കൊണ്ടാണ് കഴിച്ചതെന്നും ഡോക്ടറോടു പറഞ്ഞു. ഡോക്ടർ ഓപ്പറേഷൻ തിയേററർ തയ്യാറാക്കുന്നതിനുവേണ്ടി പുറത്തേക്കു പോയി. എനിക്ക് ചട്ടമ്പിസ്വാമിയുടെ നെയ്യിലുള്ള വിശ്വാസം കൊണ്ട് ഒരു പേടിയും തോന്നിയില്ല. ഡോക്ടർ പുറത്തേക്കുപോയ ഉടനെ ഒരു നഴ്സ് മുറിയിലേക്കുവന്നു. അപ്പോഴേക്കും ഞാൻ സുഖമായി പ്രസവിച്ചു കഴിഞ്ഞിരുന്നു. ഞാൻ കിടന്നിരുന്ന മുറിയുടെ വെളിയിൽ എൻെറ അമ്മയും അമ്മായിയമ്മയും ഇരിപ്പുണ്ടായിരുന്നു. അവർപോലും അറിഞ്ഞില്ല. നഴ്സ് അറിയിച്ചതനുസരിച്ച് ഡോക്ടർ ഓടിയെത്തി. അന്നു വൈകുന്നേരം ഡോക്ടർ എന്നോടു പറഞ്ഞു "ഇതൊരദ്ഭുതം തന്നെയാണ്. ഞാൻ സ്റെറത്തെടുത്തിട്ട് ഇരുപത്തിയഞ്ചുവർഷം കഴിഞ്ഞു 'ബ്രീച്ച് എക്ററൻഡഡ്' (കുഞ്ഞു കയ്യും കാലും നീട്ടി ഗർഭാശയത്തിൽ കിടക്കുക) എന്നു പറയുന്ന ഇത്തരം കേസുകൾ നാച്വറൽ ഡെലിവറിയായ സംഭവം ഇന്നുവരെ ഉണ്ടായിട്ടില്ല. മെഡിക്കൽ സയൻസിന് ഒരദ്ഭുതംതന്നെ. ആ നെയ്യിൻെറ മാഹാത്മ്യം ഞാൻ സമ്മതിച്ചിരിക്കുന്നു." "ചട്ടമ്പിസ്വാമിയുടെ ആ നെയ്യ് കഴിച്ചാൽ അടുത്തിരിക്കുന്നവരറിയാതെ പ്രസവം നടക്കുമെന്ന് അവിടുന്നുതന്നെ പറഞ്ഞിട്ടുള്ളതാണ്" എന്ന് ഞാൻ ഡോക്ടറോടു പറഞ്ഞു. ഡോക്ടറുടെ മകൾക്കുവേണ്ടി പിന്നീട് ഈ മരുന്ന് ഞങ്ങളെക്കൊണ്ട് വാങ്ങിപ്പിച്ചിട്ടുമുണ്ട്.

**മറെറാരനുഭവം**

ഞാൻ മഹാത്മാഗാന്ധി കോളേജിലെ പ്രൊഫസറായിരിക്കുമ്പോൾ കരമന കോളേജിലേക്ക് ഒരു മാററംവന്നു. അന്ന് കരമന കോളേജിലെ പ്രിൻസിപ്പൽ ഭാർഗ്ഗവിഅമ്മ ടീച്ചറാണ്. ആ മഹതി എൻെറ ഭർത്താവിൻെറയും ഗുരുനാഥയായിരുന്നു. അന്ന് പ്രിൻസിപ്പൽ എന്നോട് II PDCക്ക് മലയാളം പേപ്പറിൻെറ മോഡൽ ചോദ്യം ഉണ്ടാക്കാൻ പറഞ്ഞു. പരീക്ഷ കഴിയുന്നതിനു മുമ്പു തന്നെ ഞാൻ തിരിച്ച് എം.ജി.കോളേജിലേക്ക് വന്നു. അന്ന് II PDCക്ക് യൂണിവേഴ്സിററി പരീക്ഷ നടക്കുകയായിരുന്നു. മലയാളം പേപ്പർ പരീക്ഷകഴിഞ്ഞ് പിറേറന്ന് കോളേജിൽ ചെന്നപ്പോൾ എൻെറ സഹാദ്ധ്യാപകനും സഹോദരതുല്യനുമായ

പ്രൊഫ. സേതുനാഥൻ എന്നെ ഭാർഗ്ഗവിടീച്ചർ അന്വേഷിക്കുന്നു എന്നു പറഞ്ഞു. II PDCയ്ക്ക് മോഡൽ ചോദ്യം ഇട്ടത് ഞാനാണോ എന്ന് സേതു ചോദിച്ചു. അതേ എന്നു ഞാൻ മറുപടിയും പറഞ്ഞു. ചോദ്യപേപ്പർ മോഡൽ തെററിച്ച് ഇട്ടിരിക്കുമെന്ന് ഞാൻ പ്രയാസപ്പെട്ടു. ഏതായാലും ഭാർഗ്ഗവി ടീച്ചറിനെ ഫോണിൽ വിളിക്കാൻ തീരുമാനിച്ചു. വീട്ടിൽ ചെന്ന ഉടനെ ടീച്ചറിനെ വിളിച്ചു. യൂണിവേഴ്സിററി ചോദ്യപേപ്പർ എടുക്കാൻ പറഞ്ഞു. മോഡൽ ചോദ്യം ടീച്ചറിൻെറ കയ്യിലുണ്ട്. അന്ന് II PDC-ക്ക് അരപേജ്, ഒരു പേജ്, മൂന്നുപേജ് എന്നായിരുന്നു ചോദ്യത്തിൻെറ രീതി. എല്ലാ ചോദ്യങ്ങളും ഒരുപോലെയിരിക്കുന്നു. അതായത് ഞാൻ കരമന കോളേജിൽ ഉണ്ടാക്കിയ മോഡൽചോദ്യം അതേ രീതിയിൽത്തന്നെ യൂണിവേഴ്സിററി ചോദ്യപേപ്പറിലും വന്നിരിക്കുന്നു. ടീച്ചർ ചോദിച്ചു "ഇതെങ്ങനെപററി? വേലായുധൻനായരാണോ ചോദ്യം ഉണ്ടാക്കിയത?" ഞാൻ പറഞ്ഞു: "അല്ല. അദ്ദേഹം പേപ്പർ വാലുവേഷൻെറ ചെയർമാനാണ്. ചോദ്യപേപ്പറുമായി ഒരു ബന്ധവുമില്ല." അദ്ഭുതപ്പെട്ടുകൊണ്ടു ടീച്ചർ ചോദിച്ചു, "ഇതെങ്ങനെ സംഭവിച്ചു?" ഞാൻ പറഞ്ഞു: ഞാൻ വിദ്യാർത്ഥിയായിരിക്കുമ്പോഴും അദ്ധ്യാപികയായിരിക്കുമ്പോഴുമെല്ലാം സ്വാമികളെ പ്രാർത്ഥിച്ചുകൊണ്ട് ഇന്ന ചോദ്യം വരണേ എന്ന് പ്രാർത്ഥിക്കാറുണ്ട്. പരീക്ഷയ്ക്കു പോകുമ്പോഴും ഈ അനുഭവം ഉണ്ടായിട്ടുണ്ട്. ചട്ടമ്പിസ്വാമിയെ പ്രാർത്ഥിക്കുമ്പോൾ ആദ്യം മനസ്സിൽ തോന്നുന്ന പാഠങ്ങൾ തന്നെ പഠിക്കും. ചോദ്യം ഉണ്ടാക്കുമ്പോഴും ആദ്യം മനസ്സിൽ തോന്നുന്ന ചോദ്യങ്ങൾതന്നെ ചോദിക്കും. ഇങ്ങനെ ധാരാളം അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് പ്രിൻപ്പലിനോടുപറഞ്ഞു. ചട്ടമ്പിസ്വാമികളുടെ ആശ്രമത്തിൽപ്പോകണം എന്ന് ഉടനെതന്നെ ഭാർഗ്ഗവിഅമ്മ ടീച്ചർ തീരുമാനിക്കുകയും ചെയ്തു. അങ്ങനെ ഓർമ്മയായ കാലം മുതൽ ഇന്നുവരെയുള്ള എൻെറ അനുഭവങ്ങൾ വർണ്ണിച്ചാൽ തീരുകയില്ല. ഇനിയും ചട്ടമ്പിസ്വാമിയുടെ കരുണാകടാക്ഷങ്ങൾ ഈയുള്ളവളിൽ ചൊരിയുമാറാകണേ എന്നു പ്രാർത്ഥിച്ചുകൊണ്ട് എൻെറ അനുഭവങ്ങൾ ചുരുക്കുകയാണ്.

## പ്രൊഫസ്സർ എൻ. കുഞ്ഞുകൃഷ്ണപിള്ള

യൂണിവേഴ്സിററി കോളേജിലെ മലയാളം പ്രൊഫസ്സറായിരുന്ന പ്രൊഫ. എൻ. കുഞ്ഞുകൃഷ്ണപിള്ള പറഞ്ഞ സംഭവമാണ് ഞാനിവിടെ കുറിക്കുന്നത്. ചട്ടമ്പിസ്വാമികൾ, ആയുർവ്വേദ ഡോക്ടറായിരുന്ന ഡോ. കെ.ജി. ഗോപാലപിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്നുവെന്നറിഞ്ഞ് ശ്രീകണ്ഠേശ്വരം പത്മനാഭപിള്ള തിരുവടികളെ സന്ദർശിക്കാൻ അവിടെ ചെന്നു. താൻ എഴുതിയ "ശബ്ദതാരാവലി"യെന്ന മലയാള നിഘണ്ടുവിൻെറ കൈയെഴുത്തുപ്രതി സ്വാമികളെ കാണിച്ച് അനുഗ്രഹം വാങ്ങാനാണ് അദ്ദേഹം ചെന്നത്. ഗ്രന്ഥം സ്വാമിതൃപ്പാദങ്ങളിൽവച്ച് വന്ദിച്ചു. ചട്ടമ്പിസ്വാമികൾ ഗ്രന്ഥമെടുത്ത് ഒന്നു മറിച്ചുനോക്കിയിട്ട് "ആർഭാടമില്ലെങ്കിലും കൊള്ളാം" എന്നു പറഞ്ഞു. അവിടുന്നു പറഞ്ഞത് എത്ര സത്യം! 'ആർഭാടം' എന്ന പദം ആ നിഘണ്ടുവിലില്ലായിരുന്നു. ഉടനെ അദ്ദേഹം ആ പദം എഴുതിച്ചേർത്തു.

## ഒരു ഉപദേശദാനം – പറവൂർ കെ. ഗോപാലപിള്ള

ശ്രീചട്ടമ്പിസ്വാമികളുടെ സവിസ്തരമുള്ള ജീവചരിത്രം എഴുതിയ ഒരു ഗ്രന്ഥകാരനാണ് പറവൂർ കെ. ഗോപാലപിള്ള. ചട്ടമ്പിസ്വാമികളെപ്പററി പ്രയോജനകരമായ അനവധി വിവരങ്ങൾ അടങ്ങിയിട്ടുള്ള ഒരു അനർഘഗ്രന്ഥമാണിത്. സ്വാമിമാരെക്കണ്ടാൽ ഉപദേശം ചോദിച്ചുകൂടുന്ന ചില ആളുകളെ പഴയകാലത്തും കാണാൻ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. അത്തരം ഒരു സന്ദർഭത്തിലെ ഉപദേശദാനത്തെക്കുറിച്ചാണ് ശ്രീ. പറവൂർ ഗോപാലപിള്ള ഇവിടെ വിവരിക്കുന്നത്.

"സന്ന്യാസിമാരെ കണ്ടാൽ അവരിൽനിന്നും 'ഒരുപദേശം' വാങ്ങണമെന്ന് മോഹിച്ച് അടുത്തുകൂടുന്ന ചില വിദ്വാന്മാരുണ്ട്. ഈ തരത്തിലുള്ള ഒരുത്തൻ സ്വാമികളെ ഉപദ്രവിച്ചുകൊണ്ടിരുന്നു. സ്വാമികളിൽ നിന്നും ഒരുപദേശം കിട്ടിയാൽ മാത്രം പോരാ, അത് ചെമ്പിനെ സ്വർണ്ണമാക്കാനുള്ള ഉപദേശമായിരിക്കണമെന്നും അയാൾക്കു മോഹമുണ്ടായിരുന്നു. ഒരിക്കൽ ഈ വിദ്വാനും ചട്ടമ്പിസ്വാമികളും ഒരുമിച്ച് അരൂർ നിന്നും അരൂക്കുറ്റിക്കുള്ള കടത്തു കടക്കുവാൻ തീരത്ത് എത്തിച്ചേർന്നു. വർഷകാലമായതിനാൽ കാറ്റും കോളും ഉണ്ടായിരുന്നു. ഒരു ചെറിയ കൊതുമ്പു

വള്ളത്തിൽ കയറി. വള്ളം തുഴയാൻ ആരുമില്ലാതിരുന്നതിനാൽ സ്വാമികൾതന്നെ പങ്കായം എടുത്തു തുഴഞ്ഞു. കാററും കോളും കൊണ്ട് വഞ്ചി മുങ്ങിപ്പോകുമോ എന്ന് ഭയന്നു. സ്വാമിക്ക് നീന്ത് അറിയാമെങ്കിലും അനുചരന് അത്രമാത്രം വെള്ളത്തിൽ പരിചയം ഉണ്ടായിരുന്നില്ല. വെള്ളം വഞ്ചിയിലടിച്ചു കയറി പെട്ടെന്നു മറിഞ്ഞു. രണ്ടുപേരും വെള്ളത്തിൽ. അനുചരൻ പ്രാണപരാക്രമത്തോടുകൂടി കൈകാലിട്ടടിച്ചു. സ്വാമികൾ അപ്പോൾ പറയുകയാണ്ഃ "കേശവാ ഇതാ ഉപദേശം. തൻെറ അഭീഷ്ടപ്രകാരമുള്ള ഉപദേശം പിടിച്ചുകൊള്ളുക." കേശവൻ വാ പൊളിച്ച് മാക്ക്, മാക്ക് എന്നു വെള്ളം കുടിച്ച് പ്രാണപരാക്രമം കാണിക്കുന്നു. സ്വാമി കേശവൻെറ കൈയ്യിൽ പിടിച്ച് തുഴഞ്ഞു നിന്നു. പിന്നെയും "ഉപദേശം വേണ്ടേ? വേണ്ടേ" എന്ന് പലപ്രാവശ്യം സ്വാമികൾ ചോദിച്ചു. കേശവന് പ്രാണപരാക്രമംതന്നെ. ജീവനോടെ കരയിലെത്തിയാൽ മതി എന്നായി അയാളുടെ സർവ്വാഭിലാഷവും. സ്വാമി കേശവനെയുംകൊണ്ട് നീന്തി അരൂക്കുററി അടുത്തു. കേശവൻ കുടിച്ച വെള്ളമെല്ലാം ഛർദ്ദിച്ചുകളയാൻ പറഞ്ഞു. അപ്രകാരം അവർ രണ്ടുപേരും ഉദ്ദിഷ്ട സ്ഥാനത്ത് എത്തി."

## കരുവാ കൃഷ്ണനാശാൻ

സ്വാമികൾ എവിടെനിന്നോ സമ്പാദിച്ച ഒരു മർമ്മ ശാസ്ത്ര ഗ്രന്ഥം നോക്കി ഗുസ്തിമുറകളെല്ലാം നേരത്തെ അഭ്യസിച്ചിരുന്നു. താൻ പഠിച്ചതെല്ലാം വെളുത്തേരി കേശവൻ വൈദ്യനെയും പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ഇവർ തമ്മിൽ വിനോദത്തിനായി ഗുസ്തിപിടിച്ചു കളിക്കും. കേരളവർമ്മ വലിയകോയിത്തമ്പുരാൻ അന്ന് വ്യായാമം ചെയ്യുമ്പോൾ എടുത്തുപൊക്കാറുള്ള ഗുണ്ട് (ഇരുമ്പുണ്ട) കേശവൻ വൈദ്യനും സ്വാമിയും മാത്രമേ എടുത്തു പൊക്കുമായിരുന്നുള്ളു.

കൊല്ലം ഓലയിൽ എന്ന സ്ഥലത്ത് ചില നായന്മാർ ഗുസ്തി പഠിച്ച് താമസിച്ചിരുന്നു. ഒരു രാത്രിയിൽ വഴിയിൽ കൂട്ടംകൂടി നിൽക്കുന്ന ഇവരുടെ ഇടയിൽ സ്വാമികൾ പെട്ടു. അവരുടെ ഇടയിൽനിന്നും രക്ഷപ്പെടാൻ വേറെ മാർഗ്ഗമില്ലെന്നു കണ്ട സ്വാമി സ്വദേഹത്തെ ചാട്ടുളിപോലെ അങ്ങോട്ടും ഇങ്ങോട്ടും അവരുടെ മദ്ധ്യത്തിൽക്കൂടി പ്രയോഗിച്ചു. കൂടിനിന്നവരെല്ലാം നിലംപതിച്ചു.

എഴുന്നേററുനോക്കിയപ്പോൾ സ്വാമികൾ അകലെനിൽക്കുന്നതു കണ്ട് അവർ സ്വാമിതിരുവടികളുടെ പാദങ്ങളിൽ നമസ്കരിച്ചു.

വിശാഖം തിരുനാൾ മഹാരാജാവിന്റെ കാലത്ത് വടക്കേ ഇന്ത്യയിൽനിന്നും കുറെ ഗുസ്തിക്കാർ തിരുവിതാംകൂറിൽ വന്നു. അവർ മഹാരാജാവിനെ മുഖം കാണിച്ചു. അവരുടെ യോഗ്യത ബോദ്ധ്യപ്പെടുത്തുവാൻ ഇവിടെയുള്ളവരുമായി ഗുസ്തിപിടിക്കണമെന്ന് തമ്പുരാനെ അറിയിച്ചു. ചട്ടമ്പി എന്ന ഒരു ഗുസ്തിക്കാരൻ പേട്ടയിൽ ഉണ്ടെന്ന് ആരോ മഹാരാജാവിനോടു പറഞ്ഞു. അദ്ദേഹം സ്വാമികളെ അവിടെ വരുത്തി. എന്നാൽ സ്വാമികൾ ഇപ്പോൾ ഗുസ്തിപിടിക്കാറില്ലെന്നും തന്റെ ശിഷ്യനായ കേശവൻ വൈദ്യനെ അയയ്ക്കാമെന്നും സ്വാമിതിരുവടികൾ പറഞ്ഞു. അങ്ങനെ കേശവൻവൈദ്യൻ വന്ന് ഗുസ്തിപിടിച്ചു. പഞ്ചാബികൾ തോററു. എങ്കിലും മഹാരാജാവ് രണ്ടുപക്ഷക്കാർക്കും സമ്മാനം കൊടുത്തയച്ചു. ചട്ടമ്പിയെന്നു സ്വാമികളെ വിളിക്കുന്നത് ഗുസ്തിക്കാരനായതുകൊണ്ടാണ് എന്നു പറയുന്നതു ശരിയല്ല.

## കെ. കുമാരപിള്ള

ശ്രീചട്ടമ്പിസ്വാമികളുടെ ഭക്തനും ആരാധകനുമായിരുന്ന ശ്രീ.കെ. കുമാരപിള്ള അവർകൾ ഒരു സംഭവം വിവരിക്കുന്നത് ഇങ്ങനെയാണ്–

"സ്വാമികൾ ഒരു മദ്ധ്യാഹ്നത്തിൽ മൂവാററുപുഴ നിന്ന് കാൽനടയായി പെരുമ്പാവൂരിലെത്തി. ദാഹം കലശലായിരുന്നതുകൊണ്ട് അവിടെ ഒരു വീട്ടിൽക്കയറി കുടിക്കാൻ കുറച്ചു വെള്ളം ചോദിച്ചു. ഗൃഹനായികയായ വൃദ്ധ, ആ സ്ഥലത്ത് വിഷൂചിക പടർന്നു പിടിച്ച് അസംഖ്യം മരണങ്ങളുണ്ടായിക്കൊണ്ടിരിക്കുകയാണെന്നും ആ ഭവനത്തിൽനിന്ന് ഒരാഴ്ചക്കുള്ളിൽ നാലുപേർ മരിച്ചുപോയെന്നും മൂന്നുപേർ അപ്പോഴും ആ രോഗം പിടിപെട്ട് അവശതയിൽ കിടക്കുകയാണെന്നും, ആ സ്ഥിതിക്ക് അവിടന്ന് വെള്ളംപോലും കുടിക്കുന്നതു ശരിയല്ലെന്നും സങ്കടത്തോടു കൂടി പറഞ്ഞു. ഒരു കരിക്ക് കിട്ടിയാൽ മതിയെന്നായി സ്വാമികൾ.

ആ വൃദ്ധ കരിക്കിന് ഏർപ്പാടുചെയ്തു. അതിനുള്ളിൽ സ്വാമി ആ പറമ്പിലുണ്ടായിരുന്ന ഏതോ പച്ചില പറിച്ചുകൊണ്ടുവന്ന് അത് കരിക്കിന്റെ തൊണ്ടും കൂട്ടി ചതച്ചു പിഴിഞ്ഞ് രോഗികൾക്ക്

കൊടുക്കുവാൻ വൃദ്ധയെ ഏല്പിച്ചു. ആ ചാറുകഴിച്ച് അല്പം കഴിയുമ്പോൾ രോഗികൾ കഞ്ഞി ആവശ്യപ്പെടുമെന്നും കൊടുക്കാൻ മടിക്കേണ്ടെന്നും ഉപദേശിച്ചിട്ട് അവിടുന്ന് അപ്പോൾത്തന്നെ മടങ്ങി. ആ രോഗികൾ വിഷൂചികയിൽനിന്ന് രക്ഷപ്പെടുകയും ചെയ്തു."

## കല്ലുവീട്ടിലെ ഒരു സ്ത്രീയുടെ അനുഭവം

ആയിരത്തിത്തൊള്ളായിരത്തിതൊണ്ണൂററി ഒന്ന് (1991). പന്മന ആശ്രമത്തിൽ സത്സംഗം നടക്കുന്ന ദിവസം. തിരുവനന്തപുരത്തുനിന്നും ഒരു കാറിൽ കുറെ ആളുകൾ വന്നു. ഞാനും എൻെറ അഭിവന്ദ്യഭർത്താവ് പ്രൊഫ. ജഗദി വേലായുധൻനായരും അപ്പോൾ പന്മന ആശ്രമത്തിലുണ്ടായിരുന്നു. കാറിൽ വന്നവർ കല്ലുവീട്ടിലെയാണെന്ന് അക്കൂട്ടത്തിലുണ്ടായിരുന്ന ഒരു മാന്യസ്ത്രീ പറഞ്ഞു. കുമ്പളത്തു ശങ്കുപ്പിള്ളയുടെ മൂത്തമകനായ ശ്രീ. കുമ്പളത്തു ഭാസ്കരൻപിള്ളയായിരുന്നു അന്ന് ആശ്രമം പ്രസിഡൻറ്. ഊണുകഴിഞ്ഞ് ഞങ്ങൾ എല്ലാവരുമായി മഹാത്മജീമന്ദിരത്തിലേക്ക് പോയി. കല്ലുവീട്ടിൽനിന്നും വന്ന ആ മഹതി ചട്ടമ്പിസ്വാമിയിൽനിന്നും അവർക്കുണ്ടായ അനുഭവം അപ്പോൾ പറഞ്ഞു.

ഒരിക്കൽ കല്ലുവീട്ടിൽ ഒരു സ്ത്രീക്ക് കലശലായ പ്രസവവേദന ആരംഭിച്ചു. മണിക്കൂറുകൾ കഴിഞ്ഞിട്ടും പ്രസവം നടക്കുന്നില്ല. ആ സ്ത്രീക്കാണെങ്കിൽ അസഹ്യമായ വേദനയും. ഡോക്ടറെ വിളിച്ചുകൊണ്ടുവന്നു. ഡോക്ടർ പരിശോധിച്ച് മരുന്നു കൊടുത്തിട്ടും ഒരു പ്രയോജനവും ഉണ്ടായില്ല. ചട്ടമ്പിസ്വാമികൾ കൂടെക്കൂടെ അവിടെ താമസിക്കുക പതിവായിരുന്നു. പല അസുഖങ്ങൾക്കും അദ്ദേഹം ചട്ടിയിൽ മരുന്ന് വാട്ടി പിഴിഞ്ഞ് കൊടുക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അവിടെയുള്ളവർ സ്വാമി തിരുവടികളെ 'ചട്ടിസ്വാമി' എന്നും വാത്സല്യം കൊണ്ടു വിളിക്കും. മകളുടെ പ്രസവവേദനകണ്ട് അമ്മ പറഞ്ഞു. ചട്ടമ്പിസ്വാമി വന്നിരുന്നെങ്കിൽ എന്തെങ്കിലും മരുന്നുതരുമായിരുന്നു. പക്ഷേ, സ്വാമിതിരുവടികൾ എവിടെയായിരിക്കുമെന്ന് ആർക്കറിയാം. എല്ലാവരും സ്വാമി വരാൻ അകമഴിഞ്ഞു പ്രാർത്ഥിച്ചു. ഏതാനും മിനിട്ടു കഴിഞ്ഞുകാണും. എല്ലാവരെയും അദ്ഭുതപ്പെടുത്തിക്കൊണ്ട് സ്വാമിതിരുവടികൾ നടന്നുവരുന്നു. സ്വാമിയെക്കണ്ടതും

വീട്ടിലുള്ളവർ വെപ്രാളപ്പെട്ടു കാര്യമറിയിച്ചു. ഉടനെ സ്വാമിതിരുവടികൾ പറമ്പിലേക്കിറങ്ങി. ഏതോ പച്ചിലപറിച്ച് തൃക്കൈകൊണ്ട് കശക്കി ചാറെടുത്തുകൊണ്ടുവന്നു. കോട്ടും കാൽശരായിയും ധരിച്ച് കയ്യിൽ സ്റെറതെസ്കോപ്പുമായി അവിടെ ഉണ്ടായിരുന്ന കേമനായ അലോപ്പതി ഡോക്ടർ സ്വാമിയെ നോക്കി പുച്ഛരസത്തിൽ ചിരിച്ചു. ഈ മരുന്ന് അകത്തുകൊണ്ടുപോയി ഗർഭിണിയുടെ അടിവയററിൽ പുരട്ടണം എന്ന് സ്വാമിതൃപ്പാദങ്ങൾ പറഞ്ഞു. ഇപ്പോൾ അച്ഛനെപ്പോലെ ഒരു കറുത്ത പെൺകുഞ്ഞിനെ പ്രസവിക്കുമെന്നും സ്വാമികൾ കൂട്ടിച്ചേർത്തു. ആ പ്രവചനം ഫലിച്ചു. നിമിഷങ്ങൾക്കകം ആ സ്ത്രീ സുഖമായി പ്രസവിച്ചു. പരിഷ്കാരിയായ ഡോക്ടർ സ്വാമിതിരുവടികളുടെ പാദങ്ങളിൽ നമസ്കരിച്ച്, സ്വാമിയുടെ അദ്ഭുതസിദ്ധിയെ വാഴ്ത്തുകയും ചെയ്തു.

## ഉത്സവബലിക്ക് പാണികൊട്ടിയത് – ടി.കെ. കൃഷ്ണമേനോൻ

ശ്രീചട്ടമ്പിസ്വാമിതിരുവടികളുമായി അടുത്ത പരിചയം നേടാനും അവിടുത്തെ ശിഷ്യഗണത്തിൽ ഉൾപ്പെടാനും കഴിഞ്ഞ മാന്യവ്യക്തികളായിരുന്നു സാഹിത്യകുശലൻ ടി.കെ. കൃഷ്ണമേനോനും അദ്ദേഹത്തിൻെറ പത്നി കല്യാണിഅമ്മയും. ശ്രീ. ടി.കെ. കൃഷ്ണമേനോൻ പറഞ്ഞ അദ്ഭുതസംഭവമാണ് ഇവിടെ കുറിക്കുന്നത്.

ഒരിക്കൽ സ്വാമിതിരുവടികൾ വഴിയാത്ര ചെയ്തപ്പോൾ അതിനു സമീപത്തായി ഒരു മഹാക്ഷേത്രത്തിൽ ഉത്സവബലിയ്ക്ക് പാണികൊട്ടുന്ന ശബ്ദം കേട്ടു. അമ്പലക്കുളത്തിൽപോയി കുളിച്ചിട്ട് അകത്തുചെന്ന് സ്വാമിതിരുവടികൾ മാരാരിൽനിന്നും തിമില വാങ്ങി കൊട്ടിത്തുടങ്ങി. എന്താണു സംഭവിക്കുന്നതെന്നറിയാതെ മാരാർ അന്തംവിട്ടു. ശ്രീഭൂതബലിയ്ക്ക് തൂവിയിരുന്നത് പ്രായവും പഠിപ്പുമുള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടു മാറി കേട്ടപ്പോൾ അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി. മുറയ്ക്ക് തൂവാനും തുടങ്ങി. രണ്ടുപേർക്കും ബഹുരസമായി. ഭൂതങ്ങളും ഇതിൽ സന്തുഷ്ടരായി ഇരുവരെയും അനുഗ്രഹിച്ചിരിക്കണം. ഉച്ചതിരിയുന്നതോടുകൂടി തീരാനുള്ള ക്രിയ സന്ധ്യയായിട്ടും അവസാനി

ക്കുന്ന ലക്ഷണമില്ല. തൂവലും കൊട്ടും ആർത്തു പിടിച്ചു നടന്നു. ഒന്നും മനസ്സിലാകാതെ ക്ഷേത്രാധികാരികൾ അന്ധാളിച്ചു. വെളിച്ചെണ്ണ തീർന്നു; വീണ്ടും വാങ്ങിക്കാൻ നിവൃത്തി ഇല്ലാതായി. എല്ലാവരും ചെന്ന് സ്വാമിതിരുവടികളോടു സങ്കടം ഉണർത്തിച്ചു. ദയാലുവായ സ്വാമിതിരുവടികൾ തിമില മാരാനു തിരിച്ചുകൊടുത്തു. സ്വാമി അവിടെനിന്നും വീണ്ടും യാത്ര തുടർന്നു.

## പന്മന ആശ്രമത്തിൽ വച്ചുണ്ടായ അനുഭവങ്ങൾ

പതിനഞ്ചു വർഷങ്ങൾക്കു മുമ്പ് പന്മന ആശ്രമത്തിൽ വച്ച് ഒരു ഭക്തയ്ക്കുണ്ടായ അനുഭവം എന്നോട് നേരിട്ടു പറഞ്ഞത് വിവരിക്കുന്നു.

ശ്രീകണ്ഠേശ്വരത്ത് പടിഞ്ഞാറേ നടയിൽ ചന്ദ്രശ്രീ എന്ന വീട്ടിലെ ചന്ദ്രിക എന്നോടു പറഞ്ഞ സംഭവമാണിത്. ചന്ദ്രശ്രീയിലെ ചന്ദ്രികയും ഭർത്താവ് ശ്രീധരൻനായരും പന്മന ആശ്രമത്തിൽ തീർത്ഥാടകരുടെ കൂടെ ഒരിക്കൽ വന്നു. സമാധിസ്ഥാനത്തു വന്ന് പ്രാർത്ഥന നടത്തി തിരിച്ചു വീട്ടിൽ എത്തിയിട്ടും ആശ്രമവും പരിസരവും അവരുടെ മനസ്സിൽനിന്നും മായാതെ നിന്നു. അങ്ങനെ അവർ സമാധിദിനാഘോഷങ്ങൾക്കും ജന്മദിനാഘോഷങ്ങൾക്കും പതിവായി വരാൻ തുടങ്ങി. ഒരു ദിവസം വിശേഷദിവസമല്ലാതെ തന്നെ അവർ തൊഴാനായി വന്നു. അന്ന് ആശ്രമം പ്രസിഡന്റായിരുന്ന ശ്രീ. കുമ്പളത്തു ഭാസ്കരൻ പിള്ളയോട് മൂന്നു ദിവസം അവിടെ താമസിച്ച് ഭജനം ഇരിക്കാൻ അനുവാദം നൽകണം എന്ന് അവർ പറഞ്ഞു. ഈ പ്രാവശ്യം അമ്മയും അവരുടെ കൂടെ ഉണ്ടായിരുന്നു. പ്രസിഡന്റ് സന്തോഷത്തോടുകൂടി അവർക്ക് വേണ്ടുന്ന സൗകര്യങ്ങൾ എല്ലാം ഏർപ്പെടുത്തി. ശ്രീധരൻനായരും അമ്മയും ഭാര്യയും ആയി ഭജനം തുടങ്ങി. സമാധിക്ഷേത്രത്തിനു മുൻപിലുള്ള കുളത്തിൽ രണ്ടു പ്രാവശ്യം കുളിച്ചിട്ട് അവർ നിത്യവും പ്രാർത്ഥന നടത്തി. അങ്ങനെ ഭജനം അവസാനിക്കുന്ന ദിവസവും അമ്മയും ചന്ദ്രികയുമായി കുളിക്കാൻ ഇറങ്ങി. കുളിക്കാൻ ഇറങ്ങിയ അവർ വളരെ സമയമായിട്ടും കയറി വരുന്നില്ല. ആളുകൾ ഓരോരുത്തരായി കുളക്കടവിലേക്ക് പോയിത്തുടങ്ങി. ശ്രീ. ഭാസ്കരൻപിള്ള ഇതെല്ലാം കണ്ടുകൊണ്ട് മഹാത്മജീമന്ദിരത്തിൽ ഇരിക്കുകയാണ്. കുള

ത്തിൽ എന്താണ് സംഭവിച്ചതെന്ന് അദ്ദേഹം അന്വേഷിച്ചു. ഭജനം ഇരിക്കാൻ വന്നവരുടെ അഞ്ചു പവന്റെ മാല കണ്ടില്ല, അത് എല്ലാവരും കൂടി നോക്കുകയാണ് എന്ന് ഒരാൾ പ്രസിഡന്റിനെ അറിയിച്ചു. അമ്മയുടെ കഴുത്തിൽ കിടന്ന മാലയാണ് കളഞ്ഞത്. മുങ്ങിക്കുളിച്ചപ്പോൾ പോയതാകാം എന്ന് എല്ലാവരും പറഞ്ഞു. അമ്മ മാല ഊരി സോപ്പുപെട്ടിയിൽ വച്ചിട്ടാണ് എന്നും കുളിക്കാനിറങ്ങുന്നത്. ഇന്നും അതുപോലെയാണ് ചെയ്തതെന്നും ചന്ദ്രിക പറഞ്ഞു. കുളക്കരയിലുള്ള കല്ലിലും സോപ്പുപെട്ടിയിലും കുളത്തിന്റെ കരയിലും എല്ലാവരും കൂടി മാല തപ്പി. മാല എങ്ങും കാണാനില്ല. ശ്രീചട്ടമ്പിസ്വാമിതിരുവടികളിലുള്ള ഭക്തിയുടെ ആധിക്യം കൊണ്ട് ആ തിരുസന്നിധിയിൽ ഭജനമിരിക്കാൻ വന്നവർക്ക് ഇങ്ങനെയൊരു നഷ്ടം സംഭവിച്ച് വേദനയോടുകൂടി പോകുന്നത് കഷ്ടമാണല്ലോ എന്ന് ശ്രീ. കുമ്പളത്തു ഭാസ്കരൻപിള്ള ചിന്തിച്ചു. ശ്രീ. ഭാസ്കരൻപിള്ളയുടെ വാക്കുകളിൽ:

"ഞാൻ, അച്ഛനെയും ചട്ടമ്പിസ്വാമിയെയും പ്രത്യക്ഷത്തിൽ കണ്ടു. മനം നൊന്തു പ്രാർത്ഥിച്ചു. ഈ നഷ്ടം അവർക്ക് വരുത്തരുത്. അവർ സന്തോഷമായിട്ടു ഭജനം കഴിഞ്ഞ് പോകണം. ഇതിന് എന്താണ് ഒരു പരിഹാരം?" ഇങ്ങനെ ആലോചിച്ച് അദ്ദേഹം മൂപ്പർക്ക് ആളയച്ചു. കുറെ പാളകൾ അടർത്ത് അതുകൊണ്ട് തൊട്ടികളുണ്ടാക്കി കുറെ ആളുകളെ വിളിച്ച് വെള്ളം വററിക്കാൻ ഏർപ്പാടു ചെയ്തു. മൂപ്പർ കമുകിൽ കയറി പാളകൾ അറുത്തിട്ടു. താമസം കൂടാതെ അവയെല്ലാം കോട്ടി ശരിയാക്കി. വെള്ളം വററിക്കാൻ ആളുകളും ഉടനെ തന്നെ വന്നെത്തി. ഇത്രയും സംഭവിച്ചുകഴിഞ്ഞപ്പോൾ അത്ഭുതമെന്നു പറയട്ടെ, പലരും പലവട്ടം നോക്കിയ അതേ സോപ്പുപെട്ടിയിൽ ആ മാല അതാ ഇരുന്ന് വെട്ടിത്തിളങ്ങിക്കൊണ്ടിരിക്കുന്നു. ചന്ദ്രികയ്ക്കും അമ്മയ്ക്കും അവരുടെ കണ്ണുകളെത്തന്നെ വിശ്വസിക്കാൻ കഴിഞ്ഞില്ല. 'മാല കിട്ടി. കുളം വററിക്കണ്ട' എന്ന് ഒററ സ്വരത്തിൽ, ഒററ ശ്വാസത്തിൽ അമ്മയും മകളും ഉറക്കെ വിളിച്ചു പറഞ്ഞു. ഇതുകേട്ടു കുമ്പളത്തു ഭാസ്കരൻപിള്ളയുടെ ശ്വാസം നേരെ വീണു.

ഈ കാഴ്ച കണ്ടവരെല്ലാം അദ്ഭുതസ്തബ്ധരായിപ്പോയി. ഭജനം ഇരിക്കാൻ വന്ന കുടുംബത്തിന് ചട്ടമ്പിസ്വാമിയിലുള്ള ഭക്തിവിശ്വാസങ്ങൾ ശതഗുണീഭവിച്ചു. സമാധിപീഠത്തിലേക്കുള്ള

112-2002 9

പ്രഭയും ടേപ്പ് റിക്കാർഡറും മററ് അനവധി പൂജാദ്രവ്യങ്ങളുമായി ട്ടാണ് ശ്രീധരൻനായരും ചന്ദ്രികയും അടുത്ത പ്രാവശ്യം ആശ്രമ ത്തിൽ വന്നത്. ആ പ്രഭതന്നെയാണ് ശ്രീകോവിലിൽ പ്രകാശിച്ചു കൊണ്ടിരിയ്ക്കുന്നതും. ഈ സംഭവത്തിനുശേഷം അവർ എന്റെ വീട്ടിൽ വന്ന് ചട്ടമ്പിസ്വാമികളുടെ ഒരു പടം എന്റെ അമ്മയുടെ കയ്യിൽനിന്നും വാങ്ങിച്ചു. ചട്ടമ്പിസ്വാമികൾ കുമ്പളത്തു വീട്ടിൽ താമസിച്ചപ്പോൾ ചോറു കൊണ്ടുകൊടുത്തത് എന്റെ അമ്മയാണ് എന്നറിഞ്ഞ ഭക്തിവിശ്വാസം കൊണ്ടാണ് അമ്മയുടെ കയ്യിൽനി ന്നും സ്വാമി തിരുവടികളുടെ ഫോട്ടോ, നേരിട്ടു വാങ്ങിക്കാൻ അവർ ഇവിടെ എത്തിയത്. ശ്രീവിദ്യാധിരാജ പ്രഭുവിന്റെ പടം വച്ച് ആരാധിച്ചാൽ സന്താനങ്ങൾ സദ്ബുദ്ധികളായിത്തീരുമെന്ന് ഞാനവരോടു പറഞ്ഞു. വിദ്യാഭ്യാസത്തിലും ഉദ്യോഗത്തിലും വി വാഹജീവിതത്തിലുമെല്ലാം അവരുടെ സന്താനങ്ങൾ ഉത്തമമാതൃ കകളായി വിരാജിക്കുന്നു. ശ്രീധരൻനായരും ചന്ദ്രികയും കുടും ബവും ഇന്നും സ്വാമികളെ കണ്ടു വന്ദിക്കുവാൻ പന്മന ആശ്രമ ത്തിൽ വന്നു കൊണ്ടേയിരിക്കുന്നു. ആ പുണ്യകുടുംബത്തിന് ചട്ടമ്പിസ്വാമികളുടെ അനുഗ്രഹം സദാ ലഭിച്ചുകൊണ്ടിരിക്കുന്നു.

ഞാനും എന്റെ ഭർത്താവും കുഞ്ഞുങ്ങളുമായി സ്വാമി തൃപ്പാദ ങ്ങളുടെ സന്നിധിയിൽപ്പോയി ഭജനമിരിക്കുക പതിവാണ്. മനസ്സിന് എന്തു പ്രയാസം വന്നാലും ആ തിരുസന്നിധിയിൽ എത്തിയാൽ അതെല്ലാം പരിഹരിക്കപ്പെടും. ധാരാളം അനുഭവങ്ങൾ അവിടെ നിന്നും ആ സന്ദർഭങ്ങളിലെല്ലാം എനിക്കും എന്റെ കുടുംബത്തി നുമുണ്ടായിട്ടുണ്ട്. ഒരിക്കൽ ഞങ്ങൾ ഭജനമിരുന്ന് തീരുന്ന ദിവ സം പതിവുപോലെ ഞാൻ കുളത്തിൽ കുളിക്കാനിറങ്ങി. കുളി കഴിഞ്ഞ് കരയ്ക്കു കയറിയപ്പോൾ കുളത്തിന്റെ കരയിൽ അടിച്ചു നനയ്ക്കാനിട്ടിരുന്ന കല്ലിൽ ഒരു ചേര വളഞ്ഞിരിക്കുന്നു; ചേരയു ടെ മുകളിൽ ഒരു വലിയ മാക്രിയും. ഞാൻ ചേരയെക്കണ്ട് പേടി ച്ചു നിലവിളിച്ചു. അനങ്ങാൻ വയ്യാതെ, നിന്ന സ്ഥലത്തുതന്നെ നിന്നു. എന്റെ വിളികേട്ടു എന്റെ ഭർത്താവും മക്കളുമുൾപ്പെടെ പലരും അവിടെ ഓടി എത്തി. ഇതുകണ്ട് സ്വാമിയിൽ അടിയുറച്ച വിശ്വാസമുള്ള എന്റെ ഭർത്താവു പറഞ്ഞു: “ഇതു കണ്ട് പേടിച്ചു വിളിക്കുകയല്ല വേണ്ടത്; ഭക്തിപുരസ്സരം സമാധിപീഠത്തിൽ ചെ ന്ന് നമസ്കരിക്കുകയാണ് ചെയ്യേണ്ടത്. ആജന്മശത്രുക്കളായ ചേരയും മാക്രിയും ഒന്നിച്ചിരുന്ന് രസിക്കുന്നതിന്റെ അർത്ഥം ആ

യോഗീന്ദ്രൻ ഇവിടെ നമ്മുടെ സമീപമെത്തി എന്നാണ്." ചട്ടമ്പി സ്വാമിയിലും എന്റെ ഭർത്താവിന്റെ വാക്കിലും തികഞ്ഞ വിശ്വാസം എനിക്കുണ്ടെങ്കിലും പിറേറന്ന് പന്മന ആശ്രമത്തിലെ കുളിമുറിയിലാണ് ഞാൻ കുളിച്ചത്. ഇങ്ങനെ എത്രയെത്ര അനുഭവങ്ങളാണ് സ്വാമിഭക്തരായ സജ്ജനങ്ങൾക്ക് ഉണ്ടായിട്ടുള്ളത്!

## പുത്തേഴത്തു നാരായണമേനോൻ

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളിൽ ഭക്തിവിശ്വാസങ്ങൾ ഉണ്ടായിരുന്ന ശ്രീ. പുത്തേഴത്തു നാരായണമേനോൻ രേഖപ്പെടുത്തിയിട്ടുള്ള കാര്യങ്ങൾ ശ്രദ്ധിക്കുക.

സ്വാമിതിരുവടികൾ പലപ്പോഴും മേനോന്റെ വീട്ടിൽ ചെന്നു വിശ്രമിക്കുക സാധാരണമായിരുന്നു. ഈശ്വരതുല്യനാണ് ചട്ടമ്പി സ്വാമികൾ എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ഒരിക്കൽ സ്വാമി തിരുവടികൾ അവിടെ സന്ദർശിച്ചപ്പോൾ മേനോന്റെ വൃദ്ധമാതാവ് സുഖമില്ലാതെ കിടപ്പായിരുന്നു. ആ അമ്മയും സ്വാമിതിരുവടികളുടെ ഒരു തികഞ്ഞ ഭക്തയാണ്. തിരുവടികൾ എഴുന്നേററ് അമ്മ കിടന്ന മുറിയിലേക്കു ചെന്നു. അമ്മ അബോധാവസ്ഥയിലാണെന്ന് ദുഃഖിതനായി മേനോൻ സ്വാമിതിരുവടികളോടു പറഞ്ഞു. സ്വാമിതിരുവടികൾ മറുപടി ഒന്നും പറഞ്ഞില്ല. ക്ഷീണിതയായി കിടക്കുന്ന ആ അമ്മയുടെ നെറുകയിൽ സ്പർശിച്ചുകൊണ്ട് ഭട്ടാരമുനി അല്പനേരം ധ്യാനനിരതനായി നിന്നു. എന്നിട്ട് അനുചരരോടൊപ്പം യാത്രയായി.

സ്വാമികൾ പോയി കുറച്ചു സമയം കഴിഞ്ഞപ്പോൾ മേനോന്റെ അമ്മ ഇഹലോകവാസം വെടിഞ്ഞു. മഴക്കാലമായിരുന്നതുകൊണ്ട് തോരാതെ മഴ പെയ്തുകൊണ്ടിരുന്നു. അയൽക്കാരും ബന്ധുക്കളും ഒക്കെ വന്നു ചേർന്നു. ശവദാഹം നടത്താനും അന്ത്യകർമ്മങ്ങൾ ചെയ്യാനും മഴ അനുവദിക്കുന്നില്ല. ഒടുങ്ങാത്ത മഴ തുടർന്നു കൊണ്ടിരുന്നു. അന്ത്യോപചാരകർമ്മങ്ങൾക്കു വേണ്ടി പുര കെട്ടാൻ ഒരുങ്ങി. സ്വാമിതിരുവടികൾ അടുത്ത ഒരു വീട്ടിൽ വിശ്രമിക്കുന്നുണ്ടെന്ന വിവരം മേനോന് അറിയാൻ കഴിഞ്ഞു. അമ്മയുടെ അന്ത്യകർമ്മങ്ങളിൽ എന്തൊക്കെ ചെയ്യണമെന്ന് സ്വാമികളോടു ചോദിച്ചു വരാൻ ഒരാളെ സ്വാമിയുടെ സമീപത്തേക്കയച്ചു. കൂട്ടത്തിൽ പെരുമഴയുടെ കാര്യവും മേനോൻ സ്വാമിയെ

ഉണർത്തിക്കാൻ പറഞ്ഞു. 'കർമ്മങ്ങൾ എല്ലാം ഇന്നു തന്നെ നടത്തണം. ഒരു കുഴപ്പവും ഇല്ല. മഴ ഇപ്പോൾ മാറും. സമയത്ത് മഴ ഉപദ്രവിക്കുകയും ഇല്ല.' ഇത്രയും കാര്യങ്ങൾ സ്വാമി തൃപ്പാദങ്ങൾ ചെന്നയാളോടു പറഞ്ഞയച്ചു. സ്വാമിതിരുവടികളുടെ അരുളപ്പാട് അർത്ഥവത്തായി പരിണമിച്ചു. ശവമെടുക്കേണ്ട സമയമായപ്പോൾ ആ കോരിച്ചൊരിഞ്ഞ മഴ പെട്ടെന്നു നിന്നു. സംസ്കാര കർമ്മങ്ങൾ ഭംഗിയായി നടന്നു. ചടങ്ങുകൾക്കു ശേഷം മേനോൻ വീട്ടിൽ എത്തി. മഴ വീണ്ടും തുടർന്നു.

മേൽക്കാണിച്ച സംഭവം ഞാൻ ശ്രീചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിൽ പല പ്രാവശ്യം വായിച്ചു മനസ്സിലാക്കിയിട്ടുള്ളതാണ്. 1994 ഒക്ടോബർ 29-ാം തീയതി എന്റെ അമ്മ ദിവംഗതയായി. ചട്ടമ്പിസ്വാമി കുമ്പളത്തു വീട്ടിൽ വരുമ്പോൾ എട്ടു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന എന്റെ അമ്മ സ്വാമിതിരുവടികളിൽ നിന്നും വേണ്ടത്ര വാത്സല്യവും സ്നേഹവും ഒക്കെ അനുഭവിക്കാൻ അവസരം കിട്ടിയിട്ടുള്ള പുണ്യവതിയാണ്. അമ്മയുടെ സഞ്ചയനദിവസം വന്നു. തലേദിവസം മുതൽ ഇടിവെട്ടി, കാർമേഘങ്ങളെ വലിയ മഴത്തുള്ളികളായി വർഷിച്ചുകൊണ്ട് ആകാശം ഘോരതാണ്ഡവമാടുകയാണ്. രാത്രി മുഴുവനും മഴ. നേരം വെളുത്തിട്ടും മഴ കുറയുന്ന ലക്ഷണമില്ല. ഞാൻ പൂജാമുറിയിൽ ചെന്ന് പുത്തേഴത്തു നാരായണമേനവന്റെ അമ്മ മരിച്ചപ്പോൾ സ്വാമി ചെയ്ത കാര്യത്തെക്കുറിച്ചു പറഞ്ഞ് കരഞ്ഞു പ്രാർത്ഥിച്ചു. പന്തലുനിറയെ ആഹാരസാധനങ്ങൾ, കസേരകൾ,മേശകൾ ഒക്കെ നിറഞ്ഞിരിക്കുകയാണ്. ഞാൻ പൂജാമുറിയിൽനിന്നും പുറത്തിറങ്ങി. എന്റെ മനസ്സു മുഴുവനും ചട്ടമ്പിസ്വാമികളും പുത്തേഴത്തു സംഭവവുമാണ്. പെട്ടെന്നു മഴ നിന്നു. ആകാശം പ്രകാശമാനമായി. തലേന്ന് മഴ ഉണ്ടായിരുന്ന ലക്ഷണം പോലും ഇല്ലാതായി. ഈ സമയത്ത് കൊല്ലത്തുനിന്നും പന്മനയിൽനിന്നും ചവറയിൽനിന്നും മററും വന്ന ബന്ധുക്കൾ മഴ കാരണം കാർ ഓടിക്കാൻ വയ്യാതെ കേശവദാസപുരത്തു ഒതുങ്ങി നിന്നു. വളരെ നേരം നിന്നിട്ടും മഴ മാറുന്ന ലക്ഷണമില്ല. കേശവദാസപുരം, പരുത്തിപ്പാറ, മുട്ടട ഇവിടെയെല്ലാം പേമാരി. ഞങ്ങൾ താമസിക്കുന്ന ചൂഴമ്പാല എത്തിയപ്പോൾ മഴ പെയ്ത ലക്ഷണമേ ഇല്ല. അവരെല്ലാം എന്റെ വീട്ടിൽ വന്ന് അദ്ഭുതപ്പെട്ടുപോയി. എന്റെ

വീടിന്റെ തൊട്ടടുത്ത ജംഗ്ഷൻ വരെ മഴ തകർത്തു പെയ്തുകൊണ്ടിരിക്കുകയാണപ്പോഴും. കരുണാവാരിധിയായ ചട്ടമ്പിസ്വാമി തിരുവടികളുടെ കരുണാകടാക്ഷം ഒന്നുകൊണ്ടു മാത്രമാണ് മഴ മാറിക്കിട്ടിയത് എന്ന് എനിക്ക് ബോധ്യമായി. മററുള്ളവർക്കും ആ സത്യം അനുഭവപ്പെട്ടു. മനസ്സുനൊന്ത് ആത്മാർത്ഥമായി പ്രാർത്ഥിച്ചാൽ സ്വാമികൾ ഉടനെ വന്നെത്തുമെന്ന വിശ്വാസം ഒന്നു കൂടി എന്റെ മനസ്സിലുറച്ചു.

## ചട്ടമ്പിസ്വാമിതിരുവടികളും തീർത്ഥപാദസമ്പ്രദായവും

**പണ്ഡിററ് സി. രാമകൃഷ്ണൻനായർ**

*(1129 ചിങ്ങം 14–ാം തീയതി പ്രസിദ്ധീകരിച്ച ശ്രീചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥത്തിൽനിന്നും എടുത്തതാണ് പ്രസ്തുത ലേഖനം. ശ്രീ തീർത്ഥപാദപരമഹംസരുടെ ഒരു ഉത്തമഗൃഹസ്ഥ ശിഷ്യനായ ലേഖകൻ തീർത്ഥപാദസമ്പ്രദായത്തിൻെറ നാനാവശങ്ങളെക്കുറിച്ച് സമഗ്രമായി പ്രതിപാദിച്ചിരിക്കുന്നു.)*

പ്രാതഃസ്മരണീയനായ ശ്രീവിദ്യാധിരാജ തീർത്ഥപാദ പരമഭട്ടാരചട്ടമ്പിസ്വാമികൾ പരിപാവനമായ ഹിന്ദുധർമ്മത്തിൻെറ ഒരു മൂർത്തിമദ്ഭാവമായിരുന്നു. ഭാരതീയ ദർശനങ്ങളുടെ സാരസർവ്വസ്വമായ യോഗവും ജ്ഞാനവും ജീവൻെറ സഹജമായ അദ്വൈതബ്രഹ്മസ്വരൂപത്തെ വെളിപ്പെടുത്തിക്കാണിക്കുന്ന അനുഭവം മാത്രമാണ് എന്ന്, സ്വജീവിതം കൊണ്ട് നമുക്കുകാണിച്ചു തന്നിട്ടുള്ള ഒരു മഹാപുരുഷനായിരുന്നു അവിടുന്ന്. അദ്ദേഹത്തിൻെറ വ്യക്തിമുദ്ര എന്നെന്നേക്കും കേരളീയ ഹൃദയത്തിൽ മായാതെ വിളങ്ങിക്കൊണ്ടുതന്നെയിരിക്കും. അനാചാരങ്ങളെ സദാചാരങ്ങളെന്നു കരുതിപ്പോന്ന കേരളീയർക്ക് സന്മാർഗ്ഗം കാണിച്ചുകൊടുത്ത പരമാചാര്യനും സാക്ഷാൽ വിദ്യാധിരാജനായ ശ്രീഭട്ടാരതിരുവടികൾ തന്നെയായിരുന്നു. അനവധി വർഷങ്ങളായി പുരോഹിതന്മാരുടെ നിർദ്ദയമായ മർദ്ദനമേററ് അവരുടെ അടിമകളായി കഴിഞ്ഞുകൂടിയ കേരളത്തിലെ അബ്രാഹ്മണരെ തട്ടിയുണർത്തി, അവർക്ക് അതിപുരാതനവും മഹത്തരവുമായ ഒരു സംസ്കാരം ഉണ്ടായിരുന്നു എന്ന് സപ്രമാണം തെളിയിച്ച് അവരെ സ്വാതന്ത്ര്യവേദിയിലേക്ക് നയിച്ച മഹാനായ ഒരു വിപ്ലവകാരി എന്ന നിലയിൽ അദ്ദേഹത്തിനുള്ള സ്ഥാനം അന്യാ

ദൃശമാണ്. ആദ്ധ്യാത്മികജ്ഞാനം മനുഷ്യന്റെ ജന്മാവകാശമാണെങ്കിലും കേരളത്തിലെ അബ്രാഹ്മണരെ സംബന്ധിച്ചിടത്തോളം, ഏകദേശം ഒരു എഴുപതു വർഷത്തിനുമുമ്പുവരെ ബ്രാഹ്മണപുരോഹിതന്മാരാൽ അത് നിഷേധിക്കപ്പെട്ടുതന്നെയാണ് ഇരുന്നിരുന്നത്. ആ നിഷേധാധികാരത്തെ എതിർക്കുന്നതിനുള്ള കരുത്തും മനോഭാവവും അന്നത്തെ അബ്രാഹ്മണർക്ക് ലേശംപോലും ഇല്ലായിരുന്നുതാനും. ആത്മനിർവൃതിയെ പ്രദാനം ചെയ്യുന്ന യോഗവേദാന്തമാർഗ്ഗങ്ങൾ അഭ്യസിക്കുകയോ, വേദമന്ത്രങ്ങൾ കേൾക്കുക പോലുമോ ചെയ്യുന്നത് മഹാപാപമാണെന്നു തന്നെ വിശ്വസിച്ചും, വിശ്വസിക്കപ്പെട്ടും ഇരുന്നിരുന്ന അബ്രാഹ്മണരുടെ സംഖ്യയും അന്നൊട്ടും കുറവായിരുന്നില്ല. ഇങ്ങനെയുള്ള ഒരു ചുററുപാടിലാണ് പരമാരാധ്യരായ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികൾ കേരളദേശത്ത് ഒരു യതീന്ദ്രനായി പ്രത്യക്ഷപ്പെടുന്നത്.

ഭ്രാന്താലയം എന്നറിയപ്പെട്ടിരുന്ന കേരളത്തിലെ ദുരാചാരങ്ങളെയും പുരോഹിതമേധാവിത്വത്തെയും അദ്ദേഹം ശക്തമായി എതിർത്തു. ആദ്ധ്യാത്മികജ്ഞാനം ആഹാരമെന്നതുപോലെ ആർക്കും അത്യന്താപേക്ഷിതമായിട്ടുള്ളതാണെന്നും അതിനു വിലങ്ങുതടിയായി നിൽക്കുന്ന ഏതു മഹാശക്തിയോടും പൊരുതുവാൻ ഓരോ മനുഷ്യനും കടപ്പെട്ടവനാണെന്നും ഉള്ള ആശയഗതി കേരളീയരായ അബ്രാഹ്മണരുടെ ഇടയിൽ ആദ്യമായി ഉദിപ്പിക്കാൻ തുടങ്ങിയത് ശ്രീചട്ടമ്പിസ്വാമികൾ ആണെന്നുള്ളതിന് 'പ്രാചീനമലയാളം', 'വേദാധികാരനിരൂപണം' മുതലായ വിശിഷ്ടഗ്രന്ഥങ്ങൾ വേണ്ടത്ര സാക്ഷ്യം വഹിക്കുന്നുണ്ട്. അന്നത്തെ കാലത്ത് ആർക്കും വിചാരിക്കാൻ പാടില്ലാത്തവിധം അത്രമാത്രം വലിയൊരു വിപ്ലവമായിരുന്നു അത്.

കേരളത്തിലെ അബ്രാഹ്മണരിൽ ഏററവും പ്രമുഖമായ രണ്ടുവർഗ്ഗമാണല്ലോ നായന്മാരും ഈഴവരും. ആ രണ്ടു സമുദായത്തെയും പരിഷ്കരിച്ച് സദാചാര മാർഗ്ഗത്തിൽക്കൂടി സ്വതന്ത്രമായി പുരോഗമിപ്പിക്കുന്നതിനുള്ള പരിതഃസ്ഥിതി ഉണ്ടാക്കുകയായിരുന്നു അദ്ദേഹം ആദ്യമായി ചെയ്തത്. നായർ സമുദായത്തിലെയും ഈഴവ സമുദായത്തിലെയും പല പ്രമുഖവ്യക്തികൾക്കും വൈദികവും താന്ത്രികവുമായ പരിജ്ഞാനം നൽകി അവരെ മഹത്തായ ഹിന്ദുധർമ്മത്തിന്റെ പ്രവാചകന്മാരും, ഹിന്ദു

സമുദായത്തിൻെറ പരമാചാര്യന്മാരും ആക്കിത്തീർക്കുകയായിരുന്നു അത്. ആ പരമാചാര്യന്മാരിൽ പ്രമുഖന്മാർ ശ്രീനാരായണ ഗുരുസ്വാമികൾ, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നിവരായിരുന്നു.

ശ്രീനാരായണഗുരുസ്വാമികളുടെ ആദ്ധ്യാത്മികമായ നേതൃത്വത്തെ അംഗീകരിച്ച് അദ്ദേഹത്തിൻെറ ഉപദേശങ്ങളെ ഭക്തിപൂർവ്വം നടപ്പിൽ വരുത്തുവാൻ സന്നദ്ധമായ ഈഴവ സമുദായത്തിൽ അദ്ഭുതകരമായ പല പരിവർത്തനങ്ങളും, പരിഷ്കാരങ്ങളും അദ്ദേഹം വരുത്തി. ആചാരത്തിലും വിചാരത്തിലും അനുഷ്ഠാനത്തിലും ഈഴവ സമുദായത്തിന് ഏത് ദ്വിജവർഗ്ഗത്തിൻെറയും മുന്നണിയിൽ നിൽക്കാനുള്ള കഴിവ് നൽകിയത് ശ്രീനാരായണ ഗുരുസ്വാമികളായിരുന്നു. അതുപോലെ അദ്ധ്യാത്മവിദ്യാസമ്പ്രദായത്തെ നിലനിർത്തുന്നതിനുവേണ്ടി ശിവഗിരിമഠവും അതിനെ കേന്ദ്രീകരിച്ച് മഹത്തായ ഒരു സന്ന്യാസിപരമ്പരയും അനവധി ക്ഷേത്രങ്ങളും അദ്ദേഹം സ്ഥാപിച്ചു.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളും ശ്രീതീർത്ഥപാദപരമഹംസസ്വാമികളും കൂടി നായർ സമുദായത്തിൻെറ ആചാരവിചാരങ്ങളിൽ ശാസ്ത്രീയമായ പരിഷ്കാരവും ഐകരൂപ്യവും വരുത്താൻ വളരെ പരിശ്രമിച്ചിട്ടുണ്ട്. അതിനുവേണ്ടി ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ 'ആചാരപദ്ധതി', 'ദേവാർച്ചാപദ്ധതി' മുതലായും ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ "ലേഖനമാലിക" മുതലായും ഉള്ള വിശിഷ്ടഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തു. പക്ഷേ, ശ്രീനാരായണഗുരുസ്വാമികൾക്ക് ഈഴവ സമുദായത്തിൽ സിദ്ധിച്ച ആ സ്വാധീനം ശ്രീനീലകണ്ഠതീർത്ഥ പാദസ്വാമി മുതൽ പേർക്ക് നായർ സമുദായത്തിൽ സിദ്ധിച്ചില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. അതിനുള്ള പ്രധാനകാരണം അന്നത്തെ നായർ പ്രമാണികൾ രണ്ടുചേരികളിലായി നിന്നതാണ്. ആംഗലവിദ്യാഭ്യാസം സിദ്ധിച്ച പുരോഗമനവാദികളായിരുന്നു ഒരു കൂട്ടർ. അവർക്ക് ഇൻഡ്യൻ തത്ത്വശാസ്ത്രങ്ങളെക്കാളും വൈദികമായ ആചാരവിചാരങ്ങളെക്കാളും മതിപ്പ് പാശ്ചാത്യതത്ത്വശാസ്ത്രങ്ങളോടും പാശ്ചാത്യരുടെ ആചാരവിചാരങ്ങളോടുമായിരുന്നു. അതിനാൽ അവർക്ക് മതകാര്യങ്ങളിൽ ഒരു ശ്രദ്ധയും ഉണ്ടായിരുന്നില്ല. മററൊരുകൂട്ടർ മാമൂൽ

പ്രിയന്മാരും പുരോഹിത ഭക്തന്മാരുമായിരുന്നു. അവർക്ക് സ്വതന്ത്രമായി സ്വജനപൗരോഹിത്യത്തിൽ സ്വകർമ്മങ്ങളനുഷ്ഠിക്കുന്നത് തീരെ ഹിതമല്ലായിരുന്നു. എന്നുമാത്രമല്ല, അതു മഹാപാപമാണെന്നുള്ള അന്ധവിശ്വാസം കൂടിയുണ്ടായിരുന്നു. ഇങ്ങനെയുള്ള പരിതഃസ്ഥിതിയിൽ നായർ സമുദായത്തിൻെറ മതപരമായ ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും ഐകരൂപ്യം വരുത്തുവാൻ വളരെ വിഷമമായിരുന്നു. എങ്കിലും ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളുടെയും, ശ്രീതീർത്ഥപാദപരമഹംസ സ്വാമികളുടെയും നേതൃത്വത്തിലും, ശ്രീ. അമ്പലപ്പാട്ടു രായിങ്ങൽ ശങ്കരനാശാൻ, ശ്രീ. താഴത്തോട്ടത്തു വേലുപ്പിള്ള, ശ്രീ. മന്നത്തു പത്മനാഭപിള്ള മുതലായി അന്നത്തെ ഉത്പതിഷ്ണുക്കളും, മതനിഷ്ഠന്മാരുമായ നായർ നേതാക്കന്മാരുടെ നിരന്തര പരിശ്രമത്തിലും കേരളത്തിൽ പലയിടങ്ങളിലും നായന്മാരുടെ ആചാരങ്ങളിൽ ഐകരൂപ്യം വരുത്തുവാൻ കഴിഞ്ഞിട്ടുണ്ട്. പക്ഷേ, ഇന്നും കേരളത്തിലെ നായന്മാരുടെ വിവാഹാദികർമ്മങ്ങളിൽ 'ആചാരപദ്ധതി' അനുസരിച്ച് സാർവ്വത്രികമായ ഒരു ഐകരൂപ്യം വരുത്താൻ നായർ സർവ്വീസ് സൊസൈററിക്കുപോലും കഴിഞ്ഞിട്ടില്ലെന്നുള്ളത് പരിതാപകരമായ ഒരു പരമാർത്ഥമാണ്.

തൻെറ ശിഷ്യന്മാരുടെ ഏതാദൃശ പ്രവർത്തനങ്ങൾക്ക് ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ യഥാകാലം വേണ്ട ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകിക്കൊണ്ടിരുന്നു. ആ പ്രവൃത്തികളെല്ലാം തൻെറ പ്രവൃത്തികളായിട്ടാണ് അദ്ദേഹം കരുതിയിരുന്നതും. ആ വിഷയത്തെക്കുറിച്ച് "ദേവാർച്ചാ പദ്ധതിയുടെ" ഭൂമികയിൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾതന്നെ ഇങ്ങനെ വിവരിക്കുന്നു: "യോഗജ്ഞാനപാരംഗമതയ്ക്ക് - യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്രദായ രീത്യാ ഗ്രഹിക്കുകയും പരിശീലിക്കുകയും ചെയ്ത് ആരൂഢപദത്തിൽ എത്തുന്നതിന് - അനേക സംവത്സരക്കാലം എന്നോടു കൂടി വസിച്ചിട്ടുള്ള എൻെറ പ്രഥമ ശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിൻെറ അഭ്യുത്ഥാനത്തിനായി അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ച് ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറെറാരു സമുദായത്തിനു സ്വയംകൃതാനർത്ഥ നിലയിൽ വന്നു

കൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്ക്കാസനം ചെയ്യാൻ ദ്വിതീയ ശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നത് ഗൗണാത്മതാദ്ധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു."

കാഷായമോ കമണ്ഡലുവോ മഠങ്ങളോ സ്തുതിപാഠകന്മാരോ ഒന്നുമില്ലാതെ ഒരു അതിവർണ്ണാശ്രമിയായി കഴിഞ്ഞുകൂടിയ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ, താൻ രചിച്ച ഗ്രന്ഥങ്ങൾ വഴിയായും തന്റെ ശിഷ്യപരമ്പര വഴിയായും ഈ കേരളഖണ്ഡത്തിൽ യോഗജ്ഞാനസമ്പ്രദായത്തെ പ്രതിഷ്ഠിച്ചു എന്നുള്ളതാണ് അദ്ദേഹം നമുക്കു നൽകിയിട്ടുള്ള അനുഗ്രഹങ്ങളിൽ ഏററവും വലുത്.

അതിപുരാതനമായ ഭാരതീയ മഹർഷിമാരുടെ തത്ത്വശാസ്ത്രങ്ങൾ ആര്യദ്രാവിഡഭാഷകളിലാണ് നമുക്കു ലഭിച്ചിട്ടുള്ളത്. ആര്യഭാഷയിൽ ലഭിച്ചിട്ടുള്ള വേദപുരാണേതിഹാസങ്ങളുടെയും ദർശനങ്ങളുടെയും സാരസർവ്വസ്വമാണ്, ശ്രീശങ്കര ഭഗവത്പാദർ അത്യുന്നതമായ ഒരു തത്ത്വശാസ്ത്രമെന്ന നിലയിൽ ഉയർത്തിയിട്ടുള്ള "അദ്വൈതസമ്പ്രദായം". അതുപോലെതന്നെ അഗസ്ത്യർ, കണ്ണപ്പർ, അപ്പർ, തിരുജ്ഞാനസംബന്ധസ്വാമികൾ മുതലായ ദ്രാവിഡാചാര്യന്മാരിൽക്കൂടി വെളിപ്പെട്ടിട്ടുള്ള യോഗജ്ഞാനശാസ്ത്രങ്ങളുടെ ഒരു സമാഹാരമാണ് "സിദ്ധാന്തസമ്പ്രദായം". ഈ രണ്ടു സമ്പ്രദായങ്ങളും പ്രക്രിയാവ്യത്യാസംകൊണ്ടും സാങ്കേതികപദങ്ങളുടെ ഭേദംകൊണ്ടും വിഭിന്നങ്ങളെന്നു തോന്നിയാലും തത്ത്വത്തിൽ അദ്വൈത സിദ്ധാന്തത്തെത്തന്നെയാണ് മുഖ്യലക്ഷ്യമായി കരുതിപ്പോന്നത്.

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സിദ്ധാന്ത സമ്പ്രദായത്തിൽപ്പെട്ട ഒരു തുറവിയായിരുന്നെങ്കിലും ഈ രണ്ടുമാർഗ്ഗങ്ങളിലും ഒരുപോലെ പാണ്ഡിത്യവും അനുഭൂതിയും സമ്പാദിച്ചിട്ടുള്ള ഒരു മഹർഷിവര്യനായിരുന്നു. അതിനാൽ വേദാന്തത്തെയും സിദ്ധാന്തത്തെയും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു അദ്വൈതസമ്പ്രദായമാണ് സർവ്വതന്ത്രസ്വതന്ത്രനായ അവിടുന്ന് പ്രചരിപ്പിച്ചിരുന്നത്.

വേദാന്തസമ്പ്രദായത്തിൽ ദ്വിജന്മാർക്കു മാത്രമേ പ്രവേശനാനുവാദമുള്ളു. വൈദികവിധിയനുസരിച്ചുള്ള കർമ്മങ്ങളും ഉപാസനകളും ചെയ്ത് അന്തഃകരണശുദ്ധി നേടിയിട്ടുള്ള ഒരു ദ്വിജന് സന്ന്യാസപൂർവ്വകമായ ജ്ഞാനോപദേശം നൽകി അയാളെ

അദ്വൈത ബ്രഹ്മസാക്ഷാത്കാരത്തിൽ എത്തിക്കുകയാണ് "വേദാന്തസമ്പ്രദായ"ത്തിൻെറ മുഖ്യോദ്ദേശ്യം. എങ്ങനെയെന്നാൽ, വേദാന്തസമ്പ്രദായമനുസരിച്ച് സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം ഒന്നു മാത്രമേ സത്യമായിട്ടുള്ളു. കയറിൽ പാമ്പ് എന്ന പോലെ അനാദിയായ മായാശക്തിയാൽ ആ ബ്രഹ്മം ഈശജീവ ജഗദ് സ്വരൂപേണ തോന്നുക മാത്രമാണ്. മായ, ബ്രഹ്മത്തിൽനിന്ന് ഭിന്നമോ ബ്രഹ്മത്തിൻെറ അംശമോ അല്ല. അത് സത്തും അസത്തും അല്ല. അനിർവ്വചനീയമായ ഒരു കല്പിതവസ്തുവാണത്. ആ മായയുടെ പരിണാമവും ബ്രഹ്മത്തിൻെറ വിവർത്തവുമാണീ ലോകം. ജീവൻ ബ്രഹ്മസ്വരൂപനാണെങ്കിലും മായ നിമിത്തം അനൃതജഡദുഃഖാത്മകമായ ലോകത്തെ സച്ചിദാനന്ദസ്വരൂപമായി തെററിദ്ധരിച്ചിരിക്കുകയാണ്. തന്നിമിത്തം ദേഹാഭിമാനിയായിത്തീർന്ന ജീവൻ ദൃശ്യാത്മകമായ ലോകത്തിൽനിന്ന് വിഷയസുഖമനുഭവിച്ച് തൃപ്തിയടയാൻ അനവരതം പ്രയത്നിച്ചുകൊണ്ടാണിരിക്കുന്നത്. ഇതാണ് ജീവഭാവം. ഈ ജീവഭാവത്തിൽ ജനിച്ചും മരിച്ചും കഴിയുന്ന ജീവൻ സുകൃതവശാൽ സാധനചതുഷ്ടയ സമ്പന്നനായ ദ്വിജൻ (ബ്രാഹ്മണൻ മാത്രമെന്നും ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും എന്നും പക്ഷഭേദമുണ്ട്) ആയിത്തീർന്ന് ബ്രഹ്മനിഷ്ഠനായ ഗുരുവിനെ പ്രാപിച്ച് ആദ്ധ്യാത്മികോപദേശത്തിന് അഭ്യർത്ഥിക്കുന്നു. ആ ഗുരു 'തത്ത്വമസി' മുതലായ മഹാവാക്യങ്ങൾ ആ ശിഷ്യന് ഉപദേശിച്ചുകൊടുക്കുന്നു. ശിഷ്യൻ ഉത്തമാധികാരിയാണെങ്കിൽ ശ്രവണമാത്രത്തിൽത്തന്നെ "അഹം ബ്രഹ്മാസ്മി" എന്ന അഖണ്ഡാകാരവൃത്തിയുണ്ടാവുകയും അജ്ഞാനം നശിച്ച് ജീവന്മുക്തനാവുകയും ചെയ്യുന്നു. മദ്ധ്യമാധികാരിയോ കനിഷ്ഠാധികാരിയോ ആണെങ്കിൽ ഗുരുവിൽനിന്നും ശ്രവിച്ച മഹാവാക്യത്തിൻെറ അർത്ഥത്തെക്കുറിച്ച് മനനവും നിദിദ്ധ്യാസനവും ചെയ്തു നിർവ്വികല്പ സമാധി സമ്പാദിച്ച് ബ്രഹ്മസ്വരൂപ നിർണ്ണിതി വരുത്തി ജീവന്മുക്തനാവുന്നു. കയറിൽത്തോന്നിയ പാമ്പ്, ആ കയറിൻെറ സ്വരൂപത്തെക്കുറിച്ചുള്ള ബോധമുണ്ടാകുമ്പോൾ നശിക്കുന്നു. അതുപോലെ ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട പ്രപഞ്ചം ബ്രഹ്മസ്വരൂപ ബോധമാകുന്ന - ഞാൻ ബ്രഹ്മമാണെന്നുള്ള - വൃത്തിജ്ഞാനത്തിൽ നശിക്കുന്നു. അതിനാൽ മോക്ഷസാധനം ജ്ഞാനം മാത്രമാണ്. ഇങ്ങനെയാണ് വേദാന്തസമ്പ്രദായത്തിൻെറ സാമാന്യസ്വരൂപം.

സിദ്ധാന്ത സമ്പ്രദായത്തിലാകട്ടെ, ചര്യ, ക്രിയ, യോഗം, ജ്ഞാനം ഇവകൾ കൊണ്ട് പക്വത നേടിയിട്ടുള്ള ഏതധികാരിക്കും അനുഭൂതിസമ്പന്നനായ ആചാര്യൻ ദീക്ഷാ'പൂർവ്വമുള്ള തത്ത്വോപദേശം നൽകി അയാളെ അഖണ്ഡ പരിപൂർണ്ണജ്ഞാനാത്മകമായ "ശിവാദ്വൈതാ"നുഭൂതിയിൽ എത്തിക്കുന്നു. ശിവതത്ത്വം, വിദ്യാതത്ത്വം, ആത്മതത്ത്വം ഈ വകുപ്പുകളിലായി 36 പദാർത്ഥങ്ങളാണ്, സിദ്ധാന്തസമ്പ്രദായത്തിൽ ദൃശ്യസ്വരൂപമായി പ്രതിപാദിക്കപ്പെടുന്നത്. കണ്ണാടിയിൽ പ്രതിബിംബങ്ങളെന്നപോലെ ആ തത്ത്വങ്ങൾ മുപ്പത്തിയാറും ഏകവും പരിപൂർണ്ണവും ജ്ഞാനാത്മകവുമായ ശിവസ്വരൂപത്തിൽ പ്രതിഭാസിക്കുകയാണ്. അതിനുള്ള കാരണം ശക്തിയുടെ വിജൃംഭണമാണുതാനും. അഗ്നിയിൽ ഉഷ്ണശക്തിയെന്നപോലെ ശിവസ്വരൂപത്തിൽ ദൃശ്യഹേതുകമായ ഒരു നിത്യശക്തി അടങ്ങിയിരിക്കുന്നു. അതിന് ശിവന്റെ സ്വാതന്ത്ര്യശക്തി എന്നു കൂടി പേരുണ്ട്. ആ ശക്തിയുടെ സാത്വികഗുണാംശം ശിവസ്വരൂപത്തെ ഈശ്വരസ്വരൂപമായും, രജോഗുണാംശം ജീവസ്വരൂപമായും, തമോഗുണാംശം മഹത്ത്വാദി പ്രപഞ്ചസ്വരൂപമായും തോന്നിക്കുന്നു. കണ്ണാടിയിൽ നിന്നു ഭിന്നമായിത്തോന്നുന്ന പ്രതിബിംബങ്ങളെല്ലാം വാസ്തവത്തിൽ കണ്ണാടി മാത്രമായാണ് നിലകൊള്ളുന്നത്. ആ പ്രതിബിംബങ്ങൾ എങ്ങനെ തോന്നിയാലും അതുകൊണ്ടൊന്നും കണ്ണാടിയ്ക്ക് യാതൊരു കോട്ടവും സംഭവിക്കുന്നില്ല. അവ എപ്പോഴും കണ്ണാടിയായിട്ടു തന്നെ വിരാജിക്കുന്നു. അതുപോലെ ശിവസ്വരൂപത്തിൽ പ്രതിഭാസിക്കുന്ന ജീവേശ്വര ജഗദാദിഭേദങ്ങളെല്ലാം ശിവസ്വരൂപത്തിൽനിന്നും ഭിന്നങ്ങളാണെന്നു തോന്നിയാലും അതുകൊണ്ടൊന്നും ശിവസ്വരൂപത്തിന് യാതൊരു പരിവർത്തനവും സംഭവിക്കുന്നില്ല. അവയെല്ലാം ശിവസ്വരൂപം തന്നെയാണ്. ഇതാണ് സിദ്ധാന്ത സമ്പ്രദായത്തിന്റെ സാമാന്യസ്വരൂപം.

ജീവൻ പരമാർത്ഥത്തിൽ ശിവസ്വരൂപമാണെങ്കിലും ശക്തിയുടെ അംശമായ മായ നിമിത്തം അണുവും, ജനനമരണാദി ദുഃഖങ്ങളോടുകൂടിയതുമാണെന്ന് തെറ്റിദ്ധരിച്ചിരിക്കുകയാണ് ചെയ്യുന്നത്. അങ്ങനെ ആ ജീവന്റെ "ആണവമലാദി" ദോഷങ്ങളില്ലാതാക്കി അവനിൽ ശിവസ്വരൂപത്തിന്റെ പ്രത്യഭിജ്ഞ ഉദിപ്പിക്കുന്നതിന് സാക്ഷാൽ ശിവസ്വരൂപനായ ആചാര്യന്റെ ആദ്ധ്യാത്മികശക്തി പ്രസരിക്കുന്ന "ദൃഷ്ടിദീക്ഷയ്ക്കു" മാത്രമേ കഴിവുള്ളു എന്നാണ് സിദ്ധാന്തപക്ഷം.

വേദശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ട മായ വെറും കല്പിതവസ്തുവും, സിദ്ധാന്ത സമ്പ്രദായത്തിൽ പ്രതിപാദിക്കപ്പെട്ട ശക്തിസ്വരൂപിണിയായ മായ നിത്യവും ശിവസ്വരൂപവുമാണ്. അതിനാൽ വേദാന്തത്തിൽ നാനാത്വപ്രതീതിയററിരിക്കുന്ന നിർവ്വികല്പസമാധിയിൽ മാത്രമേ പ്രതിബന്ധരഹിതമായ അദ്വൈതബ്രഹ്മസാക്ഷാത്കാരം സിദ്ധിക്കുകയുള്ളു. സിദ്ധാന്തമതത്തിൽ അങ്ങനെയല്ല. സമാധിദശയിലെന്നപോലെതന്നെ, വ്യുത്ഥാനദശയിലും ജ്ഞാനികൾക്ക് അദ്വൈതാനുഭൂതി ഉണ്ടാവും. എങ്ങനെയെന്നാൽ തിര, നുര, ചുഴി മുതലായ രൂപഭേദങ്ങൾ കാണുമ്പോഴും അതു വെള്ളമാണെന്നറിയുന്നതുപോലെ നാനാതരത്തിൽ കാണുന്ന ഭേദപ്രതിഭാസമെല്ലാം, അറിവിൻ തികവായ ശിവസ്വരൂപവും ഏകവും പരിപൂർണ്ണവുമാണെന്ന് നിശ്ചയിച്ചറിയുവാൻ കഴിയുന്നതാണ്. സൂക്ഷ്മവിചാരത്തിൽ ഇവരണ്ടും ഒരേ അദ്വൈതാനുഭവത്തെ തെളിയിക്കുന്നതാണെന്നുകാണാം. കാര്യരൂപമായ പ്രപഞ്ചത്തെ വച്ചുകൊണ്ടാണ് തദുപാദാനകാരണമായ മായയെയും ശക്തിയെയും രണ്ടുകൂട്ടരും അനുമിക്കുന്നത്. സൂക്ഷ്മദൃഷ്ടിയിൽ രണ്ടുപക്ഷത്തിലും കാരണത്തിൽനിന്നു ഭിന്നമായ ഒരു കാര്യമേ ഉണ്ടായിട്ടില്ല. ആ നിലയ്ക്ക് അഖണ്ഡപരിപൂർണ്ണമായ ബ്രഹ്മവും അഖണ്ഡപരിപൂർണ്ണമായ ശിവസ്വരൂപവും ഒന്നുതന്നെയാണെന്നു കാണാം; എന്നാൽ വേദാന്തത്തിൽ വൈദിക കർമ്മകാണ്ഡത്തിൻെറയും, സിദ്ധാന്തത്തിൽ താന്ത്രിക യോഗമാർഗ്ഗത്തിൻെറയും സ്വാധീനത നല്ലതുപോലെയുള്ളതുകൊണ്ടാണ് അവ രണ്ടും, രണ്ടു സമ്പ്രദായമാണെന്ന് ബാഹ്യദൃഷ്ടിയിൽ തോന്നുന്നത്. വാസ്തവത്തിൽ ഒന്നുതന്നെയാണ്.

പരമപ്രമാണമായ ശ്രുതിയിൽ ബീജരൂപത്തിൽ കിടന്ന അദ്വൈത സമ്പ്രദായത്തെ, വ്യാസമഹർഷി, ഗൗഡപാദാചാര്യർ, ശങ്കരാചാര്യർ മുതലായ മഹാത്മാക്കൾ വ്യാഖ്യാനിച്ചപ്പോൾ അതിനു 'വേദാന്ത' മെന്നൊരു പേരും അതേ തത്ത്വത്തെത്തന്നെ ദ്രാവിഡാചാര്യന്മാർ വ്യാഖ്യാനിച്ചപ്പോൾ അതിന് 'സിദ്ധാന്ത'മെന്നൊരു പേരും ഉണ്ടായതായിരിക്കണം. രണ്ടും അതിപ്രാചീനമാണെങ്കിലും തെക്കേ ഇന്ത്യയിൽ അതിപുരാതനകാലം മുതൽ സിദ്ധാന്തസമ്പ്രദായമാണ് പ്രചാരത്തിലിരുന്നത്. ഒരു കാലത്ത് കേരളത്തിലെ നായന്മാർ ഈ സിദ്ധാന്ത മതാവലംബികളായിരുന്നു. അക്കൂട്ടരിൽ അനവധി സിദ്ധന്മാരുണ്ടായിട്ടുണ്ട്. 'മാനാരി

കോട്ടയിൽ കൊമ്പിത്താൻ ശിവാങ്കൾ' മുതലായ തുറവികളുടെ പേരുകൾ ശ്രീചട്ടമ്പിസ്വാമികൾതന്നെ 'പ്രാചീനമലയാളത്തിൽ' ഉദാഹരിച്ചിട്ടുള്ളത് അതിനു തെളിവാണ്. മീമാംസകന്മാരായ ബ്രാഹ്മണരുടെ പ്രാബല്യത്തോടുകൂടിയാണ് കേരളത്തിൽനിന്ന് ആ സമ്പ്രദായം തിരോധാനം ചെയ്തത്. എന്നാൽ ഇന്നും തമിഴ് നാട്ടിൽ ആ സമ്പ്രദായം നശിച്ചിട്ടില്ല.

വേദാന്തസമ്പ്രദായത്തിലും സിദ്ധാന്തസമ്പ്രദായത്തിലുമുള്ള ശാസ്ത്രങ്ങളിൽ അഗാധവൈദുഷ്യവും, യോഗമാർഗ്ഗത്തിൽ നിർവ്വികല്പസമാധിവരെയുള്ള സിദ്ധിയും നേടി 'അദൃഷ്ടശ്രുത പൂർവ്വനാമാവായ' ഏതോ ഒരു അവധൂത ഗുരുവിൽനിന്ന് 'ദൃഷ്ടിദീക്ഷാ'പൂർവ്വകമായ ആത്മോപദേശം സിദ്ധിച്ച് ശിവാദ്വൈതസ്വരൂപത്തിൽ ഉണർന്നു ജീവന്മുക്തിസുഖമനുഭവിച്ച് "ലീലയാ കാലമധികം"നയിച്ച ശ്രീചട്ടമ്പിസ്വാമിതിരുവടികൾ സിദ്ധാന്ത സമ്പ്രദായത്തിലെ പരമാചാര്യനായിരുന്നു. അതുകൊണ്ടാണ് അവിടുത്തേയ്ക്ക് സന്ന്യാസത്തിന്റെ ബാഹ്യലക്ഷണങ്ങളായ കാഷായം, കമണ്ഡലു മുതലായവ ഇല്ലാതിരുന്നത്. സിദ്ധാന്ത സമ്പ്രദായത്തിൽപ്പെട്ട 'തുറവി'കളെല്ലാം തന്നെയും ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധിക്കാതെ 'ജ്ഞാനം സന്ന്യാസലക്ഷണം' എന്ന തത്ത്വത്തെ പ്രായോഗികമാക്കിയവരാണ്. അതിനാൽ അവർ സർവ്വസംഗപരിത്യാഗികളായി അതിവർണ്ണാശ്രമികളായിട്ടാണ് കാണപ്പെടുന്നത്.

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ആദ്ധ്യാത്മിക സമ്പ്രദായത്തെ ഹിന്ദുജന സാമാന്യത്തിനിടയിൽ പ്രചരിപ്പിക്കുന്നതിനു വേണ്ടി തീർത്ഥപാദപരമഹംസസ്വാമികളുടെ പരിശ്രമത്തിലും ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ സഹകരണത്തിലും "വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം" എന്ന പേരിൽ എഴുമററൂർ ദേശത്ത് ഒരു സന്ന്യാസിമഠം സ്ഥാപിച്ചിട്ടുണ്ട്. അത് 1089 ചിങ്ങമാസം 9-ാം തീയതി ഭരണിനാളിൽ ശ്രീചട്ടമ്പിസ്വാമികളുടെ ഷഷ്ടിപൂർത്തി സ്മാരകമായിട്ടാണ് ഉദ്ഘാടനം ചെയ്യപ്പെട്ടത്. ആ പുണ്യാശ്രമത്തിൽ അവിടുന്ന് ശിഷ്യന്മാരോടുകൂടി ആറു മാസത്തോളം വിശ്രമിച്ചിട്ടുണ്ട്. യോഗജ്ഞാനസമ്പ്രദായങ്ങളെ തനി കേരളീയമെന്ന നിലയിൽ കേരളീയ സംസ്കാരത്തിന് അനുരൂപമായ വിധത്തിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടി "തീർത്ഥ പാദസമ്പ്രദായ"മെന്ന പേരിൽ ഒരു സന്ന്യാസിപരമ്പരയും

അക്കാലത്തുതന്നെ ആ ആശ്രമത്തെ കേന്ദ്രമാക്കി അവിടുന്ന് സ്ഥാപിച്ചിട്ടുണ്ട്.

ഉപാസനയിലും യോഗമാർഗ്ഗങ്ങളിലും സിദ്ധാന്ത സമ്പ്രദായത്തെയും, ജ്ഞാനമാർഗ്ഗത്തിൽ വേദാന്തത്തെയും സിദ്ധാന്തത്തെയും സമന്വയിച്ചുകൊണ്ടുള്ള വിചാരക്രമങ്ങളെയുമാണ് തീർത്ഥപാദ സമ്പ്രദായത്തിലെ സന്ന്യാസിമാർ അംഗീകരിച്ചിരിക്കുന്നത്. ആ സമ്പ്രദായത്തിലെ സന്ന്യാസിമാർക്ക് "തീർത്ഥ" എന്നോ "തീർത്ഥപാദ" എന്നോ ഉള്ള ഉപാധി ഉണ്ടായിരിക്കും. "തീർത്ഥ" എന്നത് സന്ന്യാസിമാരുടെ 'ദശനാമ'ങ്ങളിൽപ്പെട്ടതാണല്ലോ?

"ത്രിവേണീ സംഗമസ്ഥാനേ – തത്വമസ്യാദി ലക്ഷണേ
സ്നായാത്തത്വാർത്ഥഭാവേന – തീർത്ഥനാമോ സ ഉച്യതേ"

തത് – ത്വം –അസി ഇവയുടെ സംഗമസ്ഥാനമാകുന്ന ത്രിവേണിയിൽ ബ്രഹ്മസ്വരൂപമായി ആരാണോ സ്നാനം ചെയ്യുന്നത്, അദ്ദേഹമാണ് തീർത്ഥൻ എന്നു പറയപ്പെടുന്നത് എന്ന മഠാമ്നായവചനമനുസരിച്ചു നോക്കുമ്പോൾ ശ്രീചട്ടമ്പിസ്വാമികളുടെ പരമ്പരയ്ക്ക് സിദ്ധിച്ച തീർത്ഥോപാധി അന്വർത്ഥമാണ്. എന്തെന്നാൽ ആ പരമ്പരയിൽ ഉപദേശിക്കുന്ന പ്രധാന മഹാവാക്യം തത്ത്വമസിയാകുന്നു.

ഇന്നു തിരുവിതാംകൂറിൽ അനവധി സന്ന്യാസിമാരുണ്ടെങ്കിലും അവരിൽ ബഹുഭൂരിപക്ഷവും സഗുണോപാസനയിൽത്തന്നെ കഴിഞ്ഞു കൂടുന്നവരാണ്. അവർക്കു യോഗജ്ഞാനമാർഗ്ഗങ്ങളിൽ യാതൊരു പിടിയുമില്ലെന്ന് ആ മഹാനുഭാവന്മാരുമായി പരിചയപ്പെട്ടിട്ടുള്ള പലർക്കും അറിയാൻ കഴിഞ്ഞിട്ടുണ്ട്. എന്നാൽ തീർത്ഥപാദസമ്പ്രദായത്തിൽ അങ്ങനെയല്ല. ആ സമ്പ്രദായത്തിൽപ്പെട്ട ആചാര്യന്മാർ ഇന്നും മന്ത്രയോഗം, ഹഠയോഗം, രാജയോഗം മുതലായവയിലെ പല വിശിഷ്ട സാധനാമാർഗ്ഗങ്ങളും ജ്ഞാനയോഗത്തിലെ അതിസൂക്ഷ്മങ്ങളായ പല വിചാരമാർഗ്ഗങ്ങളും പരിശീലിപ്പിക്കുന്നുണ്ട്.

ഈ സമ്പ്രദായത്തിൽ സന്ന്യാസിമാരെന്നും ഗൃഹസ്ഥന്മാരെന്നും രണ്ടുപിരിവുണ്ട്. ലൗകികമായ ബന്ധമെല്ലാം വിടർത്തി ആശ്രമങ്ങളിൽ താമസിച്ച് അധികാരാനുരൂപമായ സാധനാമാർഗ്ഗങ്ങളും ശാസ്ത്രചിന്തയും പരിശീലിച്ച് ആരൂഢപദത്തിലെത്തി

നിവൃത്തിമാർഗ്ഗാവലംബികളായി കഴിയുന്ന യോഗജ്ഞാനപ്രവർത്തകരായ "തീർത്ഥപാദന്മാരാണ്" സന്ന്യാസികൾ.

കുടുംബത്തിൽ ഇരുന്നുകൊണ്ടുതന്നെ തങ്ങളുടെ ചുററുപാടിനനുരൂപമായ വിധത്തിലുള്ള സാധനകളും ശാസ്ത്രപരിചയവും സമ്പാദിച്ച് ജ്ഞാനനിഷ്ഠന്മാരായി സ്വധർമ്മതത്പരന്മാരായി കഴിയുന്ന പ്രവൃത്തിപരന്മാരാണ് ഗൃഹസ്ഥന്മാർ.

ഇത്രയുംകൊണ്ട് 'തീർത്ഥ'പാദസമ്പ്രദായത്തിൻെറ സാമാന്യസ്വരൂപം വായനക്കാർക്ക് മനസ്സിലായിട്ടുണ്ടെന്നു വിചാരിക്കുന്നു. ഇനിയും ആ സമ്പ്രദായത്തിലെ പ്രധാനപ്പെട്ട ആചാര്യന്മാരുടെയും ആശ്രമങ്ങളുടെയും പേരുമാത്രം രേഖപ്പെടുത്തിക്കൊള്ളുന്നു.

തീർത്ഥപാദപരമ്പരയുടെ പ്രതിഷ്ഠാപകനും ആദ്യത്തെ കുലപതിയും ശ്രീപരമഭട്ടാരസ്വാമിതിരുവടികളും, ആദ്യത്തെ ആശ്രമാദ്ധ്യക്ഷൻ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുമായിരുന്നു. ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ 1096 കർക്കടകമാസത്തിൽ സമാധിയായതിനുശേഷം ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ പരമ്പരാദ്ധ്യക്ഷനായിത്തീർന്നു. ശ്രീപരമഭട്ടാരസ്വാമികൾ 1099 മേടമാസത്തിൽ മഹാസമാധി പ്രാപിച്ചതിൽപ്പിന്നെ ആ പരമ്പരയിലെ കുലപതിസ്ഥാനവും ആശ്രമാദ്ധ്യക്ഷ സ്ഥാനവും 1114 ചിങ്ങമാസംവരെ ശ്രീതീർത്ഥപാദപരമഹംസസ്വാമികൾതന്നെയാണ് വഹിച്ചിരുന്നത്. അവിടുത്തെ മഹാസമാധിക്കുശേഷം പരമ്പരയിലെ ക്രമമനുസരിച്ച് കുലപതിസ്ഥാനത്തിന് അർഹത, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ പ്രധാന ശിഷ്യാരത്നവും ബ്രഹ്മനിഷ്ഠാവരിഷ്ഠയുമായ ശ്രീ ആത്മയോഗിനിഅമ്മ സന്നിധിയിലേക്കായിരുന്നെങ്കിലും, പ്രായാധിക്യം നിമിത്തം അവിടുന്ന് ആ സ്ഥാനം ഉപേക്ഷിക്കയാൽ ആ സ്ഥാനത്തേക്ക് ശ്രീപരമവിശുദ്ധബോധസ്വാമികൾ തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നാലഞ്ചുകൊല്ലം മുമ്പ് മഹാസമാധി പ്രാപിച്ചു. അതിനുശേഷം ശ്രീവിദ്യാനന്ദ തീർത്ഥപാദസ്വാമികളെയാണ് തീർത്ഥപാദാശ്രമങ്ങളുടെ പരമാചാര്യനായും ട്രസ്ററിസംഘങ്ങളുടെ അദ്ധ്യക്ഷനായും തെരഞ്ഞെടുത്തത്. അദ്ദേഹം തീർത്ഥപാദസ്വാമികളുടെ പ്രധാന ശിഷ്യനും, അവിടുത്തെ സമാധിക്കു മുമ്പുതന്നെ അവിടുത്തെ പിൻഗാമിയായി എഴുമററൂർ പരമഭട്ടാരാശ്രമാദ്ധ്യക്ഷനായി വാഴിക്കപ്പെട്ട ധന്യാത്മാവുമാണ്.

വാഴൂർ തീർത്ഥപാദാശ്രമം, എഴുമററൂർ പരമഭട്ടാരാശ്രമം, കരുനാഗപ്പള്ളി പുന്നക്കുളത്തുള്ള ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമിമഹാസമാധിപ്പീഠം, പന്മനയുള്ള ശ്രീബാലഭട്ടാരകേശ്വര ക്ഷേത്രം, പത്തനംതിട്ടയുള്ള വാഴമുട്ടത്താശ്രമം എന്നീ സ്ഥാപനങ്ങളും അവയോട് അനുബന്ധിച്ചുള്ള മററു സ്ഥാപനങ്ങളും തീർത്ഥപാദ പരമ്പര വകയാണ്. ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യന്മാരും ഭക്തന്മാരും ആയ ഒരു വലിയ വിഭാഗം ജനങ്ങൾ തിരുവിതാംകൂറിലുണ്ടെന്നു കാണാം. അവരെല്ലാം കൂടി ഏകോപിച്ച് സുസംഘടിതമായ മാർഗ്ഗത്തിൽക്കൂടി പരിപാടികളായ ധർമ്മപദ്ധതികൾ നടപ്പിൽ വരുത്തിയാൽ അത് കേരളത്തിന് ഒരു മഹാനുഗ്രഹമായിരിക്കും.

## പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം

ചട്ടമ്പിസ്വാമിതിരുവടികൾ സാധാരണ പ്രസംഗിക്കാൻ പോകാറില്ല. എന്നാൽ ഇതിനു വിപരീതമായി ഒരിക്കൽ സ്വാമിതിരുവടികൾ ഒരു സ്ത്രീസമ്മേളനത്തിൽ പങ്കുകൊണ്ടു. സാഹിത്യസഖി ശ്രീമതി ടി.സി. കല്യാണിഅമ്മയുടെ അഭ്യർത്ഥനയനുസരിച്ചായിരുന്നു ഈ സംഭവം. "പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം" എന്ന വിഷയത്തെക്കുറിച്ചായിരുന്നു ആ പ്രസംഗം.

മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമാണ് സകലചരാചരങ്ങളുടെയും മാതാപിതാക്കന്മാരായി ഇരിക്കുന്നത്. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗം നിമിത്തമാണെന്നാണ് സ്വാമിതിരുവടികൾ പറയുന്നത്. 'അ' കാരത്തെ ശിവശക്തികളുടെ സംയോഗം കൊണ്ടുണ്ടായ ഒരു ശബ്ദമായിട്ടാണ് കല്പിച്ചിരിക്കുന്നത്. സകല ശബ്ദപ്രപഞ്ചവും വാക്പ്രപഞ്ചവും ഭാഷാപ്രപഞ്ചവും ആദ്യ അകാരത്തിൽ നിന്നുതന്നെ ഉണ്ടായിയെന്നതാണ് സ്വാമികളുടെ അഭിപ്രായം. എല്ലാ ഭാഷകളിലും ഉള്ള അകാരം ഈ തത്ത്വം അനുസരിക്കുന്നു. സ്വാമികളുടെ അഭിപ്രായത്തിൽ അകാരത്തിന് മേൽപ്പങ്ക്, കീഴ്പ്പങ്ക് എന്നു രണ്ടു ഭാഗങ്ങൾ ഉണ്ട്. ഇതിൽ മേൽപ്പങ്ക് ബ്രഹ്മത്തെ അതായത് പുംലിംഗത്തെക്കുറിക്കുന്നു. കീഴ്പ്പങ്ക് മൂലപ്രകൃതിയെ അതായത് സ്ത്രീലിംഗത്തെക്കുറിക്കുന്നു. എന്നാൽ ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കണം. ഈ രണ്ടുപങ്കും വേറെ വേറെ ഇരുന്നാൽ അവയ്ക്ക് ലിംഗവ്യത്യാസം ഇല്ല. വേറെ ഇരുന്നാൽ വാക്യവാചക

പ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയും ഇല്ല. അവയുടെ സംയോഗത്തിൽ നിന്നു മാത്രമേ പൂർണ്ണശബ്ദമായിത്തീർന്ന് മററു ശബ്ദങ്ങളെ ജനിപ്പിച്ച് അവയോടുചേർന്ന് ഭാഷാപ്രപഞ്ചം ഉണ്ടാക്കാൻ സാധിക്കുകയുള്ളൂ.

സകലഭാഷാപ്രപഞ്ചങ്ങൾക്കും ശിവശക്തിസൂചകമായ അകാരത്തിൻെറ മേൽപ്പങ്കും കീഴ്പ്പങ്കും ആണും പെണ്ണുമായിരിക്കുന്നതുപോലെ എല്ലാ ജീവജാലങ്ങളുടെയും സൃഷ്ടിക്കും മാതാപിതാക്കൾ ആണും പെണ്ണുമായിരിക്കണം. ഇവരുടെ സംയോഗത്തിൽ ജീവജാലങ്ങൾ വർദ്ധിക്കുകയും അവ നിലനിൽക്കുകയും, വിശ്ലേഷത്തിൽ പ്രജാവർദ്ധനവ് ഇല്ലാതിരിക്കുകയും സമുദായനാശം നേരിടുകയും ചെയ്യുന്നു. ബ്രഹ്മസാന്നിദ്ധ്യം കൂടാതെ മൂലപ്രകൃതിക്ക് ചേഷ്ടിക്കുവാൻ സാധിക്കുകയില്ല. അപ്പോൾ പരമപ്രാധാന്യം ബ്രഹ്മത്തിനുതന്നെയാണ്. എങ്കിലും ബ്രഹ്മസാന്നിദ്ധ്യപ്രകടനത്തിന് ഇടം അനുവദിച്ച് സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുന്നത് മൂലപ്രകൃതിയുടെ ചേഷ്ടാവിലാസം കൊണ്ടായതുകൊണ്ട് ആലോചിച്ചുനോക്കുമ്പോൾ പ്രകൃതിക്ക് ഒന്നാംസ്ഥാനം നൽകേണ്ടിയിരിക്കുന്നു.

മൂലപ്രകൃതിയെ പ്രപഞ്ചസൃഷ്ടിക്ക് പ്രേരിപ്പിക്കുന്നത് ബ്രഹ്മചൈതന്യമാണെങ്കിലും, ആ പ്രകൃതിസൃഷ്ടങ്ങളായ വസ്തുക്കളിൽ ബ്രഹ്മത്തിന് ഒരു താത്പര്യവും അഭിമാനവും ഇല്ല. ബ്രഹ്മത്തിന് അവകാശത്തിനും അനുഭൂതിക്കും അവ ഉതകുന്നുമില്ല. സകലതും പ്രകൃതിയ്ക്കും അവയുടെ സന്താനങ്ങൾക്കും അനുഭവത്തിനുള്ളതാണ്. ഇതുപോലെതന്നെയാണ് പുരുഷൻെറ അവസ്ഥയും. അവൻെറ പ്രയത്നവും ഫലവും ഒന്നും അവനുള്ളതല്ല. എല്ലാം സ്ത്രീക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണ്. പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ ജീവിക്കാൻ കഴിയുകയില്ല. ബ്രഹ്മസാന്നിദ്ധ്യം മാത്രംകൊണ്ട് സർവ്വപ്രപഞ്ചരചനയ്ക്ക് ആ മൂലശക്തിയെ പ്രേരകമാക്കുന്നതുപോലെ പുരുഷൻ സ്ത്രീക്ക് വശംവദനായി നിന്ന് പ്രപഞ്ചത്തെ സൃഷ്ടിച്ച് സംസാരചക്രം പ്രവർത്തിപ്പിക്കുക മാത്രമാണു ചെയ്യുന്നത്. പുരുഷനെക്കാളധികം ക്ലേശവും ബുദ്ധിമുട്ടും സഹിക്കുന്നതും സ്ത്രീയാണ്. പ്രസവാദിക്ലേശങ്ങളും ഗൃഹഭരണാദികൃത്യങ്ങളും ഇല്ലാത്തവനാണ് പുരുഷൻ. ഉത്തരവാദിത്വവും കൂടുതൽ സ്ത്രീക്കാണ്. സമുദായവൃദ്ധിക്ഷയങ്ങൾക്ക് സ്ത്രീയുടെ കാര്യ

ഭരണം ഒരു പ്രധാനഘടകമാണ്. ഏത് പാഴ്‌വേല ചെയ്തും, കഷ്ടപ്പെട്ടും, നാടോടിയും, തെണ്ടിത്തിരിഞ്ഞും സ്വജനങ്ങളെ പരിരക്ഷിക്കാൻ വേണ്ടിയാണ് പുരുഷന്മാരെ സൃഷ്ടിച്ചിരിക്കുന്നത്. അവൻെറ ശരീരപ്രകൃതി അതിനു യോജിച്ചതുമാണ്. എന്നാൽ സ്വഗൃഹങ്ങളിലിരുന്ന് സാമർത്ഥ്യം കൊണ്ടും ഇച്ഛാശക്തി കൊണ്ടും തങ്ങൾക്കു യോജിച്ചവിധത്തിലുള്ള ഗൃഹഭരണം ചെയ്ത് ധർമ്മനിഷ്ഠകൊണ്ട് സ്വഗൃഹപരിസരം മുതൽ ഭൂമിമുഴുവനും ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാശവും സ്ത്രീക്കാണ് കൊടുത്തിട്ടുള്ളത്. പുരുഷൻെറ സഹായത്താലും ബലത്താലും അവൾ ത്രൈലോക്യനായികയും പൂജനീയയുമാണ്. അല്ലാതെ സ്ത്രീകളെ അടിമയായി കണക്കാക്കുകയും കേവലം സന്താനോത്പാദനത്തിനുള്ള ഒരു യന്ത്രമായി തരംതാഴ്ത്തുകയും ചെയ്യുന്നത് തെററാണ്. സകലകാര്യവും ചെയ്യാനും ഭരിക്കാനും പുരുഷനേ കഴിവുള്ളു എന്നു പറഞ്ഞ് സ്ത്രീയെ നിന്ദിക്കുന്നതും പുച്ഛിക്കുന്നതും ന്യായത്തിനും ധർമ്മത്തിനും നിരക്കാത്ത കാര്യങ്ങളാണ്. ഇതിൻെറ അർത്ഥം സ്ത്രീകൾ ഗൃഹം വിട്ടു പുരുഷന്മാരെ ധിക്കരിച്ച് രാജ്യകാര്യാദികൾ നടത്താനും പ്രസംഗിക്കാനും ഇറങ്ങിത്തിരിക്കണം എന്നല്ല. ഒരുത്തമഗൃഹിണിയെ സംബന്ധിച്ചിടത്തോളം അവളുടെ ഗൃഹമാണ് അവളുടെ ലോകം – ആ ഗൃഹത്തിൽ തൻെറ കൃത്യമറിഞ്ഞ് ധർമ്മനിഷ്ഠമായി കാര്യങ്ങൾ ചെയ്താൽ അവൾ ഗൃഹദേവതയായി മാറുന്നു. അവിടെ സകലപരിപുഷ്ടിക്കും ക്ഷേമത്തിനും അവൾ കാരണഭൂതയായിത്തീരുന്നു. "നഗൃഹം ഗൃഹമിത്യാഹു, ഗൃഹിണീ ഗൃഹം ഉച്യതേ" വീടിനെ വീടാക്കുന്നത് കെട്ടിടമല്ല, മറിച്ച് ഗൃഹദേവതയായ വീട്ടമ്മയാണ്. എല്ലാ കാര്യവും സ്ത്രീയ്ക്ക് ഇരിക്കുന്നിടത്ത് ഇരുന്നു നടത്തുവാൻ ശേഷിയും അധികാരവും അവകാശവും ഉണ്ട്. അതിനു വേണ്ടുന്ന ഉപകരണങ്ങൾ സജ്ജമാക്കുന്നതിലേക്ക് പുരുഷൻ കടപ്പെട്ടവനാണ്. തനിക്ക് സ്വതേ സ്ത്രീയായിരിക്കുന്നതുകൊണ്ട് പ്രകൃതി കല്പിച്ചിരിക്കുന്നതിൽ അധികം കായക്ലേശവും മനഃക്ലേശവും അനുഭവിക്കേണ്ട കാര്യമില്ല. അവൾ എന്നും സുരക്ഷിതയാണ്.

## നാമജപ മാഹാത്മ്യം

ഒരു ദിവസം സായാഹ്നത്തിൽ ചട്ടമ്പിസ്വാമി തിരുവടികൾ തന്റെ ഒരു ഭക്തനായ വണിഗ്വരന്റെ (കച്ചവടക്കാരൻ) വീട്ടിൽ

ചെന്നു കയറി. തീർത്ഥപാദമുനിയെ ദർശിച്ച മാത്രയിൽ ആ ഭക്തനും കുടുംബവും ഓടിവന്ന് ജലം കൊണ്ട് കാലുകഴുകി മുനീശപാദങ്ങളിൽ നമസ്കരിച്ചു. സന്ധ്യയായപ്പോൾ കുടുംബാംഗങ്ങൾ വെളുത്ത പൂമാല ചാർത്തിയ ഹംസവിളക്കു കത്തിച്ചുകൊണ്ടുവന്ന് വരാന്തമേൽ വച്ചു. കുട്ടികളെല്ലാം ആ വിളക്കിന്റെ മുൻപിൽ ചമ്രം പടിഞ്ഞിരുന്ന് നാമം ജപിക്കാൻ തുടങ്ങി. ഉച്ചത്തിലുള്ള നാമജപം കഴിഞ്ഞ് ആ കുഞ്ഞുങ്ങൾ എഴുന്നേറ്റു പോകാൻ തുടങ്ങിയപ്പോൾ കരുണാനിധിയായ ഭട്ടാരകമുനി അവരെയെല്ലാം തന്റെ സമീപത്തേക്കു വിളിച്ച് വാത്സല്യത്തോടുകൂടി എടുത്ത് ഉമ്മവെച്ച് കെട്ടിപ്പുണർന്നു. എന്നിട്ട് സ്വാമിയുടെ ചുററും ഇരിക്കാൻ പറഞ്ഞു. അവരെ രസിപ്പിക്കാനും ചിരിപ്പിക്കാനും ആ ലീലാവിനോദൻ ധാരാളം കഥകൾ അവർക്കു പറഞ്ഞു കൊടുത്തു. ലീലാപരനായ സ്വാമിതിരുവടികൾക്ക് കുട്ടികളോടൊപ്പം കളിച്ചു രസിക്കുവാൻ ഒരു പ്രത്യേക ഉത്സാഹം തന്നെ ഉണ്ടായിരുന്നു. കുട്ടികളോടൊപ്പം കളിക്കുമ്പോൾ പരബ്രഹ്മലീനനായ അവിടുന്നും ഒരു കുട്ടിയായി മാറുന്ന കാഴ്ച രസാവഹമാണ്. അങ്ങനെ കഥകൾ കേട്ടു രസിച്ച് ആ കുഞ്ഞുങ്ങളുടെ മനസ്സുണർന്നു. അപ്പോൾ സ്വാമിതിരുവടികൾ അവരോട് ഒരു ചോദ്യം ചോദിച്ചു. “മക്കളെ! നിങ്ങളെല്ലാം എന്നും സന്ധ്യയ്ക്ക് നാമം ജപിക്കുന്നുണ്ടല്ലോ? എന്നാൽ ഈ നാമജപത്തിന്റെ മഹത്ത്വം നിങ്ങൾക്കറിയാമോ?” ഉത്തരമേകാനാകാതെ അവരെല്ലാം സ്വാമിതിരുവടികളുടെ മുഖത്തുനോക്കി മിഴിച്ചിരുന്നു. ഇതു കണ്ട ഭട്ടാരകമുനി കുഞ്ഞുങ്ങളോടു നാമജപമാഹാത്മ്യം പറയാൻ തുടങ്ങി.

‘നാമജപത്തിനു തുല്യമായി ഈ ഭൂമിയിൽ മറെറാരു പൂജയും യാഗവും ഒന്നും ഇല്ല. നാമജപം കൊണ്ട് നമ്മുടെ ആഗ്രഹങ്ങൾ നിറവേറും. നാമജപത്താൽ സർവ്വേശ്വര പ്രേമം കൊണ്ട് നമ്മുടെ മനസ്സു മുഴുവനും ഭക്തിരസം നിറയും. ഈ കലികാലത്തിൽ നാമജപത്തെക്കാൾ ശക്തിയുള്ള മറെറാരു പൂജയും ഇല്ല. നാമജപം കൊണ്ട് നമ്മുടെ മനസ്സു ചെയ്യുന്നത് ഈശ്വരസേവയാണ്. കാട്ടാളനായ രത്നാകരൻ വാല്മീകിയായിത്തീർന്നത് രാമനാമജപത്തിലൂടെയാണ്. നാമജപം ഒന്നുകൊണ്ടു മാത്രമാണ് വേശ്യയായ പിംഗളയ്ക്ക് രാമപാദാബ്ജരസം നുകരാനുള്ള ഭാഗ്യം സിദ്ധിച്ചത്. രാമനാമജപം കൊണ്ടുണ്ടായ ഭാഗ്യ

ത്താലാണ് വാനരനായ ഹനുമാന് രാമപ്രിയനാകാൻ കഴിഞ്ഞതും. ആലോചിച്ചു നോക്കിയാൽ നാമജപത്തിന്റെ മാഹാത്മ്യം പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. എത്രയ്ക്ക് നമ്മുടെ മനസ്സ് നാമജപത്തിൽ ഉറയ്ക്കുന്നുവോ, അത്രയ്ക്ക് നമ്മുടെ മനസ്സ് ശാന്തി കൈക്കൊള്ളുന്നു. ദിവസവും നാമജപത്തിൽ മനസ്സുറച്ചാൽ സത്യമായുള്ള സ്ദാനന്ദരസം അനുഭവിക്കാൻ സാധിക്കും. ഭക്തിയോടുകൂടി ഈശ്വരനാമം ജപിച്ചാൽ നമ്മുടെ മനസ്സിനെ താപത്രയങ്ങൾ ബാധിക്കുകയില്ല. കാലക്രമം കൊണ്ട് മുക്തിയും ലഭിക്കും. ഭക്തിയോടുകൂടി നാമം ജപിച്ചുകൊണ്ട് പൂവിട്ടർച്ചിച്ചാൽ അതുതന്നെയാണ് ആത്മസമർപ്പണം. നാമജപം കൊണ്ട് ഭക്തിസാന്ദ്രമായ മനസ്സോടു കൂടി നമ്മുടെ ഇന്ദ്രിയങ്ങളെയും കർമ്മങ്ങളെയും സർവ്വേശ്വരന്റെ മുമ്പിൽ അർപ്പിച്ചാൽ അതാണ് സർവ്വസമർപ്പണം. നാമജപംകൊണ്ട് നിവാരണം ചെയ്യാൻ കഴിയാത്ത ഒരു സംസാരബന്ധവും ഇല്ല. ജന്മവിച്ഛേദം എന്നതിലെ 'ജ'കാരവും പാപനാശനം എന്നതിലെ 'പ' കാരവും ചേർന്നതാണ് ജപശബ്ദം. (ജകാരോ ജന്മവിച്ഛേദഃ പകാരഃ പാപനാശനം എന്ന് ജപലക്ഷണം.) അങ്ങനെ പാപജന്മാദികൾ മാറുവാനുള്ള ഏക ഔഷധം നാമജപമാണ്. അതുകൊണ്ട് പാപജന്മാദികൾ മാറുവാനും പാരത്രികഭോഗം നുകർന്ന് മനശ്ശാന്തി നേടുവാനും യോഗത്തിനെക്കാൾ ഉത്തമമായത് നാമജപമാണ്.' ശ്രീവിദ്യാധിരാജ തിരുവടികളുടെ നാമജപത്തെക്കുറിച്ചുള്ള മാഹാത്മ്യം കേട്ട് ആ കുടുംബാംഗങ്ങൾ ആനന്ദതുന്ദിലരായിത്തീർന്നു. എല്ലാ സുഖങ്ങളും അനുഭവിക്കാനും എല്ലാ പാപങ്ങളും അകററാനും ശക്തിമത്തായ നാമജപം മരണംവരെ മുടങ്ങാതെ ചെയ്യാനും ആ വീട്ടുകാർ തീരുമാനിച്ചു.

## ഉച്ചാരണങ്ങളുടെ ഉദ്ഭവം

തികഞ്ഞ വൈയാകരണനോ, പണ്ഡിതനായ ഭാഷാശാസ്ത്രജ്ഞനോ, പറയാൻ കഴിയാത്ത വ്യാകരണതത്ത്വങ്ങളാണ് ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമികൾ നമുക്കു കാട്ടിത്തന്നിട്ടുള്ളത്.

"വ്യാകരണസൂത്രങ്ങൾ ആദ്യമായി തുടങ്ങുന്നത് 'അ ഇ ഉണ്, ഋഌക്, ഏ ഓ ങ്- ഇങ്ങനെയാണല്ലോ. ഇത് 'അ' മുതൽ തുടങ്ങാൻ വല്ല കാരണവും പറയാനുണ്ടോ" എന്ന ചോദ്യത്തി

നുത്തരമായി ശ്രീചട്ടമ്പിസ്വാമികൾ ഇങ്ങനെ പറഞ്ഞു. "മനുഷ്യോത്പത്തിക്കും ഭാഷോത്പത്തിക്കും തമ്മിൽ സാമ്യമുണ്ടെന്നുള്ളത് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഗർഭപാത്രത്തിൽ വച്ചുമാത്രമല്ല, പ്രസവംവരെ പ്രജ പൂർണ്ണമൗനം പൂണ്ടിരിക്കുന്നു. ജനനവേളയിലാണ് ശിശു ഒന്നാമതായി മൗനഭഞ്ജനം ചെയ്യുന്നത്. മൗനഭഞ്ജനം ചെയ്യുന്നത് 'അ'കാരോച്ചാരണം മൂലമാണല്ലോ. അതിനാൽ ഭാഷയിലെ അക്ഷരമാല 'അ' കാരപൂർവ്വമായിരിക്കുന്നതിൻെറ ഔചിത്യം കണ്ടുകൊള്ളുക. ഗർഭക്ലേശങ്ങളിൽ നിന്നും വിമുക്തി ലഭിച്ചശേഷം സന്തോഷഭരിതമായ ഹൃദയത്തിൻെറ വ്യാപാരം സാമാന്യം ഒരു ചിരിരൂപത്തിൽ പ്രസരിക്കുന്നതിൻെറ ഫലമായി 'ഇ'കാരോച്ചാരണം ഉണ്ടാകുന്നു. പിന്നീട് ശിശുക്കൾക്കുണ്ടാകുന്ന ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽ നിന്നും ഉണ്ടാകുന്നത് ഭയമാണ്. അതുകൊണ്ട് ശിശു ഞെട്ടുകയും, അതിൻെറ ശബ്ദനിർഗമനം 'ഉ'കാരോച്ചാരണമായിത്തീരുകയും ചെയ്യുന്നു."

## അഹിംസയും ഹിംസയും

അഹിംസയെക്കുറിച്ചും ഹിംസയെക്കുറിച്ചും സ്വാമിതിരുവടികൾക്ക് പ്രത്യേകമായ ദർശനങ്ങൾ ഉണ്ടായിരുന്നു.

"ഒരു മെഴുകുതിരിയിൽ പലതരം മാറ്റുള്ള ലോഹരജസ്സുകൾ എങ്ങനെ ലീനങ്ങളായിരിക്കുന്നുവോ അതുപോലെ പ്രളയകാലത്തിൽ മൂലപ്രകൃതിയിൽ ലീനങ്ങളായിരിക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം ആ പരമമായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവയാണ്. ഈ ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാതിൻെറ ജീവൻെറ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടു കൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർത്തിയായി വേർപെടുന്നതിനുമുമ്പ് നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതിസ്ഫുടത്തെത്തന്നെ അതു സ്വീകരിച്ച് വളരെക്കാലം കഴിയേണ്ടിവരും. ഇത് അതിൻെറ ഉദ്ദേശ്യത്തിന് വലുതായ താമസത്തെയുണ്ടാക്കി അതിൻെറ മാർഗ്ഗം തടയുന്നു. ഇതും ഒരു ഹിംസയായി മഹാന്മാർ കരുതുന്നു."

* * * *

"ഹിംസയ്ക്ക് രണ്ടുവിധ ദോഷമാണുള്ളത്. ഒന്ന്, വേദനപ്പെടുത്തൽ: രണ്ട്, – അതിന്റെ രക്ഷയ്ക്കായിട്ട് പോകുന്ന വഴിയെ തടുക്കൽ. അതിൽ വേദനപ്പെടുത്തൽ, പ്രധാനമായിട്ട് ചരങ്ങളിലാണ് സംബന്ധിക്കുന്നത്. താമസപ്പെടുത്തൽ ചരങ്ങളിലും, അചരങ്ങളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദംകൊണ്ട് നോക്കുമ്പോൾ – വേദനയുടെ കാര്യത്തിൽ – ഇല്ലെന്നു പറയത്തക്കവണ്ണം കുറഞ്ഞമട്ടിലാണ്."

* * * *

"മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നത് മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാണ് എന്നു വാദിക്കുന്നവർ, സിംഹം തുടങ്ങിയ ഹിംസ്രജന്തുക്കളുടെ കുക്ഷിപൂരണത്തെ ഉദ്ദേശിച്ചാണോ, മനുഷ്യരെ സൃഷ്ടിച്ചിരിക്കുന്നത് എന്ന ചോദ്യത്തിന് ഉത്തരം പറയാൻ കടപ്പെട്ടിരിക്കുന്നു. അഹിംസ എന്നു പറയുന്നതിന്റെ അങ്ങേയറ്റത്തെ നില (പരിപൂർണ്ണാവസ്ഥ)യെത്തന്നെയാണ് മോക്ഷമെന്നു പറയുന്നത്."

* * * *

"സസ്യഭുക്കുകൾ പൂർണ്ണ അഹിംസകരെന്ന് ആരും വാദിക്കുന്നില്ല. ഹിംസകരിൽനിന്ന് ഒന്നുരണ്ടുപടി താണവരും അത്രയും അഹിംസയിൽ മേല്പോട്ടു കയറിയവരും എന്നേ അവരെപ്പറ്റി പറയുന്നുള്ളു."

* * * *

'ഏതാദായത്തെയും ഢീക്കിനെയും മിടുക്കിനെയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മററുള്ളവയെല്ലാം നടയിൽ കാത്തു കിടക്കും.'

## ജഗത്തിന്റെ സത്ത

'ഇന്ദ്രിയങ്ങൾ വഴി അനുഭവിയ്ക്കുമ്പോൾ ജഗത്ത് ഇങ്ങനെ ഒക്കെ ഇരിക്കുന്നു എന്നേ പറഞ്ഞു കൂടൂ. ജഗത്തിന്റെ വാസ്തവസ്വരൂപം ഇതുതന്നെ എന്നു സ്ഥാപിക്കാൻ ഈ സാക്ഷ്യം മാത്രം പോരാ. അപ്രകാരം സ്ഥാപിക്കുന്നത് കാമിലക്കാരൻ കാണാത്തപ്പോഴും, പദാർത്ഥങ്ങൾ മഞ്ഞിച്ചുതന്നെ ഇരിക്കും എന്ന് അയാൾ

ശഠിക്കും പോലെയാണ്. മണ്ഡൂകങ്ങൾ വെള്ളാനയെ കാണുന്നു. ഭ്രാന്തൻ ആന വരുന്നു എന്നു കണ്ട് പരിഭ്രമിച്ച് ഓടുന്നു. ആ ആനകൾക്ക് നമ്മെ സംബന്ധിച്ച് സത്തയില്ല. എല്ലാ തോന്നലും അവരവരുടെ സങ്കല്പമാകുന്ന അടിസ്ഥാനത്തിൽ ഉരുപ്പിടിക്കുന്നു. അവ്യക്തമായി കിടക്കുന്ന ഭാഗങ്ങൾ കുറച്ചെന്നാൽ സ്ഥൂലരൂപത്തിൽ പ്രത്യക്ഷപ്പെട്ട് ഉള്ളിൽ അതിനു തക്ക വിജൃംഭണങ്ങൾ ഉണ്ടാകണം. അത്രേയുള്ളൂ താമസം. അതുണ്ടാകുമ്പോൾ തദ്ദേശവിജൃംഭണങ്ങളുടെ ഫലമായി മുമ്പു നിലവിലിരിക്കുന്ന സ്ഥൂലങ്ങൾ മറഞ്ഞ് പുതിയതിന് ഇടം കൊടുക്കുന്നു.'

* * * *

'ഒരു വസ്തു സത്തോ അസത്തോ എന്നാരായുമ്പോൾ, ആ വസ്തുവിന്റെ ഒരു ഭാഗം മറ്റൊരു ഭാഗത്തോടു ചേരുന്നതായി കണ്ടു എന്നു വച്ച് സത്താണെന്ന് നിശ്ചയിക്കുന്നത് ഒരു വിധത്തിലും ശരിയായിട്ടുള്ളതല്ല. അങ്ങനെ നിശ്ചയിക്കുക എന്നു വച്ചാൽ മരുമരീചികാ പ്രവാഹത്തിന്റെ അലകളും, ഒന്നു മറ്റൊന്നിനോടു ചേർന്നു കാണുന്നതു കൊണ്ട് അതിനെയും സത്താണെന്ന് നിശ്ചയിക്കാമെന്നു വരും. ഇപ്രകാരം ലോകത്തിന്റെ ഒരു ഭാഗം മറ്റൊരു ഭാഗത്തോടു ചേരുന്നതായി കണ്ടു എന്നു വച്ച് ജ്ഞാനികൾ ലോകത്തെ സത്താണെന്ന് പറയുകയില്ല.'

## ഏകദൈവ സങ്കല്പം

മഹാവൈദ്യനായിരുന്ന ശാർക്കര കോവിലകത്ത് രവിവർമ്മ തമ്പാൻ സ്വാമിതിരുവടികളുടെ ഒരു വലിയ ഭക്തനായിരുന്നു. എല്ലാ ദിവസവും ശ്രീചട്ടമ്പിസ്വാമികളെ ധ്യാനിച്ചതിനുശേഷമാണ് അദ്ദേഹം പ്രഭാതകൃത്യങ്ങൾ ആരംഭിക്കുന്നത്.

ഒരിക്കൽ ശ്രീവർദ്ധനത്തു വീട്ടിൽവച്ച് സ്വാമിതിരുവടികളെ കാണാനുള്ള ഭാഗ്യം വൈദ്യർക്കുണ്ടായി. ഇദ്ദേഹം ഒരു വൈദ്യനാണെന്നും കൂടാതെ ഒരു നല്ല കവിയാണെന്നും അവിടെയിരുന്നവർ സ്വാമിതിരുവടികളോടു പറഞ്ഞു. ഇതുകേട്ട് വൈദ്യസംബന്ധമായ അനേകം കാര്യങ്ങൾ തിരുവടികൾ വൈദ്യരോടു സംസാരിച്ചു. വൈദ്യരുടെ പല സന്ദേഹങ്ങളും തൃപ്പാദങ്ങൾ മാററിക്കൊടുക്കുകയും ചെയ്തു. അതിഥികളുടെ കൂട്ടം കുറച്ചൊന്നു കുറഞ്ഞപ്പോൾ രവിവർമ്മതമ്പാൻ സ്വാമികളുടെ സമീപം എത്തി

വളരെ നാളായി അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നതും തനിക്ക് സംശയനിവൃത്തി ലഭിച്ചിട്ടില്ലാത്തതുമായ ഒരു കാര്യം സ്വാമി തിരുവടികളോടു ചോദിച്ചു. ഒരേ അനന്തശക്തിയുടെ വിലാസങ്ങളാണ് ഇവിടെ മുഴുവൻ നിറഞ്ഞിരിക്കുന്നതെങ്കിലും പല ക്ഷേത്രങ്ങളിലും പോയി ഭജനം നടത്തിക്കഴിയുമ്പോൾ ഏകദൈവത്തെ കാണാൻ കഴിയുന്നില്ലാ എന്നതായിരുന്നു രവിവർമ്മ തമ്പാന്റെ പരാതി. കണ്ണടച്ചു ധ്യാനിക്കുമ്പോൾ വിഗ്രഹങ്ങൾ മാത്രമേ അദ്ദേഹത്തിന്റെ മനസ്സിൽ തെളിയുന്നുള്ളൂ. അദ്ദേഹത്തിന്റെ വിശ്വാസത്തിനനുരൂപമായ ഏകദൈവത്തെ കാണുവാനുള്ള മാർഗ്ഗം സ്വാമി തൃപ്പാദങ്ങൾ അരുളിച്ചെയ്യണം എന്നായിരുന്നു വൈദ്യന്റെ പ്രാർത്ഥന.

ഭട്ടാരമുനി ചിരിച്ചുകൊണ്ട് ഇങ്ങനെ മറുപടി പറഞ്ഞു 'ഞാൻ കാണിച്ചു തരാം. കാണിച്ചു തരാനേ എന്നെക്കൊണ്ടു കഴിയൂ. അതാ നില്ക്കുന്നു എന്ന് ചൂണ്ടിക്കാണിക്കാം. കാണുന്നതു നിങ്ങൾ തന്നെ വേണം' രവിവർമ്മ തമ്പാന് സന്തോഷമുണ്ടായി. സ്വാമിതിരുവടികളുടെ അനുഗ്രഹമുണ്ടെങ്കിൽ കാണാൻ സാധിക്കുമെന്ന് അദ്ദേഹത്തിനു പൂർണ്ണ വിശ്വാസമുണ്ടെന്നും പറഞ്ഞു. സ്വാമികളും രവിവർമ്മ തമ്പാനുമായി ശ്രീവർദ്ധനത്തു വീട്ടിൽ വച്ചുണ്ടായ സംഭാഷണം ഇപ്രകാരമായിരുന്നു.

സ്വാമി – ആട്ടെ, നിങ്ങളൊരു കവിയാണല്ലോ. ഭൂലോകത്തെപ്പററി കുറെ ശ്ലോകമെഴുതൂ.

രവിവർമ്മ – ശ്ലോകമെഴുതാം. അത്ര നന്നായിരിക്കുകയില്ല.

സ്വാമി – എത്ര എഴുതാം.

രവിവർമ്മ – എത്രവേണമെങ്കിലും എഴുതാം.

സ്വാമി – ശരി. എഴുതിക്കിട്ടിയതായി വകവച്ചിരിക്കുന്നു. ഇനി വെള്ളത്തെപ്പററി ധാരാളം ശ്ലോകമെഴുതൂ.

രവിവർമ്മ – ഭൂലോകത്തെപ്പററി എഴുതിയതു പോലെ അധികമെഴുതാൻ സാദ്ധ്യമല്ല. കുറച്ചെഴുതാം.

സ്വാമി – എന്തൊക്കെ എഴുതും?

രവിവർമ്മ – വെള്ളമൊരു ദ്രവസാധനമാണ്. അതിനു മണമില്ല, ധവളനിറം. ബുലുബുലു ശബ്ദം. ശീതള

സ്പർശം. ചൂടുപിടിപ്പിക്കുമ്പോൾ ആവിയാകുകയും തണുപ്പിക്കുമ്പോൾ കട്ടിയാകുകയും ചെയ്യും – എന്നൊക്കെ കുറെ എഴുതാം.

സ്വാമി – എഴുതിക്കിട്ടിയതായി വകവച്ചിരിക്കുന്നു. അഗ്നിയെപ്പറ്റി എഴുതൂ.

രവിവർമ്മ – അതിനെക്കുറിച്ച് ഇതിലും കുറച്ചേ എഴുതാൻ നിവൃത്തിയുള്ളു.

സ്വാമി – എങ്ങനെ?

രവിവർമ്മ – കട്ടിയുള്ള രണ്ടു സാധനങ്ങൾ തമ്മിൽ ബലമായി മുട്ടുമ്പോൾ ഇതുണ്ടാകുന്നു. പ്രകാശമാണ് ഇതിൻെറ സ്വരൂപം. ഭുഗു ഭുഗു ശബ്ദവും ഉഷ്ണസ്പർശവും കൂടി ഇതിനുണ്ട്. ഗന്ധവും രസവും ഇല്ല – എന്നൊക്കെ ചിലതെല്ലാം എഴുതാം.

സ്വാമി – അതും കിട്ടിയതായി വകവച്ചു. വായുവിനെപ്പറ്റി എഴുതൂ.

രവിവർമ്മ – അതിൽ ഇതിലും കുറയും.

സ്വാമി – കേൾക്കട്ടെ.

രവിവർമ്മ – ശബ്ദവും സ്പർശവുമാണ് ഇതിൻെറ ഗുണങ്ങൾ. രൂപരസഗന്ധങ്ങൾ ഇതിനില്ല. ശീതോഷ്ണഭാവങ്ങളില്ല എന്നൊക്കെപ്പറയാം.

സ്വാമി – ശരി. ഇനി ആകാശത്തെപ്പറ്റിയാകട്ടെ.

രവിവർമ്മ – അതിൽ ഒരു ശ്ലോകത്തിനു പോലും വകകാണാതെ കുഴങ്ങുന്നു. മാറ്റൊലിരൂപമായ ശബ്ദമല്ലാതെ അതിനൊരു ഗുണവുമില്ല.

സ്വാമി – നല്ല കവിതക്കാരൻ! എന്താണിതിനു കാരണമെന്നു മനസ്സിലായോ? ഏറ്റവും നേർമ്മയുള്ള വസ്തുവിലാണ് സ്ഥൂലവസ്തുക്കളെല്ലാം സ്ഥിതിചെയ്യുന്നത്. കണ്ണടച്ചുകൊണ്ടിരുന്ന് ധ്യാനിച്ച് ഈ കണ്ടതെല്ലാംകൂടി പൊതുവേ ഉള്ളിൽ കാണാമോ എന്നു നോക്കു. കാണാവുന്നിടത്തോളം കാണുക.

രവിവർമ്മ – (അല്പം ധ്യാനത്തിലിരുന്നിട്ട്)
കണ്ണടച്ചുകൊണ്ടു നോക്കി കണ്ടു.

സ്വാമി – ഈ മഹാകാശത്തോടുകൂടി അദ്ധ്യാത്മാകാശത്തിൽ എല്ലാം കണ്ടു അല്ലേ? അപ്പോൾ ആ ആകാശം ഈ ആകാശത്തെക്കാൾ നേർമ്മയായിരിക്കണം. അതിനെക്കാൾ നേർമ്മയായ വിധത്തിൽ ഏക ദൈവം എങ്ങും നിറഞ്ഞു നില്ക്കുന്നു, കണ്ടു കൊൾക.

ഇങ്ങനെ ശ്രീവിദ്യാധിരാജ മുനികൾ ആ ഭക്തന്റെ ആഗ്രഹ പൂർത്തി വരുത്തിക്കൊടുത്തു. എങ്ങും നിറഞ്ഞ് അണീയസ്സായി വിശ്വവിധാരിയായി, വാങ്മനസ്സുകൾക്ക് അഗോചരമായി, സർവ്വ ത്തെയും ഭരിക്കുന്നതായ ആ ഏകദൈവത്തിൽ ആ ശിഷ്യന്റെ മനസ്സു പ്രതിഷ്ഠിതമായി. പിന്നെയും രണ്ടുമൂന്നു പ്രാവശ്യം കൂടി സ്വാമി തൃപ്പാദങ്ങളുടെ ദർശനസൗഭാഗ്യം മഹാനുഭാവ നായ ആ മഹാവൈദ്യനു കിട്ടി. മാത്രവുമല്ല തൃപ്പാദസ്പർശം കൊണ്ട് ആ മഹാഭക്തന്റെ ഗൃഹം പരിപാവനമാക്കുകയും ചെയ്തു.

## 'ശ്രീനാരായണഗുരുസ്വാമി കണ്ട ചട്ടമ്പിസ്വാമികൾ'– ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ

*('ശ്രീനാരായണഗുരുസ്വാമി കണ്ട ചട്ടമ്പിസ്വാമികൾ' എന്ന ലേഖനത്തിൽ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീനാരാ യണഗുരുസ്വാമികൾ എഴുതിയ സമാധി പദ്യങ്ങൾ വ്യാഖ്യാനിച്ചി രിക്കുന്നതാണ് ഇവിടെ രേഖപ്പെടുത്തുന്നത്.)*

സർവ്വജ്ഞ ഋഷിരുൽ ക്രാന്തഃ
സദ്ഗുരു ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ

ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മ വപുരാസ്ഥിതഃ

ഈ ശ്ലോകങ്ങൾ രണ്ടും ശ്രീചട്ടമ്പിസ്വാമികളുടെ സമാധി സംബന്ധിച്ച് ശ്രീനാരായണഗുരുസ്വാമികൾ എഴുതിയിട്ടുള്ള താണ്. ജീവിതം ഏതാണ്ടൊരു ലീല പോലെ കഴിച്ചു കൂട്ടിയ ചട്ടമ്പിസ്വാമികൾ യഥാർത്ഥത്തിൽ ഒരു മഹാപ്രഭു തന്നെയായി രുന്നുവെന്നാണ് ശ്രീനാരായണസ്വാമികൾ സൂചിപ്പിച്ചിരിക്കുന്നത്. ഒരു ജീവന്മുക്തന്റെ ജീവിതലക്ഷ്യം എത്രകണ്ട് ഫലപ്രാപ്തി യിൽ എത്തിച്ചേർന്നു എന്നുള്ളതു തീർത്തു പറയേണ്ടത് ആ ജീവിതം ദർശിച്ച മറെറാരു ജീവന്മുക്തൻ തന്നെയാണ്. തീർത്ഥ പാദ പരമ്പരയിലെ മറെറാരു ആത്മീയ പുരുഷനായ ശ്രീ വിദ്യാ നന്ദതീർത്ഥപാദപരമഹംസസ്വാമികൾ വ്യാഖ്യാനിച്ച് കൂടുതൽ വിശദമാക്കിയിട്ടുള്ളത് ചുവടെ ചേർക്കുന്നു.

സർവ്വജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ശ്രീചട്ടമ്പി സ്വാമിതിരുവടികളിൽ ഒരുപോലെ പ്രകാശിച്ചിരുന്നു. അങ്ങനെ യുള്ള സ്വാമിതിരുവടികൾ ശുകമാർഗ്ഗത്തിൽക്കൂടി ഉയർന്ന് പരാകാശത്തിൽ പരിപൂർണ്ണ കലാനിധിയായി പ്രകാശിക്കുന്നു വെന്നാണ് ആദ്യ ശ്ലോകത്തിന്റെ സാരം. ബ്രഹ്മപ്രാപ്തിരൂപമായ സദ്യോമുക്തിയെയാണ് ഈ ശ്ലോകത്തിൽ ലക്ഷീകരിച്ചിരിക്കു ന്നത്. സത്താസാമാന്യരൂപേണ പ്രകാശിക്കുന്ന പരബ്രഹ്മത്തിൽ ഉള്ള ലയമാണ് ഭാരതീയരുടെ മുക്തി. അതു കൈവരിക്കുന്നതിന് ശുകമാർഗ്ഗമെന്നും, പിപീലികാ മാർഗ്ഗമെന്നും രണ്ടു വഴികളു ണ്ടെന്ന് ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. അവയിൽ പിപീ ലികാ മാർഗ്ഗമെന്നത് ഉറുമ്പുകൾ വൃക്ഷത്തിന്റെ ചുവട്ടിൽനിന്ന് ക്രമേണ മേല്പോട്ടു കയറി വളരെ സമയം കൊണ്ട് ആ വൃക്ഷ ത്തിന്റെ മുകളിലുള്ള പഴം കണ്ടുപിടിക്കുന്നതുപോലെ ജീവൻ ദേഹപാതാനന്തരം അർച്ചിരാദി മാർഗ്ഗങ്ങളിൽക്കൂടി ക്രമേണ പോയി ബ്രഹ്മലോകത്തു ചെന്ന് ബ്രഹ്മഭോഗങ്ങൾ അനുഭവിച്ചി രുന്നതിനു ശേഷം ആ ബ്രഹ്മചൈതന്യത്തിൽ വിലയിക്കുക യാണ്. ആ മാർഗ്ഗത്തിൽക്കൂടി പോകുന്ന ജീവന് ബ്രഹ്മപ്രാപ്തി ക്കു വളരെ കാലതാമസമുണ്ട്. ഈ സമ്പ്രദായത്തിന് ക്രമമുക്തി എന്നു കൂടി പേരുള്ളതായി കാണുന്നു. ശുകമാർഗ്ഗത്തെ അവലം ബിക്കുന്ന ജീവൻ ഇടയ്ക്കെങ്ങും തങ്ങാതെ നേരിട്ടു ബ്രഹ്മത്തി ലെത്തുന്നു. ഒരു കിളി പരാശ്രയം കൂടാതെ വൃക്ഷങ്ങളുടെ മുകളി ലുള്ള കായ്കളിലെത്തിച്ചേരുന്നതുപോലെ ജീവൻ പെട്ടെന്നു തന്നെ ബ്രഹ്മത്തിലെത്തുന്നതുകൊണ്ടാണ്, ഈ സമ്പ്രദായത്തിന്

ശുകമാർഗ്ഗമെന്ന പേര് ലഭിച്ചത്. ഇതിനു സദ്യോമുക്തിയെന്നും പേരുണ്ട്. ചട്ടമ്പിസ്വാമിതിരുവടികൾ സദ്യോമുക്തിയാണടഞ്ഞതെന്ന് 'ശുകവർത്മനാ' എന്ന പദം കൊണ്ട് നാരായണഗുരുസ്വാമികൾ സൂചിപ്പിക്കുന്നു. ആ മുക്തി ലോകത്തിൽ അപൂർവ്വം ചില ഋഷിപുംഗവന്മാർക്കു മാത്രമേ കൈവരിക്കുവാൻ കഴിഞ്ഞിട്ടുള്ളൂ എന്നാണ് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നത്. ഇതിൽനിന്നും ശ്രീനാരായണഗുരുസ്വാമികൾക്ക് കാണാൻ കഴിഞ്ഞ ശ്രീചട്ടമ്പിസ്വാമി തിരുവടികൾ സാധാരണ ദൃഷ്ടിക്കെത്രയോ വിദൂരത്തിലാണ് വർത്തിച്ചിരുന്നതെന്ന് വ്യക്തമാകും.

ആ മഹാപ്രഭു നമ്മുടെയിടയിൽ വളരെ നാൾ വെറും വിനോദമാത്രനായി കഴിഞ്ഞതിനുശേഷം തന്റേതല്ലാത്ത ഈ മർത്യശരീരം ഉപേക്ഷിച്ച് വീണ്ടും സ്വന്തം ബ്രഹ്മശരീരം കൈവരിച്ചിരിക്കുന്നു എന്നാണ് രണ്ടാം ശ്ലോകത്തിന്റെ സാരം. ഈ ശ്ലോകത്തിലെ മഹാപ്രഭു എന്ന പദം ഈശ്വരനെയാണ് കുറിക്കുന്നത്. ഈശ്വരൻ വെറും ലീലാ വിഗ്രഹം കൈക്കൊണ്ട് ചട്ടമ്പിസ്വാമികൾ എന്ന രൂപത്തിൽ പ്രകടമാവുകയായിരുന്നുവെന്ന് ഈ ശ്ലോകത്തിൽ നിന്നും സിദ്ധിക്കുന്നു. ചട്ടമ്പിസ്വാമി തിരുവടികൾ ജന്മനാ സിദ്ധനും പരിപൂർണ്ണനും ആയിരുന്നുവെന്നും, അവിടുന്ന് ലോകത്തിലിരുന്നപ്പോഴും ഒന്നിച്ചു ബന്ധിക്കാതെ ആത്മാരാമനായിത്തന്നെ കഴിഞ്ഞുകൂടുകയായിരുന്നുവെന്നും ഈ വർണ്ണനകൾ വ്യക്തമാക്കുന്നു. ഇങ്ങനെയുള്ള മഹാപുരുഷന്മാർ അനേക നൂററാണ്ടുകൾ കൂടുമ്പോൾ ഒരിക്കലെങ്ങാനുമേ ലോകത്തിലവതരിക്കാറുള്ളൂ. അവരുടെ അപദാനങ്ങൾ അനന്തകോടി ജീവരാശികളെ സന്മാർഗ്ഗത്തിലേക്കു നയിക്കും. ആ വിധമുള്ള ഒരു മഹാപുരുഷനെയാണ് ശ്രീചട്ടമ്പിസ്വാമികളെന്ന രൂപത്തിൽ ശ്രീനാരായണ പരമഹംസദേവൻ നമുക്കു കാണിച്ചു തരുന്നത്.

## ശ്രീചട്ടമ്പിസ്വാമിതിരുവടികളും പെരുന്നെല്ലിയും

ചട്ടമ്പിസ്വാമിയും പെരുന്നെല്ലിയുമായുണ്ടായിരുന്ന സൗഹൃദബന്ധം സുവിദിതമാണ്. നരനാരായണബന്ധത്തെ അനുസ്മരിപ്പിക്കുന്ന ആദർശപരമായ ഒരു സുഹൃത്ബന്ധമായിരുന്നു അവർ തമ്മിൽ ഉണ്ടായിരുന്നത്.

പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ 21-ാമത്തെ വയസ്സിൽ നെടുമങ്ങാട്ടു പോയി താമസിച്ച് നാണുശാസ്ത്രികളുടെ അടുക്കൽ നിന്നും വ്യാകരണം പഠിക്കുകയായിരുന്നു. സ്വഗൃഹത്തിലെ വിദ്യാലയവും വൈദ്യശാലയുമെല്ലാം ശിഷ്യന്മാരെ ഏല്പിച്ചു. അക്കാലത്ത് ശ്രീനാരായണഗുരുസ്വാമികളും ചട്ടമ്പിസ്വാമികളും പെരുന്നെല്ലിയുടെ വീട്ടിൽ കൂടുക സാധാരണമായിരുന്നു. നെടുമങ്ങാട്ടു ടൗണിനല്പം തെക്കുപടിഞ്ഞാറുള്ള അരശുപ്പറമ്പിൽ പുത്തൻവിള എന്ന ഭവനമായിരുന്നു അത്. ഇതിനു സമീപത്തായി വൈദ്യർ വിലയ്ക്കുവാങ്ങിയ സ്ഥലത്തിന് ഇന്നും പെരുന്നെല്ലിവിള എന്നു പേരുണ്ട്. ഇക്കാലത്തെ ചില സംഭവങ്ങൾ അവിടുത്തെ ശിഷ്യന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

ഒരു ദിവസം സ്വാമിതൃപ്പാദങ്ങളും പെരുന്നെല്ലിയുമായി വീട്ടിനടുത്തുള്ള ഒരു ചോലയിൽ കുളിക്കാൻ പോയി. തൊട്ടാവാടിയും കുറ്റിച്ചെടികളും ഒക്കെയായി കാടുപിടിച്ചുകിടക്കുന്ന വഴിയിൽക്കൂടി നടന്നുവരുമ്പോൾ സ്വാമിതൃപ്പാദങ്ങൾ അറിയാതെ ഒരു പാമ്പിന്റെ പുറത്തു ചവിട്ടി. ഉടനെ തന്നെ ആ പാമ്പ് സ്വാമികളുടെ കാലിൽ കടിച്ചു. ഭട്ടാരകമുനി കാൽ പാമ്പിന്റെ നേരെ നീട്ടി. അതു വീണ്ടും കടിച്ചു. ഇതുകണ്ട് വൈദ്യർ പരിഭ്രമിച്ച് ഓടിച്ചെന്ന് ചട്ടമ്പിസ്വാമിയെ കെട്ടിപ്പിടിച്ചു. പെരുന്നെല്ലിയെ ആശ്വസിപ്പിച്ചിട്ട് സ്വാമിതൃപ്പാദങ്ങൾ കുറച്ചുസമയം പ്രാണായാമം ചെയ്തു. കുറച്ചുദൂരം ചാലിനടുത്തുകൂടി നടന്നപ്പോൾ മുറിവായിൽ നിന്നും ഇരുണ്ട രക്തക്കട്ടകൾ ഞാറപ്പഴംപോലെ നിലത്തു വീണു. വൈദ്യർ അതിനെ കമ്പുകൊണ്ട് നീക്കി ചാലിൽ കെട്ടിനിന്ന വെള്ളത്തിലിട്ടു. അവിടെയുണ്ടായിരുന്ന ചെറുമത്സ്യങ്ങൾ തൽക്ഷണം മയങ്ങി മലർന്നു. ഉടനെത്തന്നെ രണ്ടുപേരുംകൂടി വിഷം കലർന്ന ആ വെള്ളം ഇറച്ചുമാറ്റി.

പെരുന്നെല്ലി വീണ്ടും സ്വഭവനത്തിൽ താമസമാക്കി. ഇക്കാലത്ത് ആ ഭവനം ഒരു ഗുരുകുലമായിരുന്നു. പ്രസിദ്ധന്മാരായ പണ്ഡിതന്മാരുടെയും ശിഷ്യന്മാരുടെയും ചട്ടമ്പിസ്വാമികളുടെയും നാരായണഗുരുദേവന്റെയും ഒക്കെ ദിവ്യസാന്നിദ്ധ്യം കൊണ്ട് ആ ഭവനം ചൈതന്യവത്തായിത്തീർന്നു. ഇക്കാലത്ത് പ്രസ്തുത യതീശ്വരന്മാരെ സംബന്ധിക്കുന്ന പല സംഭവങ്ങളും ഐതിഹ്യങ്ങളായി പ്രചരിച്ചിട്ടുണ്ട്. ഒരിക്കൽ പെരുന്നെല്ലിയുടെ

വീട്ടിൽ സ്ത്രീകൾ നെല്ലുകുത്തു ജോലികളിൽ ഏർപ്പെട്ടിരിക്കുമ്പോൾ ചട്ടമ്പിസ്വാമികൾ ചെന്ന് ആ ഉലക്കകളെല്ലാം ശേഖരിച്ചു. എന്നിട്ട് അത്രയും ഉലക്കകൾകൊണ്ട് ഒരേസമയം അതിവേഗത്തിൽ നെല്ലുകുത്തി കൊടുത്ത് അവരെ സഹായിച്ചിട്ടുള്ള അദ്ഭുതസംഭവം കണ്ടിട്ടുള്ളവർ പറഞ്ഞുകേട്ടിട്ടുണ്ട്. ഉലക്കകൾ ഓരോന്നായി തെരുതെരെ ഉയരുകയും അവ ഉന്നം തെറ്റാതെ താഴെവന്ന് ഉരലിൽ വീഴുകയും ചെയ്യുന്ന അദ്ഭുതകാഴ്ചയും ആ കരകൗശലവും കണ്ട് ആനന്ദിച്ച ഭാഗ്യവതികൾ പുണ്യവതികളാണ് എന്ന കാര്യത്തിൽ സംശയമില്ല. ഈ സ്വാമികൾ തന്നെ അല്പസമയം കഴിയുമ്പോൾ പെരുന്നെല്ലിയുമായി വേദാന്തചർച്ചയിൽ ഏർപ്പെടുന്നതുകാണാം. ഉടനെതന്നെ കവിതചൊല്ലി വൈദ്യരെ തോല്പിക്കുന്നതും കാണാം.

അവിടെത്താമസിക്കുമ്പോൾ ഭട്ടാരമുനി പെരുന്നെല്ലിയിലെ അമ്മയോട് ഒരു പുതിയ പലഹാരം ഉണ്ടാക്കുന്നവിധം പറഞ്ഞുകൊടുത്തു. ആ അമ്മ സ്വാമി കല്പിച്ചതനുസരിച്ച് പലഹാരം ഉണ്ടാക്കിക്കൊടുത്തു. തൃപ്പാദങ്ങളും വൈദ്യരും അതിൻെറ പകുതിയും കഴിച്ചുതീർത്തു. ശേഷിച്ച പലഹാരം സ്വാമികൾ പൊതികെട്ടിവച്ചു. രണ്ടുപേരും ഉറങ്ങാൻ കിടന്നു. കുറേക്കഴിഞ്ഞപ്പോൾ സ്വാമികൾ 'കൃഷ്ണാ' എന്നു വിളിച്ച് വൈദ്യരെ ഉണർത്തി. "നമുക്കല്പം അകലെവരെ ഒന്നുപോകണം" എന്നു പറഞ്ഞ് സ്വാമികൾ പലഹാരപ്പൊതിയും കയ്യിലെടുത്തു. കവിതകൾ ഉണ്ടാക്കി ചൊല്ലിയും പാട്ടുപാടിയും ഇടയ്ക്കിടെ പലഹാരങ്ങൾ തിന്നും രണ്ടുപേരും കൂടി പാതിരാത്രിയിൽ നേമത്തെത്തി. വഴിയരികിൽക്കണ്ട ഒരമ്പലത്തിൽ കയറി ഇരുന്നു. സ്വാമികൾ പാടിക്കൊണ്ടിരുന്നു. കൂട്ടുകാരൻ ഉത്തരീയം വിരിച്ച് അവിടെ കിടന്നുറങ്ങി. ഉറങ്ങിക്കിടന്നപ്പോൾ വൈദ്യർ ഒരു വലിയ ശബ്ദം കേട്ടു. ഒരു ഘോരസത്വം വന്ന് 'മാറിപ്പോ' എന്ന് കയ്യെടുത്ത് വിലക്കുന്നതായിട്ട് വൈദ്യനുതോന്നി. കണ്ണുതുറന്നുനോക്കിയപ്പോൾ ഒരു സത്വം ഓടിയകലുന്നതായി തോന്നി. സ്വാമികൾ കൂട്ടുകാരനോടു ചോദിച്ചു: "കൃഷ്ണാ, പേടിച്ചോ?" അന്നവർ അവിടെത്തന്നെ കഴിച്ചുകൂട്ടി. നേരം വെളുത്തപ്പോൾ സ്ഥലവാസികൾ അവിടെവന്നു. ആ മൂർത്തിയുടെ ഉപദ്രവത്തെപ്പറ്റി പലതും സ്വാമികളോടു പറഞ്ഞു. ഒരു ദുർഗ്ഗാക്ഷേത്രത്തിലെ കല്ലുകൾ പൊളിച്ചെടുത്താണ് ആ വഴിയമ്പലം കെട്ടിയതെന്നും അവർക്ക് അറിയാൻ

കഴിഞ്ഞു. സ്ഥലവാസികളുടെ അപേക്ഷ അനുസരിച്ച് സ്വാമികൾ ചില കൊടകൾ നടത്തിച്ച് ആ മൂർത്തിയുടെ ഉപദ്രവം ഇല്ലാതാക്കിത്തീർത്തു.

സ്വാമികൾ കവിത എഴുതിത്തുടങ്ങിയതുതന്നെ കിട്ടനും കേശവനും വേണ്ടി മാത്രമായിരുന്നുവെന്ന് അവിടുന്നുതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. "കിട്ടനും കേശവനും എന്റെ രണ്ടു ചിറകുകളായിരുന്നു. ആ രണ്ടു ചിറകുകളും നഷ്ടപ്പെട്ടതിൽപ്പിന്നെ ഞാൻ കവിവേഷം കെട്ടിപ്പറക്കാറില്ല". സ്വാമിതിരുവടികളുടെ തന്നെ വാക്കുകളാണിവ.

ഒരിക്കൽ കൃഷ്ണൻ വൈദ്യനും ഭട്ടാരകേശനും കൂടി കരമനയിൽനിന്നും മുട്ടത്തറവരെ കാൽനടയായി സഞ്ചരിച്ചു. ആ സഞ്ചാരത്തിനിടയിൽ പൂർവ്വാർദ്ധവും ഉത്തരാർദ്ധവും പകുത്തെടുത്ത് അവർ ഒരു ശതകം നിർമ്മിച്ചു. ഒരാൾ ചൊല്ലിനിർത്തിയാൽ മറ്റേയാൾ ആലോചിക്കാതെ ഉടനെ ചൊല്ലണം. അതായിരുന്നു നിബന്ധന. പ്രാസം പ്രയാസമുള്ള 'ഹ' കാരമായിരുന്നു. പെരുന്നെല്ലിയിൽ ചെന്നപ്പോൾ 100 പദ്യവും തീർന്നു. ഇതൊന്നും പ്രസിദ്ധീകരിച്ച് സൂക്ഷിച്ചിട്ടില്ല എന്നതാണ് ഏറ്റവും വലിയ ദുഃഖം. ഓർമ്മയുള്ള ചില വരികൾ സ്വാമികൾതന്നെ ഒരിക്കൽ ചൊല്ലിയതാണ് താഴെക്കുറിക്കുന്നത്.

സ്വാമി: ബഹുഗ്രാവകീർണ്ണം ബതേദം ഹിറോഡി–
ങ്ങഹസ്സിങ്കലും പോവതന്ത്യകഷ്ടം,

പെരു: സഹിക്കാവതോ കൂരിരുട്ടത്തുവെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ.

പെരു: മഹിക്കേവനെന്നാകിലും ജാതനായാൽ
സഹിക്കാതെയെന്തോന്നു ചെയ്യുന്നിദാനീം

സ്വാമി: വഹിച്ചേ നശിക്കൂ കൃതം കർമമേന്മ
ദഹിക്കും തപസ്സാൽ ക്ഷണം തത്കുരുഷ്വ

പെരു: രഹസ്യം തദപ്യാർയ്യ! ചൊൽകേറെ രമ്യേ
മഹസ്സിങ്കലേതിൽ മനം ചേർത്തിടേണ്ടു

സ്വാമി: ബഹിശ്ചോള്ളിലും ഭക്തിയൊടെപ്പൊഴും നീ
ഗുഹസ്യാംഘ്രി പത്മം ഭജിക്കെന്നതേതാൻ

പെരു: ഗുഹൻ താൻ കഥം ഭൂതനെന്നുള്ളതേതും
മഹാത്മൻ! നജാനേ മമ പ്രേമരാശേ

സ്വാമി: മഹച്ചേദണുത്വം ച സർവ്വം കവിഞ്ഞും
സുഹൃച്ചിത്ത പത്മത്തടങ്ങുന്നതും താൻ.

പെരു: ഇഹ പ്രോക്തമായൊന്നു കേട്ടേനിദാനീം
അഹം തത് കഥം ചെയ്തിടേണ്ടൂ പ്രവീണാ

സ്വാമി: അഹം വച്മി കേളഞ്ച്യ ഷീകം ച ജിത്വാ
മുഹുശ്ശാന്തരംഗേ ശുചൗ വേണമോർപ്പാൻ.

സ്വാമികളുടെ സർവ്വതോമുഖമായ പാണ്ഡിത്യവും കവിത്വ ശക്തിയും, പെരുന്നെല്ലിയുടെ കവിത്വവിഷയകമായ അതുല്യശക്തിയും ഈ ഒരു ദൃഷ്ടാന്തത്തിൽ നിന്നുതന്നെ മനസ്സിലാക്കാം. എഴുതി സൂക്ഷിക്കാനോ അച്ചടിച്ച് പ്രസിദ്ധീകരിക്കാനോ വേണ്ടിയല്ല അവിടുന്ന് ഗ്രന്ഥരചന നടത്തിയത്. തന്റെ പ്രിയപ്പെട്ട കൂട്ടുകാരെ സന്തോഷിപ്പിക്കുവാനും നേരമ്പോക്കിനും വേണ്ടിയാണ് അവിടുന്ന് ഈ വേഷം കെട്ടിയത്. പുരാണത്തിലെ നരനാരായണന്മാരെപ്പോലെ നമ്മുടെ ഇടയിലും മഹാന്മാർ ജീവിച്ചിരുന്നുവെന്ന് ആരാണറിയുക!

ആയുർവ്വേദ ഉപരിപഠനാർത്ഥം പെരുന്നെല്ലി ഹരിപ്പാട്ടും, മജിസ്ട്രേറ്റു നാരായണൻതമ്പിയുമൊന്നിച്ച് സ്വാമിതിരുവടികൾ മൂവാറ്റുപുഴയും കുറേനാൾ താമസിച്ചിരുന്നു. ഈ കാലഘട്ടത്തിൽ ഇരുവരും അന്യോന്യം അയച്ചിട്ടുള്ള കത്തുകളും കവിതാരൂപത്തിലുള്ള കത്തുകളും അത്യന്തം രസാവഹമാണ്. സ്വാമിയുടെ വേർപാടിൽ പെരുന്നെല്ലിക്ക് അനുഭവപ്പെട്ടിട്ടുള്ളത്, തള്ളയെപ്പിരിഞ്ഞ ഒരു മാൻകുട്ടിയുടെ ദുഃഖമാണ്.

തത്തിക്കളിച്ചുവളരും തഴമാൻ കിശോര-
നത്തള്ള കൈവെടികിലുള്ളഴലോതിടാമോ?

പെരുന്നെല്ലിയുടെ ഈ കവിതാശകലത്തിൽ, സ്വാമിയെപ്പിരിഞ്ഞതിലുള്ള ദുഃഖം എത്ര ആഴത്തിലാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്.

അതുപോലെ, പിരിഞ്ഞിരിക്കുന്ന സ്വാമിതിരുവടികളുടെ തിരുമുഖം ഒരുനോക്കുകാണാൻ വെമ്പൽകൊള്ളുന്ന മനസ്സിന്റെ ഉത്കണ്ഠ,

ഫുല്ലാംബുജപ്പുതുമയെപ്പരദേശിയാക്കും
ചെല്ലത്തിരുച്ചിരി ചിതുമ്പിനൊരമ്മുഖത്തിൽ

കല്ലോലപോലെയിളകും കരുണക്കളിപ്പി-
ത്തൊല്ലയ്ക്കു വിത്തിനു മിഴിക്കണിയാക്കിടേണം

ഈ വരികളിൽ എത്ര മനോഹരമായി, തീവ്രതയോടെ ആലേഖനം ചെയ്തിരിക്കുന്നു.

"ഉണ്ണാതേ കണ്ടിരിക്കാ, മുഡുനിര പരിചോ-
ടെണ്ണി വയ്ക്കാമൊരിക്കൽ
കണ്ണുംപൂട്ടാതിരിക്കാമിരവു പകലുഞാ-
നുണ്ണിമാരെ ത്യജിക്കാം
കുന്നോരോന്നായി മുറ്റും ചുറുതിയിലൊരുചു-
മ്മാടുമില്ലാതെടുക്കാം
കണ്ണാണേ കാൽമണിക്കൂറപി തിരുകഥ കേൾ-
ക്കാതിരിക്കാൻ വഹിക്കാ."

ഈ പ്രേമപ്രതിജ്ഞ ഒന്നു ശ്രദ്ധിക്കൂ. ലോകത്ത് അസാദ്ധ്യമെന്നു കരുതുന്ന ഏതു പ്രവൃത്തിയും ചെയ്യാം. എന്നാൽ സ്വാമിതിരുവടികളെ കാണാതിരിക്കാനും, ആ തിരുവായ് മൊഴികൾ കേൾക്കാതിരിക്കാനും ശ്രീ.കൃഷ്ണൻ വൈദ്യൻ അശക്തനാണ്. അത്രയ്ക്കുള്ള ആത്മബന്ധമാണ് അവർ പുലർത്തിയിരുന്നത്.

ഇതിന് സ്വാമിതൃപ്പാദങ്ങളുടെ മറുപടിയോ?

"ലോലക്കണ്ണാം സുമത്തിൻ ചെറുമുനയണുവോ-
ളം ചുളിച്ചൊന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിൽ
തോന്നി നിന്നങ്ങുമായും
കൂലം കിട്ടാത്ത ശക്തിക്കുടയവളവളെൻ
ചിത്തരംഗേ കളിക്കും

ബാലപ്പൊൻ കല്പകപ്പൂങ്കൊടി തവമനമാം
ദാരുവിൽ ചുറ്റിടട്ടേ"

നശ്വരമായ പ്രാപഞ്ചികദുഃഖത്തിൽ കേഴേണ്ട കാര്യമില്ലെന്നും അനശ്വരമായ ബ്രഹ്മജ്ഞാനം മനസ്സിലുദിക്കട്ടെ എന്നും ആ പ്രേമാരാധകനെ ആശ്വസിപ്പിച്ച് അനുഗ്രഹിക്കുന്നുണ്ടെങ്കിലും, സ്നേഹനിധിയായ ആ തപോധനൻ ഒരു സാധാരണക്കാരനെപ്പോലെ പറയുന്നതു നോക്കുക:

"കപോതമേ! കല്പകസൂനമേ!ന-
ല്ലപാര സന്തോഷസമുദ്രമേ! കേൾ
കൃപാമൃതച്ചാർത്തു തുളുമ്പിടും നി-
ന്നപാംഗമോർത്തിട്ടലിയുന്നു ചിത്തം." എന്നും

"ഏറെത്താമസിയാതെവന്നു തവമെയ്
കെട്ടിപ്പുണർന്നെങ്കിലേ
നീറിടും മനമാറുകൊള്ളു സതതം
കൂറുള്ള മാറുള്ളഹേ"

എന്നും ചിത്തമലിഞ്ഞുകൊണ്ടു പറയുന്ന വാക്കുകൾ ആരുടെ മനസ്സിനെയും അലിയിപ്പിക്കാൻ പോരുന്നവയാണ്!

സ്വാമിതിരുവടികളും പെരുന്നെല്ലിയും രാമൻപിള്ള ആശാന്റെ ശിഷ്യന്മാരായിരുന്നതിനാൽ സതീർത്ഥ്യബന്ധം ഉണ്ടെങ്കിലും പിന്നീടുള്ള ജീവിതബന്ധം കൊണ്ട് ഇരുവർക്കുമുള്ള ഗുരുശിഷ്യബന്ധം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. പെരുന്നെല്ലിയുമായുള്ള ബന്ധംപോലെ തന്നെയായിരുന്നു ഭട്ടാരകമുനിക്ക് വെളുത്തേരിയുമായും ശ്രീനാരായണനുമായും ഉണ്ടായിരുന്നത്. ജാതിവിചാരത്തിന്റെ കാർക്കശ്യം ശക്തമായി നിന്നിരുന്ന ഒരു കാലഘട്ടത്തിലാണ് സ്വാമിതിരുവടികൾ ഇവരോടൊപ്പം കഴിഞ്ഞിരുന്നത്. ഈഴവ സുഹൃത്തുക്കളുടെ ഭവനങ്ങളിൽപോവുകയും ആഹാരം കഴിക്കുകയും വിശ്രമിക്കുകയും ചെയ്യുക സ്വാമിക്ക് വളരെ താത്പര്യമുള്ള കാര്യമായിരുന്നു. രാമൻപിള്ള ആശാനുൾപ്പെടെയുള്ള നായർ പ്രമാണികൾ സ്വാമിതിരുവടികളെ എതിർക്കുകയും "കുഞ്ഞനീയിടെ തീനും കുടിയുമെല്ലാം ഈഴവക്കുടിയിലാണെന്ന്" ആക്ഷേപിക്കുകയും ചെയ്തപ്പോൾ സ്വാമികൾ അതിന് ചുട്ടമറുപടി കൊടുക്കുകതന്നെ ചെയ്തു. ജാതിയുടെ നേരെ സ്വാമികൾ എറിഞ്ഞ ഒരണുബോംബായിരുന്നു ശക്തിയുക്തമായ ആ വാക്കുകൾ! ചുരുക്കത്തിൽ കേരളത്തെ 'ഭ്രാന്താലയ'മാക്കിത്തീർത്ത വിനാശകരമായ ജാതിചിന്തയ്ക്കും, ജാതിയിൽ ജാതിവിചാരത്തിനും എതിരായ ഒരു സാമൂഹിക പരിഷ്കരണത്തിന് സ്വജീവിതം കൊണ്ട് മാർഗ്ഗദർശനം അരുളിയ മഹർഷിവര്യനായിരുന്നു. ഷൺമുഖദാസ ചട്ടമ്പിസ്വാമിതിരുവടികൾ എന്നതിന് ഒരു സംശയവുമില്ല.

*(കടപ്പാട് : ശതാബ്ദജയന്തി പ്രസിദ്ധീകരണം 1129 ചിങ്ങം 14)*

## സ്വാമികളുടെ കവനപാടവം

ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളുടെ കവനകലാവൈഭവത്തെ പ്രകടമാക്കുന്ന ചില രചനകളാണ് താഴെ കൊടുത്തിരിക്കുന്നത്.

എല്ലാറ്റിന്നുമതീതമെങ്കിലുമെതാണെല്ലാറ്റിനും സൂക്ഷ്മ-
മങ്ങെല്ലാ ഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും-
ചൊല്ലല്ലാത്തൊരു ചൊല്ലിനാലെതിനെയാണെല്ലാ മഹാന്മാരുമ-
ത്ത്യുല്ലാസത്തൊടു കണ്ടിടുന്നതതു താൻ കല്യാണമെല്ലാം തരും.

ചട്ടമ്പിസ്വാമികളുടെ സമവയസ്കനും സുഹൃത്തുമായിരുന്ന കല്ലുവീട്ടിൽ നാണുപിള്ള മെട്രിക്കുലേഷൻ പരീക്ഷയിൽ തോറ്റ് സങ്കടപ്പെട്ടു വിധിയെ പഴിച്ചപ്പോൾ സ്വാമികൾ അയച്ച ഒരു കത്തിൽ ഇപ്രകാരം എഴുതിയിരുന്നു.

"ദൈവത്തെപ്പഴിചൊല്ലിടുന്നതു മഹാദോഷത്തമാണോർ-
ക്കണം
സർവ്വത്തിന്നുമൊരാശ്രയം തദിതരം മറ്റൊന്നുമുണ്ടോ
സഖേ?
ദുർവ്യാപാര മനസ്സു വല്ലകഴുവിന്മേലും പിടിച്ചേറ്റി വി-
ട്ടാവോ ദുഃഖമകപ്പെടുമ്പൊളറിവുണ്ടായാൽ പുനഃ കിംഫലം"

മലയാള പദ്യനിർമ്മിതിയിൽ സ്വാമിക്കുണ്ടായിരുന്ന പാടവം വ്യക്തമാക്കുന്ന മറ്റൊരു പദ്യം:

"മേലേ മേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ
ബാലേ ലോലേ! മനോജ്ഞേ! പരിമൃദുലതനോ
യോഗിമാർ നിത്യമുണ്ണും
പാലേ! ലീലേ വസിക്കെൻ മനസി സുകൃത സ-
ന്താനവല്ലീ സുചില്ലീ"

സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തി ആഘോഷത്തിൽ പങ്കെടുക്കാൻ പോയ പന്നിശ്ശേരി സ്വാമികളോടൊപ്പം എഴുമറ്റൂരിൽ കുറച്ചുദിവസം താമസിച്ചു. അതുകഴിഞ്ഞ് നാട്ടിൽ ചെന്ന

ഉടനെ സ്വാമിതിരുവടികളെ വേർപിരിഞ്ഞതിലുള്ള ദുഃഖം കവിതാരൂപത്തിൽ സ്വാമിതിരുവടികൾക്ക് അയച്ചു. അതിനു മറുപടിയായി ആ കരുണാനിധി തിരുവുള്ളമുണ്ടായി ശ്രീ. പന്നിശ്ശേരി അവർകൾക്കയച്ച കത്തിലെ രണ്ടു പദ്യമാണ് ഇവിടെ കൊടുക്കുന്നത്. സ്വാമിതിരുവടികൾക്ക് പന്നിശ്ശേരിയോടുള്ള മതിപ്പും വാത്സല്യവും ഈ പദ്യങ്ങളിൽ തെളിഞ്ഞു കാണാം.

1) "പൊന്നമ്മാ, തങ്കമേ, യെന്നിരു നയനമണി-
ക്കാതലേ!, ഭൂതലേയ-
മ്മിന്നിൻകൂട്ടം സ്വരൂപിച്ചൊളി വഴിചിതറും
കോമളാംഗാമലാബ്ധേ!
കന്നൽക്കും തോലിനൽകും തവ മധുരമൊഴി-
ത്തേനൊഴുക്കിന്മുഖത്തേ-
ക്കെന്നെൻ കർണ്ണങ്ങൾ രണ്ടും വരുവതിനരുളും
ചന്ദ്രചൂഡൻ, നജാനേ"

2) "ശ്രീമാനായും ചിരംജീവികളിലൊരുവനാ-
യും ശിവജ്ഞാനി വർഗ്ഗ-
ക്കോനായും, ധീരനായും സുജനഹൃദയമാ-
മ്പലിന്നിന്ദുവായും
സീമാതീതാനുകമ്പാമൃത ജലനിധിയാ-
യും ജനങ്ങൾക്കശേഷം
നേതാവായും ഭവിച്ചിങ്ങുരുതര സുഖിയായ്
വാഴ്ക നീ വാഴ്കയെന്നും."

സ്വാമിതിരുവടികൾ ഒന്നാംതരം ഗാനങ്ങളും എഴുതിയിട്ടുണ്ട്.

**ഒരു ഗാനം**

രാഗം : പന്തുവരാടി – താളം : ആദി

**പല്ലവി**

സ്മരരേ! ശ്രീശങ്കരമഖിലസുരേശം (സ്മരരേ)

**അനുപല്ലവി**

മാ കുരു മാ കുരു മൂഢചാപല്യം
ത്യക്ത്വാസംഗം തത്വാതീതം (സ്മരരേ)

**ചരണം**

യമിനാം വനപത്മ വിരാജിതഹംസം
ധൃത ചന്ദ്രോത്തംസം മാനിന്യാ –
ശോഭിത ശുഭ സവ്യാംഗം
ഭവ പാപ വിഭംഗം ഗിരിജാലോലം
സദാനന്ദമീശം ചിൽ പുരുഷ ഗഗന നടേശം
(സ്മരരേ)

## തിരുപ്പുകൾ

മലരണി കൊണ്ടപ്പെരുക്കിലും
കമലമുകുള കൊങ്ക കുലുക്കിലും
മധുവിലുപരിയൻപുറ്റുരപ്പിലും
മനമിളകാതെ............

അതിസുകൃതത്തൊണ്ടെടുത്ത യോഗിക-
ളകതളിരിൽ കണ്ടുറച്ച മാനസ-
തര സുഖനൃത്തം കളിയുമംഘ്രിക-
ളരുളേണം ..............

## പിള്ളത്താലോലിപ്പ്

( താരാട്ടുപാട്ട് )

ബ്രഹ്മജ്ഞനായ ചട്ടമ്പിസ്വാമികളുടെ ഈ താരാട്ട്, ഒരു വേദാന്ത തത്ത്വസംഹിതയാണ്. സാധാരണക്കാർക്ക് ഈശ്വരാവബോധം ഉണ്ടാകത്തക്കവിധത്തിൽ ലളിതകോമളമായ ശൈലിയിൽ പരമഭട്ടാരകമുനി അരുളിച്ചെയ്തിരിക്കുന്നത് നോക്കുക. പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മ സ്വരൂപത്തെക്കുറിച്ചാണ് സ്വാമിതിരുവടികൾ പാടുന്നത്.

ബ്രഹ്മമേ, സത്യം കിളിയേ, – കുട്ടീ,
എൻ മകനേ, നിൻ പിതാവും;
നന്മുല നിത്യം നിനക്കു – നൽകും
അമ്മയും ആ സ്വാമിതന്നെ.

നിൻമുതലും അവൻതന്നെ- അപ്പാ
നമ്മൾക്കവൻതന്നെ രക്ഷ.
ഇമ്മഹിവാനും, മറ്റെല്ലാം - അവൻ
നിർമ്മിച്ച തമ്പുരാനല്ലോ.

എന്നോമനേ, അവൻ തന്നെ - നിന്നെ
തന്നതെനിക്കെന്നരുമേ,
വന്ദിച്ചു കൊൾകിലവനെ - മുത്തേ,
വന്നീടും വേണ്ടുന്ന ഭാഗ്യം.

തങ്കമേ, എന്റെ കിടാവേ, - തത്തേ,
സങ്കടവൻ കടൽ താണ്ടാൻ,
ശങ്കരൻ തൻ കൃപ തോണി - എന്നു
നിൻ കരളിൽ നീ ധരിക്ക.

ആയതില്ലാതായാലാരായാലും
മായാ സമുദ്രത്തിൽ മുങ്ങി
നായിനെപ്പോലെ അലയും - ആഹോ!
പേയിനെപ്പോലെ തിരിയും.

തേനേ, കുയിലേ, എൻ കുട്ടി, - ദൈവം
താനെ പ്രസാദിക്കും നിന്നിൽ.
ഞാനതിനുള്ള വഴിയേ ചൊല്ലാം
ദീനനായ് നീ കരയല്ലേ.

മുട്ടുകുത്തും പ്രായം വിട്ടാൽ - പിന്നെ
ദുഷ്ടക്കൂട്ടത്തിൽ കൂടാതെ;
കഷ്ടപ്രവൃത്തി ചെയ്യാതെ - സത്യം
വിട്ടുനടക്കാതെ തെല്ലും.

കൊല്ലാതെറുമ്പിനെക്കൂടി- കുഞ്ഞ്
തല്ലാതെ പട്ടിയെക്കൂടി.
എല്ലാറ്റിലും ബ്രഹ്മമുണ്ട് - അവ -
നല്ലയോ, ദ്രോഹങ്ങൾ പാർത്താൽ.

മറ്റൊരു പ്രാണിക്കു ദുഃഖം - തെല്ലും
പറ്റാതവണ്ണം നടന്നാൽ
കുറ്റം നിനക്കില്ലതാനും - കുഞ്ഞേ
തെറ്റെന്നു ദൈവം തുണയ്ക്കും.

ധർമ്മശാസ്ത്രത്തിൻെറ സാരം – എല്ലാം
ഇമ്മൊഴി തന്നിലൊടുങ്ങി.
പൊൻമകനേ, വിസ്തരിപ്പാൻ – ഇപ്പോൾ
അമ്മയ്ക്കിടയില്ലതെല്ലും.

തത്ത്വമെല്ലാം അറിയേണം – എന്നാൽ
നിത്യം നീ വിദ്യ പഠിക്ക.
തത്രസകലം ഗ്രഹിക്കാം – തങ്കം
വിദ്യയാൽ ആയതു കാലം.

അപ്പാ, നീ വിദ്യ പഠിച്ചി-ല്ലെങ്കിൽ
കുപ്പയ്ക്കു തുല്യം നീ കുഞ്ഞേ,
കുപ്പായം തൊപ്പിയും ഒന്നും – അല്ല
ഇപ്പാരിൽ ഭൂഷണം; വിദ്യ.

ഇന്നി ഉറങ്ങുക ഉണ്ണീ – വേഗം
ഉണ്ണീ, കരയാതെ ഇന്ന്
നിന്നെ നിധിയായിത്തന്ന – ദൈവം –
തന്നെ, ഭജിക്കുവാൻ വൈകി.

അപ്പാ; നീ വേഗം ഉറങ്ങി എന്നാൽ –
അപ്പവും പാലും പഴവും;
അപ്പരമാത്മാവാം ദൈവം – തവ
സ്വപ്നത്തിൽ നൽകും നിനക്ക്.

പേശേ, അരുമേ, എൻ കുഞ്ഞേ, – ഇത്
ആശപ്പെടുത്തുകയല്ല.
ഈശൻെറ കാരുണ്യമുണ്ടാം – നമ്മിൽ
ആശുകിടന്നുറങ്ങുണ്ണീ

“പൂരണാനന്ദമേ, ദേവാ – ജഗത്
ക്കാരണാ, ഉണ്ണിക്കുള്ളിഷ്ടം
പൂരിച്ചുകൊള്ളണെ സ്വാമീ” – ഇനി
പാരാതുറങ്ങ് – ഉറങ്ങുണ്ണീ,

ആശ്ചര്യമേറും കഥയെ – ചൊല്ലാം
ആയതു കേട്ടുറങ്ങുണ്ണീ,
ആനന്ദമുണ്ടാം അതിനെ – കേട്ടാൽ
ആർക്കും അതിനില്ല വാദം.

ഓമനേ, എൻെറ അരുമേ, – മഹാ–
കേമനായുണ്ടൊരു ദൈവം;
സോമസൂര്യാദിയാം ലോകം – എല്ലാം
ആ മഹാൻ സൃഷ്ടിച്ചതല്ലോ.

എന്നിലും നിന്നിലും ഉണ്ട് – അവൻ
മന്നിലും വിണ്ണിലും ഉണ്ട്.
എന്നല്ല, എങ്ങും നിറഞ്ഞോൻ – അവൻ
എന്നാലും കാണില്ല ആരും.

ആരെയും കാണുമവൻ – എന്നുണ്ണീ,
നേരാണിതെന്നുടെ കുഞ്ഞേ,
പാരം പ്രസാദം അവന്നുവന്നാൽ
പാരാതെ മോക്ഷം ലഭിക്കും.

ചെല്ലമേ, തങ്കമേ, ഉണ്ണീ –അവൻ
എല്ലാറ്റിലും വലിയോനും
എല്ലാറ്റിലും ചെറിയോനും – ഉണ്ണീ
അല്ലയോ വിസ്മയം പാർത്താൽ.

കാതുകൂടാതവൻ കേൾക്കും – ഉണ്ണീ
കണ്ണുകൂടാതവൻ കാണും,
കാലുകൂടാതവൻ ഉണ്ണീ – ഏക–
കാലത്തിൽ എങ്ങുമേ എത്തും.

നാസിക കൂടാതെ ഉണ്ണീ, – അവൻ
വാസനയൊക്കെ ഗ്രഹിക്കും;
നാവുകൂടാതെ വചിക്കും – അവ
ന്നാവതില്ലാത്തതില്ലൊന്നും

കൈകൾ കൂടാതവൻ ചെയ്യും – ഉണ്ണീ,
കൈകാര്യം, വേണ്ടുന്നതൊക്കെ.
കൈതൊഴാറായി അവനെ – വൈകി
കൈതവം അല്ലുറങ്ങുണ്ണീ,

കണ്ണടച്ചീടുകിലുണ്ണി – അവൻ
വെണ്ണയും പാലും പഴവും,
തിണ്ണം, നിനക്കു തന്നീടും – തിന്നാൻ
ഉണ്ണീ, ഉറങ്ങ് – ഉറങ്ങുണ്ണീ,

അമ്മയും പ്രാർത്ഥിച്ചുകൊള്ളാം അതി –
നെൻ മകനേ നീ ഉറങ്ങ്
"ബ്രഹ്മമേ, ഉണ്ണിക്കു നൽകീ – ടിഷ്ടം"
എൻമൊഴി കേട്ടുറങ്ങുണ്ണീ –

(തെറ്റെന്ന് = പെട്ടെന്ന്, പേശേ = പൊന്നേ)

ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളുടെ കവനകലാ പാടവത്തെക്കുറിച്ച് വർണ്ണിക്കുവാൻ ആയിരം നാവുള്ള അനന്തനുപോലും സാധിക്കുകയില്ല.

## ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ കത്തുകൾ

ഒരാളുടെ നൈസർഗ്ഗിക സ്വഭാവം പ്രതിബിംബിക്കുന്നത് അയാളുടെ സംഭാഷണത്തിലും കത്തുകളിലും ആയിരിക്കും. അതുകൊണ്ട് ജീവചരിത്രകാരന്മാർ വ്യക്തി സ്വഭാവപ്രകാശനത്തിന് കത്തുകളെയും സംഭാഷണങ്ങളെയും ആണ് ആശ്രയിക്കാറുള്ളത്. ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ കത്തുകളോ, പ്രഭാഷണങ്ങളോ, സംഭാഷണങ്ങളുടെ രേഖകളോ പറയത്തക്കവിധത്തിൽ നമുക്കു ലഭിച്ചിട്ടില്ല. എന്നാൽ മഹാന്മാരായ ചില അന്വേഷണ കുതുകികളുടെ ശ്രമഫലമായി ഏതാനും കത്തുകൾ നമുക്കു ലഭിച്ചിട്ടുണ്ട്.

സ്വാമികളുടെ കത്തുകൾ മിക്കവയും സ്വാമിയുടെ പ്രഭാഷണം പോലെ തന്നെ സരളവും ഹൃദ്യവും ലളിതവുമാണ്. വേദാന്തസംബന്ധമായ വല്ല കാര്യങ്ങളെക്കുറിച്ചും എഴുതുമ്പോൾ മാത്രമേ ഭാഷ കാഠിന്യമുള്ളതും വളച്ചുകെട്ടുള്ളതും ആയിത്തീരുന്നുള്ളൂ. ഹൃദയം തുറന്ന് എഴുതപ്പെട്ടിട്ടുള്ളവയാണ് അവ എല്ലാം തന്നെ. സംഭാഷണശൈലിയാണ് അവിടുന്ന് മിക്ക കത്തുകളിലും സ്വീകരിച്ചിട്ടുള്ളത്. വാചകങ്ങൾ പലതും അപൂർണ്ണങ്ങളായിരിക്കും. വ്യാകരണശുദ്ധി നോക്കാറില്ല. സംഭാഷണത്തിലെന്ന പോലെ ഗ്രാമ്യപദങ്ങളും ഗ്രാമ്യഭാഷയുമാണ് തിരുവടികൾ ഉപയോഗിക്കാറുള്ളതും.

സ്വാമികളുടെ ഹൃദയത്തിൽ തിരതല്ലിയ സ്നേഹത്തിന്റെ പ്രതിബിംബങ്ങളാണ് അവിടുത്തെ കത്തുകൾ. ശിഷ്യന്മാരെ അഭിസംബോധന ചെയ്യുന്ന വാക്കുകൾ പരിശോധിച്ചാൽ അതു

നമുക്കു മനസ്സിലാകും. പൊന്നുതങ്കക്കുടമേ! അമൃതത്തങ്കക്കുഞ്ഞേ! എന്നു മററുമുള്ള സംബോധനകളിലെ വാത്സല്യവും സ്നേഹവായ്പും ഒന്നു വേറെ തന്നെയാണ്. സ്വാമിജിയുടെ കത്തുകൾ എപ്പോഴും പ്രസന്നങ്ങളായിരിക്കും. ചില ഭാഗത്ത് നേരമ്പോക്കുകളും കാണാൻ സാധിക്കും. ഒരു സന്ന്യാസിയുടെ കത്താണ് അതെന്ന് ആരും പറയുകയില്ല. സ്വാമിതിരുവടികൾ ഒരിക്കലും സന്ന്യാസിയാണെന്ന് ഭാവിച്ചിട്ടുമില്ലല്ലോ.

1) 'പ്രാചീനമലയാളം' എഴുതിയ കാര്യത്തെ സംബന്ധിച്ച് വടക്കൻ പറവൂർ നിന്നും ശ്രീതീർത്ഥപാദപരമഹംസ സ്വാമികളുടെ പേർക്ക് അയച്ച കത്ത്.

*മേടം*
*പറവൂർ*

*ശ്രീ*
*ശിവമയം*

*ഞാൻ വന്നു ചേർന്ന ഉടൻ തന്നെ അറിയിച്ചത് അവിടെ അറിഞ്ഞോ എന്നു സംശയമാണ്. ഞാൻ ഈ മലയാളത്തെപ്പററി അല്പം വലുതായിട്ട് ഒരു പുസ്തകം എഴുതി. അതിനെ പ്രൊഫസ്സർ രങ്കസ്വാമി അയ്യങ്കാർ മുതലായ പണ്ഡിതന്മാർ (ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ), പ്രബലന്മാരായ മലയാളി ഉദ്യോഗസ്ഥന്മാർ, ആണറമ്പിൾ ശങ്കരൻ നായർ ഇവരെല്ലാവരും കണ്ടു. എത്രയും ശീഘ്രത്തിൽ അച്ചടിക്കണമെന്നും കഴികയില്ലെങ്കിൽ അവരായിക്കൊള്ളാമെന്നും പറഞ്ഞ് മുട്ടി കൂടിയിരിക്കുന്നു. ആ പുസ്തകവും കൊണ്ട് പതുക്കെ ഞാൻ അവിടെ നിന്നും കടന്ന് ഇങ്ങോട്ടു പോന്നു. ഇതു മുഴുവനും നിന്നെ കാണിച്ചതിനു മേൽ മാത്രമേ കൊടുക്കാവൂ എന്നൊരു നിർബന്ധത്തിന്റെ പേരിലാണ് ഇവിടെ വന്നിരിക്കുന്നത്. അതിനാൽ ക്ഷണം നീ ഇവിടെ വന്നു ചേരണം. ശേഷം മുഖദാവിൽ,*

*എന്ന് എന്റെ തീർത്ഥപാദന്*
*ചട്ടമ്പി (ഒപ്പ്)*

* * *

2) സ്വാമികളുടെ ഷഷ്ടിപൂർത്തി സ്മാരകമായി എഴുമററൂർ ആശ്രമം സ്ഥാപിക്കുന്നതിനെപ്പററി തീർത്ഥപാദസ്വാമികൾ

അയച്ച ഒരു കത്തിനു ചട്ടമ്പിസ്വാമികൾ അയച്ച മറുപടിയാണ് താഴെ ചേർക്കുന്നത്.

*മിഥുനം*

*കൊല്ലം*

*ശ്രീ*

*ശിവമയം*

*എഴുത്തുകിട്ടി. ഇടമില്ലാത്തതിനാൽ വിമ്മിട്ടപ്പെട്ട് അടങ്ങിയൊതുങ്ങിയിരിക്കുന്നു. സന്തോഷത്തെക്കുറിച്ച് ഒന്നും തന്നെ പറയുന്നതിന് വിശേഷമില്ല.*

*നിശ്ചയിച്ചു പറഞ്ഞിട്ടുള്ളതിൽ വ്യത്യാസമില്ല. പ്രാരബ്ധപ്രകാരമാകട്ടെ.*

*ഈ ശരീരസംബന്ധമായ രക്ഷാനിയമത്തെ ഇനിയേൽക്കുന്നവർ ശ്രുത്യന്തരെന്നു വരികിലും ഇതിന്റെ അത്യന്തകൃത്യാന്തരായിത്തന്നെയിരിക്കും.*

*ഇഹത്തിൽ അത്യുൽകൃഷ്ട നിഷ്കാമസുകൃതസാമ്രാജ്യത്തെ പരിപാലിച്ച് അനുഭവിക്കുന്നതുകൊണ്ടും പരത്തിൽ സർവ്വോത്തമ മോക്ഷസാമ്രാജ്യത്തെ പരിപാലിച്ചു അനുഭവിക്കുന്നതിലേക്കുള്ള ഉത്തമാധികാരിയുടെ സ്ഥാനത്തിൽ അമന്ദാരുരുക്ഷക്കളായിരിക്കുന്നതു കൊണ്ടും ലേഖനത്തിൽ വർണ്ണിക്കപ്പെട്ടു കാണുന്ന ധീരന്മാരായ ആ പുരുഷൈക രത്നങ്ങൾക്ക് സാധാരണ ഉപയോഗിച്ചു വരുന്ന ഈ രാജശബ്ദം എകദേശ അർത്ഥവത്തായേ ഇരിക്കയൊള്ളൂ. വാസ്തവത്തിൽ ഇക്കാലത്തിലെ ഏകചക്രവർത്തി ശബ്ദമാണ് തക്കതായുള്ളത്. തീർത്ഥന്റെ പേർക്കുള്ള എഴുത്തും ഇതോടൊന്നിച്ച് അഞ്ചലിൽ ഇടുവിച്ചിട്ടുണ്ട്. മറുപടി അയയ്ക്കലും പറഞ്ഞിട്ടുള്ളതു പോലെ ചെയ്യണം.*

*സഹ്യാദ്രിഖണ്ഡം മൂലം നാഗരം അച്ചടി ഇവിടെ ഇരിപ്പുണ്ട്. ഹഠയോഗപ്രദീപികയ്ക്ക് ഇപ്പോൾ ആവശ്യമുണ്ട്. 'പ്രാചീന കേരളം' ഇരുന്നൂററി ചിലാനം പുസ്തകങ്ങൾ ഇവിടെ കൊണ്ടു വന്നു വച്ചിട്ടുണ്ട്.*

*ചട്ടമ്പി (ഒപ്പ്)*

* * *

3) 1096ൽ ഇരിങ്ങാലക്കുടനിന്ന് തീർത്ഥപാദർക്കയച്ച മററൊരു കത്ത്.

*ഇരിങ്ങാലക്കുട*

*ശിവമയം*

*ചേർത്തല വഴി എറണാകുളം വഴി ഇവിടെ വന്നു ചേർന്നു. സത്ഗുരുമാസിക ഇതാ അയച്ചിരിക്കുന്നു. ഒരാളിന്റെ സ്ഥൂല ശരീരം അഴിഞ്ഞു പോയെങ്കിലും അതിലേക്കുള്ള കാഴ്ചയ്ക്കും മററും കൂടി നിന്റെ ആ മെലിഞ്ഞ ശരീരത്തെയാണ് നമ്മുടെ ക്രമത്തിന് ഞാൻ പകരമായിട്ട് വച്ചിരിക്കുന്നത്. നീ ചെയ്യുന്ന പ്രസംഗങ്ങളെ ആകാമെന്നുള്ളിടത്തോളം ഈ മാസികയിൽ ചേർക്കാം. മാസത്തിൽ ഒന്നു വീതം ഈ മാസികയ്ക്ക് ഇവിടെ എഴുതി അയയ്ക്കണം. ഈ മാസികയ്ക്ക് ഇനി നിന്റെ ശിരസ്സാണ്. ഹൃദയവും പ്രവൃത്തിയുമാണ് ആധാരമെന്നു വിചാരിക്കുന്നതിനാൽ അപ്രകാരമനുഷ്ഠിക്കുക. എല്ലാം വേണം. ഇതിനെ നമ്മുടെ ആ മിഷ്യൻ പി.പി. (മ൦൦) വകയാണെന്നു ഉറപ്പിച്ചുകൊള്ളണം. എല്ലാം നിനക്കൊത്തവണ്ണം ഭവിക്കയും വേണ്ടതു പോലെതന്നെ ഒക്കെയും ചെയ്യട്ടെ.*

*എന്ന് ചട്ടമ്പി (ഒപ്പ്)*

* * *

4) 1089ൽ സ്വാമികൾ ഏകദേശം ആറുമാസം എഴുമററൂർ ആശ്രമത്തിൽ വിശ്രമിച്ചിരുന്നപ്പോൾ അവിടെനിന്ന് പരമഹംസ സ്വാമികൾക്കയച്ച ഒരു എഴുത്ത്.

*എഴുമററൂർ*
*89 തുലാം 14*

*ശ്രീ*

*ശിവമയം*

*മൃദംഗം നന്നായി. കുട്ടനിതാ അങ്ങോട്ടു വരുന്നു. എന്റെ പാകത്തിനു കൂട്ടാൻ വയ്ക്കുന്ന കാര്യത്തിൽ ഇവൻ പണിക്കരെയും ജയിക്കുന്നു. ചോറു മാത്രം ചിലപ്പോൾ മുഴുവനും ഒത്തില്ലെന്നു വരുന്നുണ്ട്. 'നിമജ്ജതീന്ദോഃ കിരണേഷിവാങ്കഃ' എന്ന*

*പോലെയുള്ളൂ. ഒട്ടും പിടിക്കായ്കയില്ല. മൃദംഗ യജമാനനോട് ഇന്നലെ ഞാൻ പറഞ്ഞു. ഇവിടത്തെ ജനങ്ങൾക്ക് മനഃപൂർവ്വമായ നിഷ്കളങ്ക സ്നേഹാദിയുണ്ട്. രാമൻപിള്ള, കേശവപിള്ള, തമ്പി, മാസ്ററർ തമ്പുരാൻ ഇവരും കാരണവനിവഹവും നമ്മുടെ കാര്യത്തെപ്പററിയുള്ള അന്വേഷണത്തെ അവരുടെ പ്രധാന കൃത്യങ്ങളിലൊന്നാക്കിത്തന്നെ വിചാരിക്കുന്നു. മുടങ്ങാതെ പലഹാരാദികൾ കൊണ്ടുവന്നു തരുന്നുണ്ട്. എന്താണാവശ്യമെന്ന് കുട്ടനോട് ദിവസമെന്നപോലെ വന്നു ചോദിക്കാറുണ്ട്. ഏകാദശി ദിവസം ഭജന മുടക്കുന്നില്ല. വലിയ മഴയും ഇരുട്ടും ആയിട്ടും മുടക്കിയില്ല. ആശ്രമത്തിനു ചുററും, കയറി വരുന്ന വഴിക്ക് കാടു തകർത്തു വരുന്നതിനെ ഇവർ തൂമ്പായും കൊണ്ടുവന്ന് ഭേഷാക്കി നന്നാക്കുന്നുണ്ട്. വാദ്ധ്യാർ തമ്പുരാനും അതിൽ അഭിമാനം കൂടാതെ തൂമ്പാ പ്രയോഗിക്കുകയും വീഴുകയും ഒക്കെയുണ്ട്.*

*ഓഹോ, പിന്നെയൊരു പപ്പുപിള്ളയും കൂടിയുണ്ട്. തമ്പിയുടെ പടിഞ്ഞാറെതിലെ ആണുപോലും. ഇവർ കൂട്ടുവാൻ വയ്ക്കുവാൻ കൊണ്ടുതരും. ഇവർ കാവ്യം പഠിക്കണമെന്ന് ഒത്തുകൂടി നിശ്ചയിച്ചിട്ടുണ്ട്. ആവുന്നിടത്തോളം തമ്പുരാനോടു പഠിക്കാം. പിന്നെ നമ്മോടുമാവാം- എന്നൊക്കെയാണ്. മിക്കദിവസവും എല്ലാവരും വരും. തമ്പുരാൻ ദിവസവും ഒന്നും രണ്ടും നേരം വരും. എല്ലാവരോടും പകലിൽ വരരുതെന്നും ആവശ്യമുള്ളപ്പോൾ വിളിക്കാമെന്നും പറഞ്ഞിട്ടുണ്ട്. എങ്കിലും അവർ സാധാരണ വൈകുമ്പോൾ കുട്ടന്റെ അടുക്കൽ വന്നിട്ടുപോകും. എനിക്കിവിടെ തനിച്ചിരിപ്പ് പരമസുഖം. തമ്പുരാൻ സഭാഗിനേയ ഭാര്യനായിട്ട് തുറവൂർ ഉത്സവത്തിനുപോയി. 15 ദിവസമായി. ഇന്നു വരുമെന്നാണ്. കൊച്ചുതമ്പുരാൻ അയിരൂർ ഉണ്ടല്ലോ.*

*അയ്യോ! നമ്മുടെ കുന്നത്തുനാട്ടെ രാമൻപിള്ളയുടെ ഒരെഴുത്തു ഒരു മാസാധികമായി മേൽവിലാസാവ്യക്തത ഹേതുവായി ആറന്മുളയും ചെങ്ങന്നൂരുമായിട്ട് തിരിഞ്ഞ് ഇപ്പോൾ വന്നെത്തിയിരിക്കുന്നു. വാതോപദ്രവം കൊണ്ട് പിഴിച്ചിൽ ഭവനത്തിൽ വച്ചു ചെയ്തു പഥ്യം കിടക്കുകയാണ്. ഒരു പുസ്തകം കിട്ടിയേ കഴിയൂതന്നെ. അയച്ചാൽ ഉടൻ പണം അയച്ചേക്കുമെന്നും പിന്നെ മററു പലതും എഴുതിയിട്ടുണ്ട്. ഒരു പുസ്തകം അയച്ചേ മതിയാവൂ. എന്നിട്ട് നാല് അല്ല അഞ്ചു പുസ്തകം (പ്രാചീന മലയാളം) ചുമ്മാ കൊടുക്കേണ്ടതുണ്ട്. അതു കൊടുക്കണം. അതെല്ലാം*

*ഇരിക്കട്ടെ. പേഷ്ക്കാരദ്ദേഹം വന്നു കൂടുമ്പോൾ ഒന്നു പോയേ കഴിയൂ. തിരുവനന്തപുരത്തുള്ള ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽ അതുമിതും പുസ്തകങ്ങൾ കിടപ്പുള്ളതും ചെന്നു കൊണ്ടു വരണം. എല്ലാററിനുമായിട്ട് ഒരു യാത്ര വേണ്ടിവരും. പിന്നെ അങ്ങോട്ടു നിരൂപിച്ചിട്ടേയില്ല.*

*നീലകണ്ഠപിള്ളയ്ക്ക് അങ്ങോട്ടു വഴിയേചെന്ന് എഴുത്തയച്ചു. അയാൾ വള്ളം വഴി പുസ്തകങ്ങളും കൊണ്ടുവച്ചേച്ചു പോയല്ലോ. അതു ചെയ്യിക്കേണ്ടിയില്ലാഞ്ഞു എന്നെനിക്കിപ്പോൾ തോന്നുന്നു. കോടനാട്ടു ഒരു തവണ പോകണം.*

*പപ്പുപിള്ള എന്നൊരാൾ പതിനൊന്നു പുല, കരക്കാരെ കൂട്ടി നടത്തിയതിനെപ്പററി അങ്ങോട്ടു വന്നിരുന്ന എഴുത്തിനു മറുപടി അയച്ചോ? ഇല്ലെങ്കിൽ നല്ലതായിട്ടയയ്ക്കണം (സഹായമായിട്ട്)• നമ്മുടെ തോട്ടാവള്ളി ആശാന്റെ കോഴിക്കോട്ടു പണി കഴിഞ്ഞോ? പാലുകാച്ചു കഴിഞ്ഞോ? എല്ലാപേർക്കും സുഖം തന്നെയല്ലേ? വെളിയിൽ എങ്ങും ഇറങ്ങാതായിട്ട് ശരീരത്തിനു അല്പം ക്ഷീണം ഉണ്ട്. എങ്ങും ഇറങ്ങാൻ മനസ്സില്ലാത്തതു കൊണ്ട് എങ്ങും ഇറങ്ങുന്നും ഇല്ല.*

*എന്റെ തീർത്ഥപാദന്*
*ചട്ടമ്പി (ഒപ്പ്)*

(ശ്രീ. പപ്പുപിള്ള എന്നു പറഞ്ഞിരിക്കുന്നത് ശ്രീ. മന്നത്തു പത്മനാഭപിള്ളയെക്കുറിച്ചാണ്. അദ്ദേഹം, നായന്മാരുടെ പുല ആചരിക്കുന്നതുസംബന്ധിച്ചുള്ള കീഴ്നടപ്പ് ലംഘിച്ച് പെരുന്ന ക്ഷേത്രത്തിൽ കയറിയതിനെത്തുടർന്നുണ്ടായ കേസ്സിനെയാണ് പരാമർശിക്കുന്നത്. സ്വാമിതിരുവടികളും ശിഷ്യന്മാരും കൂടി വരുത്തിയ പരിവർത്തനത്തിന്റെ ഫലമായിട്ടുണ്ടായ സംരംഭങ്ങളായിരുന്നു അതൊക്കെ. മന്നത്തിന്റെ യത്നത്തെ സഹായിക്കണമെന്നതാണ് കത്തിലെ നിർദ്ദേശം.)

* * *

5) സ്വാമിതിരുവടികൾ എഴുമററൂർ വിട്ടശേഷം ശ്രീ. തീർത്ഥപാദപരമഹംസ സ്വാമികളുടെ പേർക്ക് അയച്ച കത്താണ് താഴെ ചേർക്കുന്നത്.

ആററിങ്ങൽ
മകരം

ശ്രീ ശിവമയം

എഴുത്തുകിട്ടി. കുട്ടന്റെ കാര്യത്തെപ്പററി എനിക്ക് ഒന്നും വിശേഷം തോന്നുന്നില്ല.........

ഇവിടെ വന്നിട്ട് ഏഴു ദിവസമായി. മുപ്പതാം തീയതി തിരുവനന്തപുരത്തിലെത്തും. എൻജിനീയരും ഒരുമിച്ചുണ്ടാകും. നമ്മുടെ തമ്പുരാക്കന്മാരെ പ്രത്യേകം കേട്ടതായും കൃതജ്ഞത പറഞ്ഞതായും മററും ഉണർത്തണം. പാണ്ഡ്യൻകുളം, പതാലി മുതലായ നമ്മുടെ സ്നേഹിത ഭാഗവതർകൾ പണ്ഡിതന്മാരാകാൻ പ്രവേശിച്ചിട്ടുള്ളത് കേട്ടു വളരെ സന്തോഷിക്കുന്നു. കഴിയുന്നതും മുഴുവനാക്കാൻ ശ്രമിക്കണം. പ്രത്യേകം അമ്പേഷിച്ചതായും പറയണം.

അവിടെ ആ പത്തറപ്പെട്ടിക്കകത്തിരിക്കുന്ന ഭഗവദ്ഗീത അഞ്ചാറു വ്യാഖ്യാനമുള്ള വലിയ പുസ്തകം ബുക്കുപോസ്ററായി അഞ്ചലിൽ അയയ്ക്കണം. ഇപ്പോൾ എഴുതുന്ന പുസ്തകത്തിൽ ചേർക്കാനുള്ളതായി സ്ത്രീ കയ്യക്ഷരത്തിലുള്ളതായി കുറുക്കെ മടക്കി തച്ചതായിട്ട് 'ഇല്ല;എനിക്കു ബുദ്ധിയും ഇല്ല അഹങ്കാരവും ഇല്ല' എന്നു തുടങ്ങി ഏതാനും എഴുതിയിട്ടുള്ളതുമായ കടലാസ്സുകളും, മുഴുവൻ കടലാസുകൾ നെടുവെ മധ്യത്തിൽ വച്ചു മടക്കി പകുതി മടക്കിലായിട്ട് ഏതാനും പ്രമാണങ്ങൾ മഷികൊണ്ടും പെൻസിൽ കൊണ്ടും നടുവെ മടക്കി വച്ചിട്ടുള്ള പഴയ കടലാസ്സുകളും നോക്കി എടുത്ത് അയയ്ക്കണം. പടത്തെ നല്ലതുപോലെ സൂക്ഷിക്കണം. മൃദംഗം സൂക്ഷിച്ചുകൊള്ളുവാനും കൊന്നത്തടി കളയാതെ സൂക്ഷിക്കുവാനും പാണ്ഡ്യൻകുളം ഭാഗവതരോടു പറയണം. ഊററുകുഴിയിലെ വെള്ളമൊക്കെ വററിയില്ലെങ്കിലും ഒഴുക്കു നിന്നുപോയിരിക്കാം. വാദ്ധ്യാർ തമ്പുരാൻ, രാമൻപിള്ള മൂപ്പിൽമാർ വരാറുണ്ടോ? കുട്ടന്റെ പോക്കു പോക്കുതന്നെയെങ്കിൽ നിന്റെ കാര്യം ഇനി എങ്ങനെയാണ് നിരൂപിച്ചിരിക്കുന്നത്. തീയൂതി കണ്ണിനധികമാക്കരുത്.

നമ്മുടെ ഉറുമ്പുസന്താനങ്ങൾക്ക് നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ? ഇപ്പോൾ ആശ്രമത്തിൽ എകാന്തതയും

*ശാന്തതയും കൂടി പാർത്തുവരുന്നത് ഞാനും കുട്ടനും പുറത്തു കടന്നതിന്റെ അടയാളമാണ്. നാളെ ഉച്ചയ്ക്ക് ഞാനും എൻജിനീയറും തിരുവനന്തപുരത്തേക്കു പോകും. വൈകുന്നേരം എത്തും.*

*എന്റെ തീർത്ഥപാദന്*
*സ്വന്തം ചട്ടമ്പി (ഒപ്പ്)*

* * *

6) ശ്രീ. തീർത്ഥപാദ പരമഹംസ സ്വാമികൾ പതിനഞ്ചാമത്തെ വയസ്സിൽ ഗുരുപാദർക്ക് ശിഷ്യപ്പെട്ടതാണ്. ഒരു പിതാവിന് തന്റെ ഇളയമകനോടു തോന്നുന്ന വാത്സല്യാതിരേകമായിരുന്നു സ്വാമി തൃപ്പാദങ്ങൾക്ക് തീർത്ഥപാദരോട് ഉണ്ടായിരുന്നത്. 92ൽ തീർത്ഥപാദസ്വാമികൾ സുഖമില്ലാതെ കിടന്നു. ആ വിവരം പിന്നീടാണ് സ്വാമിതിരുവടികൾ അറിഞ്ഞത്. 'ലേഖന മാലിക' മുതലായി ചില പുസ്തകങ്ങൾ പരമഹംസ സ്വാമികൾ എഴുതിയത് ശ്രീചട്ടമ്പിസ്വാമികളുടെ പേർക്ക് അയച്ചുകൊടുത്തു. അതിനെല്ലാം കൂടി സ്വാമികൾ എഴുതിയ മറുപടിയാണ് താഴെ ചേർത്തിട്ടുള്ളത്.

*പെരുമ്പാവൂർ*
*മകരം*

*ഓം*

*അഖണ്ഡ ബ്രഹ്മാനന്ദാമൃതരസം സർവ്വത്ര നിര-*
*ന്തരം നിനക്കു സ്വാനുഭൂതിരൂപമായി പ്രകാശിക്കട്ടെ!*

*എഴുത്തും പുസ്തകങ്ങളും കിട്ടി. അളവററ സന്തോഷം. ഈ സന്തോഷശബ്ദം അന്യങ്ങളായ പല ഹിതാനുഭവങ്ങൾ നിമിത്തം പ്രയോഗിക്കപ്പെട്ടു പോയതാണെന്നു വരികിലും ഇതിലുള്ള അർത്ഥത്തിന്റെ അവസ്ഥ അതുകൾ പോലെയൊന്നും അല്ല. ഏററവും ഇഷ്ടമുണ്ടായിരിക്കെ, അധികകാലം മുറയ്ക്കു ലഭിക്കായ്കയോടുകൂടിയിരുന്നിട്ടും, എന്നാൽ വേണ്ട പോട്ടെ എന്നുള്ള ഉപേക്ഷക്കു ഇടം കൊടുക്കാതെയും സ്ഥിരചിത്തരായുമിരിക്കുന്ന മാതാപിതാക്കന്മാർക്ക് കാണാൻ കൊതിച്ചുണ്ടായ ഒരു കുട്ടി എങ്ങനെയോ അതിലുമധികമാണ് എനിയ്ക്കു കിട്ടിയ ഈ കത്ത്.*

*സുഖക്കേടായി കിടന്നതുകൊണ്ടും അതിനെ ഭൂതകാല സഹിതം അറിയിച്ചാൽ മതിയെന്നു കരുതിയതു കൊണ്ടും എഴുതിയോ എഴുതിച്ചോ അയയ്ക്കാതെ ഇങ്ങനെ താമസിച്ചു പോയെങ്കിലും എനിയ്ക്ക് എഴുത്തു കിട്ടുന്നതിലേക്കുണ്ടായിട്ടുള്ള താമസത്തിന്റെ നൂറിലൊരംശമെങ്കിലും ആകുന്നതിനു കഴിയാതെയായിപ്പോയ എന്റെ ശക്തിക്കുറവിനെ മാററുവാൻ ആരാലും കഴിയുമെന്നു തോന്നുന്നില്ല. അതെല്ലാം അങ്ങനെയിരിക്കട്ടെ. പുസ്തകങ്ങൾ രണ്ടും നന്നായിരിക്കുന്നു. ലേഖനമാലിക അതിന്റെ ഉല്പത്തികാല ചേർച്ചയെക്കൊണ്ടും കൂടി അധികം തക്കതായി ശോഭിക്കുന്നു.*

*ഇതു പ്രയാസമേറിയ പരിശ്രമം തന്നെ എന്നുള്ളതിനെ ഞാനും സമ്മതിക്കുന്നു. എന്നാൽ എന്റെ അപ്പനെ സംബന്ധിച്ചിടത്തോളം അപ്രകാരം സമ്മതിക്കുന്നില്ലെന്നാണ്. ഈ എത്രയും വിലയേറിയ പ്രവൃത്തി 'മണ്ണിനായുഴി കുഴിച്ച നേരം നിധിതന്നെ ലഭിച്ചതു' പോലെ ആയിത്തീരേണ്ടതാണ്. എല്ലാം നിനക്കൊത്ത വണ്ണം ഭവിക്കെന്ന് കല്യാണമാമ്മാറനുഗ്രഹം നിർണ്ണയം.*

*ശുഭമേവ നഃ സംശയഃ*

*ഞാൻ ഈ കാലങ്ങളിൽ കോടനാട്ടു നമ്മുടെ സ്ഥലത്താണു താമസം.*

*ഒപ്പ്*

*ചട്ടമ്പി*

* * *

7) സ്വാമികൾ പരേതനായ ഡോക്ടർ ഗോപാലപിള്ളയ്ക്ക് (റിട്ട. ആയുർവ്വേദ ഡയറക്ടർ) അയച്ച ചില കത്തുകൾ.

*ശ്രീ*

*ശിവമയം*

*കുഞ്ഞേ,*

*എനിക്കയച്ച എഴുത്തിനെ വായിച്ചു നോക്കിയേച്ച് തിരുമേനി ഉടൻ തന്നെ രൂപ കമ്പിയാഡറായി ഇതാ അയച്ചിരിക്കുന്നു. ഇച്ഛരിച്ച പ്രകാരം സുഖമായി വന്നു ചേരുക - എല്ലാം മുഖദാവിൽ.*

ഒരു ഗുഹ ഒഴിഞ്ഞു കിടക്കുന്നതിൽ മനസ്സുറപ്പിച്ചു പോകുന്നതിന് ലേഖനത്തിൽ എഴുതിയിരിക്കുന്നു. ഒഴിഞ്ഞതായിട്ടൊരു ഗുഹ മാത്രമേ ഒള്ളതായിട്ടൊള്ളു. അതിൽ മനസ്സുറപ്പിച്ചു സ്ഥിരപ്പെട്ടാൽ ദൂരം-അടുപ്പം-സ്വദേശം- അന്യദേശം മുതലായ ദ്വന്ദ്വവിശേഷങ്ങളും എന്നുവേണ്ട-ഒഴിഞ്ഞ ഗുഹ-മനസ്സ്-ഉറപ്പിക്കൽ-ഞാൻ-നീ എന്ന ഭാവനയും അററ-അതായത്-നാന്തർന്നമദ്ധ്യം നബഹഃ ന ചോർധ്വം, ന ചാധ്യേ ന ചാന്തം, ന മധ്യം, ന ദീർഗ്ഘം, ന ഹ്രസ്വം, ന പൂർവ്വപരൗവാ-വിശിഷ്ടാനുഭൂത്യാ വിശുദ്ധാത്മകത്വാത്തദേകോ ƒവശിഷ്ട ശിവഃ കേവലോƒഹം.

ഇങ്ങനെ നിത്യാഖണ്ഡാനന്ദാഭയ ബ്രഹ്മചിദാകാശം തന്നെ.

ചട്ടമ്പി (ഒപ്പ്)

* * *

അയച്ച എഴുത്തു കണ്ടു. ജോലി അധികമായുള്ള സ്ഥിതിയ്ക്ക് ആ ചമ്മലു തീർന്നു കിട്ടുന്നതുവരെ വേറെ കാര്യത്തിനായി ക്ലേശിച്ചു നേരത്തെ കളയണ്ട-ചേററൂർ ശങ്കരൻനായരവർകൾ സകല ആദായത്തെയും ലക്ഷ്യമാക്കാതെ – തന്റെ കുലധർമ്മത്തെ ഭൂഷണമാക്കിക്കൊണ്ടതുപോലെ- ഏതാദായത്തെയും ഡീക്കിനെയും മിടുക്കിനെയും ലക്ഷ്യമാക്കാതെ ജീവകാരുണ്യത്തെ ഭൂഷണമാക്കിപ്പിടിച്ചു കൊണ്ടാൻ. മററുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും. ഈ ഓർമ്മയെ ചില മിടുക്കന്മാർ ഉദ്യോഗലാഭാനന്തരം തീരെ മറന്നും പുറമേ മാത്രം നടിച്ചുകൊണ്ടും തരം കിട്ടുമ്പോഴേക്കു എല്ലാം നിസ്സാരമെന്നു വച്ചു കടുംകൈ പ്രവർത്തിച്ചും പ്രവർത്തിപ്പിച്ചും കാണുന്നുണ്ട്. അപ്പോഴതിലേക്ക് ചില ശുഷ്ക ഞായങ്ങളും കൂടിപ്പൊടിപ്പും തൊങ്ങലും വച്ചു പറയാനും മടിയില്ല. കഷ്ടം കഷ്ടം.

• ദീർഗ്ഘായുർഭവ- സുഖീഭവ – എന്റെ ഗോപാലന്

ചട്ടമ്പി (ഒപ്പ്)

* * *

*എറണാകുളം*
*മകരം 19*

*ശ്രീ ശിവമയം*

*എന്റെ അമൃതത്തങ്കകുഞ്ഞേ! നിനക്ക് ദീർഘായുസ്സും ആരോഗ്യവും സകല സമ്പത്തും പരമസാക്ഷാത്കാരവും ഭവിക്കട്ടെ!*

*മറുപടി അയയ്ക്കാൻ താമസിച്ചതിനെപ്പററി വിശേഷിച്ചൊന്നും നിരൂപിക്കണ്ട-ഞാനിപ്പോൾ എറണാകുളത്ത് ചോപ്പിള്ളി മഠം മാളികഭവനിൽ താമസിയ്ക്കുന്നു. നായർ-പണിക്കർ-മുതലായവർ പറവൂർ ഒണ്ട്-ദിവ്യൗഷധങ്ങളെപ്പററി എഴുതിയ എല്ലാം എന്റെ കൈവശം ഇരിക്കുന്നുണ്ട്. അങ്ങോട്ടയക്കണമെങ്കിൽ ഉടൻ തന്നെ വിവരമെഴുതി അയയ്ക്കണമിങ്ങോട്ട് - ചെമ്പഴന്തിയിലെ (ഗോവിന്ദപ്പിള്ള മുതൽ പേരുടെ) വർത്തമാനങ്ങളൊന്നും അറിയാറില്ല. അറിയിക്കാറുമില്ലെന്ന് പറയേണ്ടല്ലൊ - ഇങ്ങോട്ടെപ്പോഴാണ് തിരിക്കുന്നതെന്ന് സൂക്ഷ്മമായെഴുതി അയയ്ക്കണമെന്ന് പറയാനുള്ള യോഗ്യത എനിക്കില്ലെന്നു നിശ്ചയം.*

*തിരുവനന്തപുരത്തുനിന്നും പോന്നിട്ടു മൂന്നായെ- നമ്മുടെ പ്രേമഭാജനമായ കൃഷ്ണപിള്ളയ്ക്കും സുഖം തന്നല്ലോ. പ്രാരബ്ധശരീരം അതുവരെയിരിക്കുന്നെങ്കിൽ വരുമ്പോൾ കാണാം. അതിലേയ്ക്കത്യാഗ്രഹമുണ്ടെന്നുള്ളത് -*

*ശങ്കരമേനവന്റെ ഭവനം ഇവിടെയാണ്.*

*എന്ന് ചട്ടമ്പി (ഒപ്പ്)*

* * *

8) കുഞ്ഞുങ്ങൾക്കുള്ള കത്തുകളിൽ സ്നേഹവാത്സല്യങ്ങളുടെ തനിരൂപം തന്നെയാണ് സ്ഫുരിച്ചിരുന്നത്. തിരുവടികൾക്ക് കത്തയച്ച ഒരു കൊച്ചനന്തരവൾക്കെഴുതിയ മറുപടിയുടെ പോക്ക് ഇപ്രകാരമാണ്.

*എന്റെ തങ്കയോമനപ്പരിമള സന്താനപൂന്തേൻ കുഴമ്പേ, പരിപൂർണ്ണമായി ഉദിച്ചുയരുന്ന പുത്തൻ പൂവെണ്ണിലാവെ, നാദാനന്ദത്തിൽ ശ്രോത്രഹൃദയങ്ങളെ തന്മയമായി ലയിപ്പിക്കുന്ന സംഗീതനിധിയായ കൊച്ചുപൊന്നു കോമള മരുമകളെ, നിന്റെ ചെറിയ പരി*

*മളപ്പൂ കൈ കൊണ്ടെഴുതിയ ആനന്ദലേഖനം കണ്ട് നിന്നെ നേരിട്ടു കണ്ടതിൻ പതിന്മടങ്ങ് സന്തോഷം എനിക്കു സിദ്ധിച്ചു. ഭാസ്ക്കര ഭാഗവതർ ധൃതിപ്പെടുത്തിയതുകൊണ്ട് മനസ്സിലുദിച്ചതുപോലെ ഏകദേശമെങ്കിലും എഴുതാതെ നിറുത്തുന്നു. വിളക്കില്ല, ഇരുട്ടുമാണ്.*

*എന്റെ പൊന്നോമന തങ്കക്കുടത്തിന് സകല മംഗളങ്ങളും ഭവിക്കട്ടെ,*

*'അണഞ്ചാൻ കെട്ടിയ കിടകിടന്താൻകിട' എന്ന മട്ടിൽ കിടക്കുന്ന ഈ കിഴട്ടു വലിഞ്ഞ അമ്മാവൻ. (എങ്കിലും എന്റെ സ്നേഹത്തിന് ബലപ്പെട്ട അഴവില്ലാത്ത പതിനാറുവയസ്സാണ്.)*

* * *

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ശ്രീനാരായണ ഗുരുദേവനയച്ച ഒരു കത്ത് പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. ചട്ടമ്പിസ്വാമികളുടെ ഒരു ഭക്തനും ആരാധകനുമായ വെൺമണി എം. കെ.നാരായണപിള്ള അവർകൾ ചട്ടമ്പിസ്വാമി ശതാബ്ദ സ്മാരക ഗ്രന്ഥത്തിൽ അനുസ്മരിക്കുന്നതാണ് താഴെ ചേർത്തിരിക്കുന്നത്.

'ശ്രീനാരായണഗുരുസ്വാമികൾ അഞ്ചൽ മാർഗ്ഗം അയച്ച ഒരു കത്ത് ഒരു ദിവസം ചട്ടമ്പിസ്വാമികൾക്കു കിട്ടി. ശിവഗിരിയിൽ നിന്നായിരുന്നു ആ എഴുത്ത്. കവർ പൊട്ടിച്ച് ഉള്ളടക്കം എന്റെ കയ്യിൽ തന്ന് എന്നോട് വായിക്കാൻ പറഞ്ഞു. ഞാൻ വായിച്ചു കേൾപ്പിച്ചു. ശ്രീനാരായണഗുരുസ്വാമികൾ ശിവഗിരിയിൽ ഒരു പ്രതിഷ്ഠ നടത്തി എന്നായിരുന്നു എഴുത്തിലെ രത്നച്ചുരുക്കം. കാൽ കടലാസ്സും പേനയും എടുത്തുകൊണ്ടുവരുവാൻ സ്വാമികൾ എന്നോടു പറഞ്ഞു. ഞാൻ പേനയും കടലാസ്സും കൊണ്ടു ചെന്നു. എന്നോട് ശ്രീനാരായണഗുരുസ്വാമികളുടെ കത്തിന് മറുപടി എഴുതാൻ പറയുകയും ചെയ്തു. സ്വാമികൾ തന്നെ വാചകം പറഞ്ഞുതരുകയും ചെയ്തു. വാചകം എനിയ്ക്ക് ഇപ്പോഴും ഓർമ്മയുണ്ട്. ഇപ്രകാരമാണ്.

*ഓം*

*എത്രയും പ്രിയപ്പെട്ട നാണുവിന്,*

*അയച്ച കത്തു കിട്ടി. കഷ്ടം.*

*ചട്ടമ്പി (ഒപ്പ്)*

കൂടുതലായി ഒരക്ഷരവും എഴുതേണ്ട എന്ന് പറഞ്ഞു. സ്വാമികളുടെ ആജ്ഞ അനുസരിച്ച് അഞ്ചൽ കവർ വാങ്ങി ലററർ കവറിലിട്ടു ശ്രീനാരായണഗുരുസ്വാമിയുടെ മേൽവിലാസമെഴുതി ഞാൻ തന്നെ പെട്ടിയിലിട്ടു. അഞ്ചാറു ദിവസം കഴിഞ്ഞപ്പോൾ ശ്രീനാരായണഗുരുസ്വാമികൾ എതാനും ശിഷ്യന്മാരോടുകൂടി വന്ന് ചട്ടമ്പിസ്വാമികളെ കണ്ട് സാഷ്ടാംഗം നമസ്കാരം ചെയ്തു. ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരുസ്വാമികളെ പിടിച്ചെഴുന്നേല്പിച്ച് അനുഗ്രഹിച്ചശേഷം 'എന്തേ ഇങ്ങോട്ടു തിരിച്ചത്, എന്തുള്ളൂ വിശേഷം' എന്നു ചോദിച്ചു. 'വിശേഷിച്ചൊന്നുമില്ല. ആ മറുപടിയിൽ കണ്ട കഷ്ടത്തിന്റെ അർത്ഥം മനസ്സിലായില്ല' എന്ന് ശ്രീനാരായണഗുരുസ്വാമികളുടെ ഉത്തരം. കഷ്ടത്തിന്റെ അർത്ഥം ചട്ടമ്പിസ്വാമികൾ വിശദീകരിച്ചത് ഇങ്ങനെയാണ്.

'ഞാൻ പ്രതിഷ്ഠ നടത്തി'എന്നാണല്ലോ നിങ്ങൾ എനിയ്ക്ക് എഴുതിയത്. ആ നിലയ്ക്ക് ആ ക്ഷേത്രത്തോടും പ്രതിഷ്ഠയോടും ഒരു അരുമസന്താനത്തോടെന്ന പോലെ നിങ്ങൾക്കു പിരിയാൻ പാടില്ലാത്തവണ്ണമുള്ള മമതയുണ്ടായി. അനേക നാളത്തെ ഉഗ്രമായ സാധനകളുടെയും തപസ്സിന്റെയും ഫലമായുണ്ടാകേണ്ട നിസ്സംഗത്വം നിങ്ങൾക്ക് ഇനിയും പ്രാപിക്കാൻ കാലമായില്ലല്ലോ എന്നും ജീവന്മുക്തിക്ക് ഇനിയും ജന്മം വേണ്ടിയിരിക്കുന്നുവല്ലോ എന്നും ഓർത്ത് ഞാൻ ദുഃഖിക്കുകയായിരുന്നു! ഇത്രയും, പറഞ്ഞ് ചട്ടമ്പിസ്വാമി തിരുവടികൾ പ്രിയപ്പെട്ട ശിഷ്യനെ അനുഗ്രഹിച്ചു.

## ഉപസംഹാരം

തപസ്വിയെക്കാളും ജ്ഞാനിയെക്കാളും കർമ്മിയെക്കാളും ശ്രേഷ്ഠനാണ് യോഗി, എന്ന് ശ്രീമദ് ഭഗവദ്ഗീതയിൽ ശ്രീ. കൃഷ്ണഭഗവാൻ അരുളിച്ചെയ്തിട്ടുണ്ട്. കേരളം കണ്ടിട്ടുള്ള ഏറ്റവും വലിയ യോഗിയാണ് ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ. അവിടുത്തോളം സർവ്വജ്ഞതയും, സമദർശിത്വവും, മാനവസമൂഹോദ്ധൃതിയ്ക്കു വേണ്ടിയുള്ള അഭിവാഞ്ഛയും, സാംസ്കാരിക പൈതൃകത്തിൻെറ സാർവ്വജനീനതയ്ക്കുവേണ്ടി സുധീരം പോരാടാനുള്ള വ്യഗ്രതയും, അധികമാർക്കും കൈവന്നിട്ടില്ല. ധർമ്മോപാധിയായ് വേദം സകലജനാർഹമാണെന്നു പറയാൻ സമൂഹത്തെ ഭയന്ന് ശ്രീശങ്കരൻ അറച്ചു നിന്നു. മനുഷ്യകൃതമായ വേദപഠനത്തിന് ഏതു മനുഷ്യനും അധികാരിയാണെന്ന് ചട്ടമ്പിസ്വാമികൾ നിർഭയം പ്രഖ്യാപിച്ചു. ലോകത്തിൻെറ മുഖത്തുനോക്കി അക്കാര്യം ആദ്യമായി ഉറക്കെ പറയാൻ ധൈര്യം കാട്ടിയ മഹാത്മാവും അവിടുന്നുതന്നെ. അത്രയ്ക്ക് വ്യക്തിവൈശിഷ്ട്യമുള്ള സമദർശിയായ ഒരു ഋഷിവര്യനായിരുന്നു ശ്രീ ചട്ടമ്പിസ്വാമികൾ. അവിടുത്തെ ജീവിതകഥകൾ അറിയുകയും പഠിക്കുകയും ചെയ്യേണ്ടത് മതമത്സരകലുഷിതമായ ഇന്നത്തെ കാലഘട്ടത്തിൻെറ ഒരാവശ്യമാണ്. സദ്ഗുരുവും ശുകവർത്മാവും, പരിപൂർണ്ണകലാനിധിയുമായ അവിടുത്തെ ജീവിതകഥകൾ പഠിക്കുകയും, ദിവ്യസന്ദേശങ്ങൾ ഉൾക്കൊള്ളുകയും ചെയ്ത് നമുക്ക് ആ മഹാമുനീശ്വരനോടുള്ള ആധമർണ്ണ്യം നിറവേറ്റാൻ ശ്രമിക്കാം. കരുണാമയനായ അവിടുത്തെ അനുഗ്രഹം നമുക്കുണ്ടാകട്ടെ.

"പ്രത്യങ്മുഖർക്കു പരിചിൽ പരചിത്സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ! പരിപക്വഹൃത്തേ!
പ്രത്യഗ്രശങ്കര! ഭവാൻെറ ചരിത്രമെന്നും
പ്രത്യക്ഷരം പരമപാവനമായ്‌വിളങ്ങും"

എന്ന് മഹാകവി ഉള്ളൂർ പരബ്രഹ്മസ്വരൂപനായ ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ച് പ്രകീർത്തിച്ചിരിക്കുന്നത് എത്ര അർത്ഥവത്താണ്!

പരിപൂർണ്ണകലാനിധിയായ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ചരിതം പറയാൻ വെമ്പൽപൂണ്ട എന്റെ ഹൃദയത്തിനോട് മഹാകവി വള്ളത്തോളിന്റെ ആശ്വാസവാക്കുകളാണ് എനിക്കു പറയാനുള്ളത്.

'ചിത്തമേ! പോരും യത്നം; നീയൊരു കുട്ടിയെറു-
മ്പദ്ദിവ്യ പുരുഷന്റെ മാഹാത്മ്യമൊരർണ്ണവം
അപ്പുണ്യോത്തര തീർത്ഥചരണസ്മരണത്തേ-
നല്പാല്പം നുകർന്നു നീ തൃപ്തി പൂണ്ടാലും നിത്യം"



## അവലംബ ഗ്രന്ഥങ്ങൾ


1. ശ്രീചട്ടമ്പിസ്വാമി ശതാബ്ദ സ്മാരകഗ്രന്ഥം
ശതാബ്ദ ജയന്തി പ്രസിദ്ധീകരണം.
(1129 – ചിങ്ങം 14)

2. ഉപഹാരമാലിക
പരമഭട്ടാര ചട്ടമ്പിസ്വാമിതിരുവടികളുടെ
മഹാസമാധി രജതജൂബിലി സ്മാരകം (7–9–1125)

3. ബാലാഹ സ്വാമി ചരണാഭരണമ്
അഥവാ
സദ്ഗുരു സർവ്വസ്വമ്
ഗ്രന്ഥകർത്താ –
കവിദീപൻ ആറന്മുള എം.കെ. നാരായണപിള്ള

4. എൻെറ കഴിഞ്ഞകാല സ്മരണകൾ
കുമ്പളത്തു ശങ്കുപ്പിള്ള

5. ശ്രീതീർത്ഥപാദ പരമഹംസസ്വാമികൾ – ഭാഗം ഒന്ന്
ശ്രീതീർത്ഥപാദ പരമഹംസസ്വാമികൾ – ഭാഗം രണ്ട്

6. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ
പ്രൊഫ: ജഗദി വേലായുധൻ നായർ

7. ശ്രീവിദ്യാധിരാജ പുരാണം
പ്രൊഫ. ജഗദി വേലായുധൻ നായർ



പന്മന ആശ്രമത്തിലെ സമാധിക്ഷേത്രം



സ്വാമികൾ സമാധിയടഞ്ഞ പന്മനയിലെ സി.പി.പി. സ്മാരകവായനശാല



സ്വാമികളുടെ തറവാടായ വേണിയത്തുവീട് മച്ചേൽ, മലയിൻകീഴ്



ഒരു സന്ന്യാസി കുഞ്ഞന് ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ച സ്ഥലം



സ്വാമികൾ പകൽസമയത്ത് വിശ്രമിച്ചിരുന്ന പന്മനയിലെ മനയിൽകാവ്



സ്വാമികൾ ഉപയോഗിച്ചിരുന്ന ഗഞ്ചിറയും വടിയും



കണ്ണമ്മൂല ശാസ്താക്ഷേത്രവളപ്പിലുള്ള ശിവാലയം



കണ്ണമ്മൂല കൊല്ലൂർമഠം ദേവീക്ഷേത്രം



കണ്ണമ്മൂല കൊല്ലൂർമഠം ശാസ്താക്ഷേത്രം

# സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പിന്റെ പുസ്തകങ്ങൾ

**മഹാകവി വള്ളത്തോൾ**
ഒന്നാംഭാഗം 35.00

**മഹാകവി വള്ളത്തോൾ**
രണ്ടാംഭാഗം
പ്രൊഫ. സി.കെ. മൂസ്സത് 70.00

**ക്രിസ്തുഭാഗവതം**
മലയാളസംസ്കരണം
പ്രൊഫ. പി.സി. ദേവസ്യ 30.00

***വിഷ്ണുസഹസ്ര നാമം സവ്യാഖ്യാനം**
സി.പി. കൃഷ്ണൻഇളയത്

**ദക്ഷിണേന്ത്യൻ സംഗീതം**
(ഏഴാം പതിപ്പ്)
വിദ്വാൻ എ.കെ. രവീന്ദ്രനാഥ് 150.00

**ആർ. ശങ്കർ**
എം. കെ. കുമാരൻ 50.00

***കെ.പി. കേശവമേനോൻ**
വി. പാറുക്കുട്ടിയമ്മ 40.00

**അഷ്ടാംഗഹൃദയം**
സൂത്രസ്ഥാനം
സവ്യാഖ്യാനം (രണ്ടാം പതിപ്പ്)
വി.എം. കുട്ടികൃഷ്ണമേനോൻ 150.00

**Travancore Archaeological Series**
Vol. I (Reprint)
T.A. Gopinatha Rao 100.00

**Travancore Archaeological Series**
Vol. II & III (Reprint)
T.A. Gopinatha Rao 170.00

**Travancore Archaeological Series**
(Vol. IV) (Reprint)
K.V. Subramonya Iyer 150.00

* സ്റ്റോക്കില്ല

**Travancore Archaeological Series**
(Vol. V) (Reprint)
A.S. Ramanatha Iyer 175.00

**പ്രയോഗദീപിക**
(രണ്ടാം പതിപ്പ്)
സാഹിത്യപഞ്ചാനനൻ
പി.കെ. നാരായണപിള്ള 55.00
സംശോധിതസംസ്കരണം
ഡോ.എൻ.വി.പി. ഉണിത്തിരി

***മുഹമ്മദ് നബിയുടെ ജീവിതസന്ദേശം**
എം. ഷാഹുൽ ഹമീദ്

**സരസകവി മൂലൂർ എസ്. പദ്മനാഭപ്പണിക്കർ**
(രണ്ടാം പതിപ്പ്)
പ്രൊഫ. എം. സത്യപ്രകാശം 40.00

***മാർത്താണ്ഡവർമ ആധുനിക തിരുവിതാംകൂറിന്റെ ഉദയം**
ഡോ. എ.പി. ഇബ്രാഹിംകുഞ്ഞ്

**ശ്രീശങ്കരാചാര്യർ**
(രണ്ടാം പതിപ്പ്)
ഡോ. കുഞ്ചുണ്ണിരാജാ 25.00

***സ്വാതിതിരുനാൾ**
ഡോ. ശൂരനാടു കുഞ്ഞൻപിള്ള

**പണ്ഡിറ്റ് പി. ഗോപാലൻനായർ**
പി. രാജഗോപാലൻ 10.00

***കേരളത്തിന്റെ ഇന്നലെകൾ**
ഡോ. കെ.എൻ. ഗണേശ്

***അയ്യൻകാളി**
സി. അഭിമന്യു

**പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ**
കെ.പി. നാരായണ പിഷാരോടി 25.00

**വൈദ്യരത്നം പി.എസ്. വാരിയർ**
സി.എ. വാരിയർ 30.00

**പി.എസ്. നടരാജപിള്ള**
പി. സുബയ്യാപിള്ള 20.00

**കെ.സി. കൃതികൾ**
ഒന്നാംഭാഗം 35.00

**കെ.സി. കൃതികൾ**
രണ്ടാംഭാഗം
കെ.സി. കേശവപിള്ള 35.00

**കേരളോദയഃ**
ഒന്നാംഭാഗം 35.00

**കേരളോദയഃ**
രണ്ടാംഭാഗം
ഡോ. കെ.എൻ. എഴുത്തച്ഛൻ 35.00

**കുഞ്ഞിക്കുട്ടൻ തമ്പുരാൻ**
ഡോ. കെ.ടി. രാമവർമ
(രണ്ടാം പതിപ്പ്) 60.00

**സി.എസ്. സുബ്രഹ്മണ്യൻ പോറ്റി**
ചെങ്ങാരപ്പള്ളി നാരായണൻപോറ്റി 25.00

***സീതിസാഹിബ്**
ടി.എം. സാവാൻകുട്ടി

***കേരളീയ മേളകല (ചെണ്ടമേളം)**
പി.എസ്. വാരിയർ

**എൻ. ഗോപാലപിള്ള**
ജി. കമലമ്മ 20.00

**ബല്ലാലകവിയുടെ ഭോജപ്രബന്ധം**
പരിഭാഷ:
പ്രൊഫ. ആർ. വാസുദേവൻപോറ്റി
എഴുമറ്റൂർ രാജരാജവർമ 25.00

***വേണാടിന്റെ പരിണാമം**
കെ. ശിവശങ്കരൻ നായർ

***മന്നത്ത് പത്മനാഭൻ**
ഡോ. എൻ. ചന്ദ്രശേഖരൻ നായർ

***രാജാ കേശവദാസ്**
വി.ആർ. പരമേശ്വരൻ പിള്ള

***സർദാർ കെ.എം. പണിക്കർ**
കോന്നിയൂർ ആർ. നരേന്ദ്രനാഥ്

* സ്റ്റോക്കില്ല

***വിദേശീയ മേധാവിത്വം**
സി.വി. രാമൻപിള്ള

**ഏ.ആർ. മുതൽ മാരാർ വരെ**
(രണ്ടാം പതിപ്പ്)
എം.പി. അപ്പൻ 20.00

**വിലാസമുരളി**
ഇലന്തൂർ പി. രാഘവൻ 30.00

**കഥകളി മുദ്രാനിഘണ്ടു**
വേണു. ജി 45.00

**രാജാരവിവർമയും ചിത്രകലയും**
(രണ്ടാം പതിപ്പ്)
കിളിമാനൂർ ചന്ദ്രൻ 100.00

**ശ്രീ യേശുക്രിസ്തു**
മയ്യനാട്ട് ഏ. ജോൺ 100.00

**വിശാഖവിജയം**
വ്യാഖ്യാ: ഡോ. കെ. വിജയൻ 80.00

**ജി.എൻ. പിള്ളയുടെ പ്രബന്ധങ്ങൾ**
55.00

**ഐ.സി. ചാക്കോ**
പ്രൊഫ. മാത്യു ഉലകംതറ 20.00

**പൊന്നറ ശ്രീധർ**
(രണ്ടാം പതിപ്പ്)
ശാന്തിനികേതനം കൃഷ്ണൻനായർ 40. 00

**ഏ.ആർ. രാജരാജവർമ**
എം. ഭാഗീരഥി അമ്മതമ്പുരാൻ
എ. രാഘവവർമരാജ 65.00

**കേരളത്തിന്റെ ഇന്നലെകൾ**
(പരിഷ്കരിച്ച പതിപ്പ്)
കെ.എൻ. ഗണേശ് 65.00

**ശ്രീ ചിത്തിരതിരുനാൾ**
**അവസാനത്തെ നാടുവാഴി**
ടി.എൻ. ഗോപിനാഥൻനായർ
(രണ്ടാം പതിപ്പ്) 40.00

**വഴികാട്ടികൾ**
കെ.കെ. പൊൻമേലേത്ത് 20.00

**വൈക്കത്ത് പാച്ചുമൂത്തത്**
പ്രൊഫ. സി.കെ. മൂസ്സത് 15.00

*ഹെലൻ
(നാടകം)
വിവ: പ്രൊഫ. പി.സി. ദേവസ്യ 20.00

ആർ. നാരായണപ്പണിക്കർ
പ്രൊഫ. അയിലം ആർ. ബാലകൃഷ്ണൻ നായർ 15.00

എൻ. ഗോപാലപിള്ളയുടെ
തിരഞ്ഞെടുത്ത ലേഖനങ്ങൾ 25.0
മലയാളനോവൽ
പത്തൊമ്പതാം നൂറ്റാണ്ടിൽ
ഡോ. ജോർജ് ഇരുമ്പയം 45.00

താണ്ഡവലക്ഷണം
(നാട്യശാസ്ത്രം – നാലാമധ്യായം)
വേദബന്ധു 70.00

ആംഗലസാമ്രാജ്യം
(സംസ്കൃത മഹാകാവ്യം)
എ.ആർ. രാജരാജവർമ 120.00
വ്യാഖ്യാനം ഡോ. ഈശ്വരൻ നമ്പൂതിരി

കെ.എ. ദാമോദരമേനോൻ
വി. പാറുക്കുട്ടിയമ്മ 35.00

ഇക്കണ്ടവാര്യർ
പ്രൊഫ. പി.എസ്. വേലായുധൻ 30.00

വി.ടി. കുമാരൻ
കവിയും മനുഷ്യനും
കടത്തനാട്ട് നാരായണൻ 15.00

കെ.കെ. കുഞ്ചുപിള്ള
നാവായിക്കുളം സുകുമാരൻ നായർ 20.00

Progress of Travancore Under
H.H. Sreemoolam Tirunal
Ulloor S. Parameswara Aiyer 115.00

സിനിമയും പ്രത്യയശാസ്ത്രവും
വി.കെ. ജോസഫ് 50.00

ബ്രഹ്മാനന്ദസ്വാമി ശിവയോഗി
പവനൻ 40.00

കൈക്കുളങ്ങര രാമവാരിയർ
പ്രൊഫ. എ. ബാലകൃഷ്ണവാരിയർ 30. 00

സാഹിത്യതത്ത്വം
പ്രൊഫ. പി.ടി. ചാക്കോ 50.00
* സ്റ്റോക്കില്ല

സ്വദേശാഭിമാനി
കെ. ഭാസ്കരപിള്ള 50.00

വാഗ്ഭടാനന്ദഗുരുവും
സാമൂഹികനവോത്ഥാനവും
ഡോ. എം.എസ്. നായർ 25.00

The Cochin Calvethy River
A Historic Drama
K.L. Bernard 20.00

രാജ്യസമാചാരം ഒരു പഠനം
ഡോ. വള്ളിക്കാവ് മോഹൻദാസ് 50.00

ആർ. ശങ്കരനാരായണൻ തമ്പി
പ്രൊഫ. കെ. വിജയൻനായർ 45.00

കുഞ്ഞിത്താലു പൂമാതൈ പൊന്നമ്മ
സമ്പാ: ടി.എച്ച്. കുഞ്ഞിരാമൻനമ്പ്യാർ
35.00

ഈ.വി. കൃഷ്ണപിള്ള
ജി. ഭാർഗ്ഗവൻപിള്ള 45.00

ഡോ. കെ.എൻ. എഴുത്തച്ഛൻ
പ്രൊഫ. ആനപ്പായ സേതുമാധവൻ 55.00

പൂരക്കളി
ഡോ. കെ.കെ. കരുണാകരൻ 60.00

കുട്ടനാടും കർഷകത്തൊഴിലാളി
പ്രസ്ഥാനവും
എൻ.കെ. കമലാസനൻ · 90.00

Cultural History of Kerala Vol. I
(Ed.) Dr. Rajan Gurukkal,
M.R. Raghava Varier 200.00

മാണിമാധവീയം
ദാസ് ഭാർഗവീനിലയം 110.00

The Arts and Crafts of Travancore
(Reprint)
Dr. Stella Kramrisch
Dr. J.H. Cousins &
R. Vasudeva Poduval 125.00

ശാസ്ത്രകിരണങ്ങൾ
പ്രഭാവതി മേനോൻ 130.00

**കളരിപ്പയറ്റ്: കേരളത്തിന്റെ ശക്തിയും സൗന്ദര്യവും**
കെ. വിജയകുമാർ 100.00

**ടി.വി. തോമസ്**
എം.ടി. ചന്ദ്രസേനൻ 50.00

**സഞ്ജയൻ കാലത്തിന്റെ മനഃസാക്ഷി**
പ്രഭാകരൻ പഴശ്ശി 50.00

**പള്ളിപ്പാന**
സമ്പാ: മനയങ്കത്തു നാരായണൻകുട്ടി നായർ 45.00

**സ്വാതിതിരുനാൾ കൃതികൾ**
സ്വരപ്പെടുത്തൽ:
പ്രൊഫ.പി.ആർ. കുമാരകേരളവർമ 75.00

**ത്യാഗരാജകൃതികൾ**
സമ്പാദനവും സ്വരപ്പെടുത്തലും:
പ്രൊഫ. പി.ആർ. കുമാരകേരളവർമ 175.00

**History of Freedom Movement in Kerala**
Vol. I (Reprint) 80.00

**History of Freedom Movement in Kerala**
Vol. II (Reprint) 250.00

**വാക്കിൽ പാകപ്പെടുത്തിയ ചരിത്രം**
എൻ. ശശിധരൻ 55.00

**കെ.പി.ആർ. ഗോപാലൻ**
എ.വി. അനിൽ കുമാർ 60.00

**അവസാനത്തെ സ്മാർത്ത വിചാരം**
എ.എം.എൻ. ചാക്യാർ 50.00
പരിഭാഷ: പ്രൊഫ. കെ.കെ. ശങ്കരൻ നമ്പൂതിരി

**ആശാൻ കവിത ആധുനികാനന്തര പാഠങ്ങൾ**
പി.പവിത്രൻ 100.00

**യുക്തിവാദി എം.സി. ജോസഫ്**
എം.കെ. സാനു 45.00

**യാജ്ഞവല്ക്യ സ്മൃതി**
പരിഭാഷ, വ്യാഖ്യാനം:
പ്രൊഫ. സി.വി. വാസുദേവഭട്ടതിരി 75.00

**സി. കേശവൻ**
(രണ്ടാം പതിപ്പ്)
ആർ. പ്രകാശം 115.00

**എല്ലാ പുസ്തകങ്ങൾക്കും ആകർഷകമായ ഡിസ്കൗണ്ട്.**

**ചില പുസ്തകങ്ങൾക്ക് 50% ഡിസ്കൗണ്ട്.**

**കോപ്പികൾക്ക് സമീപിക്കുക**

1. സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ് ഡയറക്ടറേറ്റ്, ആശുപത്രി റോഡ്, തൈക്കാട്, തിരുവനന്തപുരം –14.
2. കേരള ബുക്ക് മാർക്കറ്റിംഗ് സൊസൈറ്റി പുന്നപുരം, ഫോർട്ട്, തിരുവനന്തപുരം. ബ്രാഞ്ച്: വി.ജെ.റ്റി.ഹാൾ കോംപ്ലക്സ്, പാളയം, തിരുവനന്തപുരം, ബോട്ടു ജെട്ടി, എറണാകുളം, പുതിയകാവ് ജംഗ്ഷൻ, മാവേലിക്കര, നൂർ കോംപ്ലക്സ്, കോഴിക്കോട്.
3. കേരള സാഹിത്യ അക്കാദമി, തൃശൂർ –1
4. പബ്ലിക്കേഷൻസ് ഡിവിഷൻ, കേന്ദ്ര സർക്കാർ, പ്രസ്സ് റോഡ്, തിരുവനന്തപുരം.

**അച്ചടിയിൽ**

**Reminiscences of My Life**
Mannathu Padmanabhan (Reprint)

**തിരുവനന്തപുരത്തിന്റെ ഇതിഹാസം**
പട്ടം. ജി. രാമചന്ദ്രൻ നായർ
(പരിഷ്കരിച്ച പതിപ്പ്)

**ഹാസ്യസാഹിത്യനിരൂപണം**
ഡോ. ഇ. സർദാർകുട്ടി

**എ. ജെ. ജോൺ വ്യക്തിയും കാലവും**
പോൾ മണലിൽ

**ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ**
പ്രൊഫ. കുമ്പളത്ത് ശാന്തകുമാരി അമ്മ

**Unpublised Works of Mahakavi Ulloor S. Parameswara Aiyer**

**ഗാന്ധിജിയും കേരളവും**
സമ്പാ: കെ. രാമചന്ദ്രൻ നായർ

**ദക്ഷിണേന്ത്യൻ സംഗീതം രണ്ടാം ഭാഗം**
എ. കെ. രവീന്ദ്രനാഥ്

# ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ

## പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ



വേദം സാർവ്വജനീനമാണെന്നും, ധർമ്മാധർമ്മങ്ങളെ തിരിച്ചറിയാനുള്ള ഉപാധിയായ വേദം ജിജ്ഞാസുവായ ഏതുമനുഷ്യനും പഠിക്കാൻ അർഹതയുണ്ടെന്നും പ്രഖ്യാപിച്ച ആത്മീയാചാര്യനാണ് ചട്ടമ്പിസ്വാമികൾ. വേദാന്തികൾക്ക് വേദാന്തവും, ലൗകികൻമാർക്ക് ലോകനീതികളും കുട്ടികൾക്ക് വിനോദങ്ങളും പകർന്നുകൊണ്ട് ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണ വ്യക്തിയായിരുന്നു ആ പുണ്യപുരുഷൻ. ജീവകാരുണ്യമെന്ന ദിവ്യത്വത്തിൻെറ പ്രചാരകനും സർവശാസ്ത്ര വിശാരദനും പരിപൂർണ കലാനിധിയും സംഗീതാദികലകളിൽ നിപുണനുമായിരുന്ന സ്വാമികളുടെ നാനാമുഖമായ സിദ്ധികളും അവഗാഹവും വെളിപ്പെടുത്തുന്ന സംഭവങ്ങൾ കോർത്തിണക്കിക്കൊണ്ടുള്ള സരളവും ആകർഷകവുമായ ആഖ്യാനരീതി.

വില: 85 രൂപ



സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ്
കേരള സർക്കാർ

ISBN 81-88087-01-7